# കലാകൗമുദി

[illegible]
ജനുവരി [illegible]
വില : 10 രൂപ













































മുഖചിത്രം : ഫോട്ടോ : ശ്രീ. അനിൽ ദിവാകർ
ഡിസൈൻ : ശ്രീ. ഭട്ടതിരി

# ബിജു പട്നായ്ക്കിന്റെ തനിനിറം



ശ്രീ.ബിജു പട്നായിക്ക്, ഒരുകാലത്ത് ഒരു വീരസാഹസിക കഥാപുരുഷനായിരുന്നു. ഇൻഡൊനേഷ്യയുടെ സ്വാതന്ത്ര്യ സമരനേതാവായ സുക്കാർണോയെ അപകടത്തിൽനിന്നും വിമാനത്തിൽക്കയറ്റി രക്ഷപ്പെടുത്തിയതും, പാകിസ്ഥാന്റെ ആദ്യത്തെ കാശ്മീർ ആക്രമണവേളയിൽ ഒറ്റപ്പെട്ടുപോയവർക്ക് വിമാനത്തിൽ അത്യാവശ്യ സാധനങ്ങൾ എത്തിച്ചതും അദ്ദേഹത്തിന്റെ സാഹസിക ജീവിതത്തിലെ ചില ഏടുകൾ മാത്രമാണ്. അങ്ങനെ ഒരു തലമുറയുടെ റോൾ മോഡലായിരുന്ന അദ്ദേഹം ഇന്നു മറ്റേതൊരു അഴിമതിക്കാരനേയുംപോലെയായിരിക്കുന്നു. കോൺഗ്രസ്സുകാരനായ കമൽനാഥിനാണെങ്കിലും ജനതാദൾകാരനായ അജിത്സിംഗിനാണെങ്കിലും ഇരുപത്തഞ്ചുലക്ഷം രൂപയുടെ ഡ്രാഫ്റ്റ് അദ്ദേഹം നൽകിയെന്ന് അതു നല്കിയ ബാങ്ക് അധികൃതർ വ്യക്തമാക്കിയിട്ടുണ്ട്. ഇതിനുപുറമേ, ജനതാദളിന്റെ അക്കൗണ്ടിൽ പതിനെട്ടു കോടി രൂപയുടെ നിക്ഷേപമുണ്ടായിരുന്നുവെന്നും, അതിൽനിന്നും മുപ്പതുലക്ഷം രൂപയായി അദ്ദേഹം പിൻവലിച്ചിരുന്നുവെന്നുമുള്ള രേഖകളും പരസ്യമായിരിക്കയാണ്. ആരോപണങ്ങളുടെ നേർക്കു കൂസാതെ, തന്റെ കൈകൾ ശുദ്ധമാണെന്നു തെളിയിക്കാൻ പക്ഷേ, അദ്ദേഹത്തിനു സാധിച്ചിട്ടില്ല.

അഴിമതിയുടെയും കൈക്കൂലിയുടെയും നാറുന്ന കഥകൾ മിനിട്ടിനുമിനിട്ട് പുറത്തുവന്നുകൊണ്ടിരിക്കുന്ന ഈ ദുരവസ്ഥയിൽ ബിജു പട്നായിക്ക് സംഭവം കോൺഗ്രസ്സിന്റെ സൃഷ്ടിയാണെന്നു ചിത്രീകരിക്കുന്നതു കാപട്യമായിരിക്കും. കോൺഗ്രസ്സുകാരെല്ലാം, അതും അധികാരവുമായി ബന്ധപ്പെട്ടവർ അഴിമതിയിൽ മുങ്ങിക്കുളിച്ചുനില്ക്കുകയാണെന്ന് തലങ്ങും വിലങ്ങും ആരോപണങ്ങൾ ഉയർത്തിക്കൊണ്ടിരിക്കുന്നവരിൽ ഒരു പ്രധാനി ബിജു പട്നായിക്കാണെന്ന കാര്യം വിസ്മരിക്കാവുന്നതല്ല. അങ്ങനെയുള്ള ഒരാൾ കോൺഗ്രസ്സുകാരുടെ അഴിമതികളെപ്പറ്റി പറഞ്ഞാൽ ഇനി, ആരു വിശ്വസിക്കും? സ്വാതന്ത്ര്യ സമരത്തിന്റെ പൈതൃകം പേറുന്നവർപോലും അഴിമതിക്കാരായിത്തീർന്നിരിക്കുന്നു എന്ന അവസ്ഥ ഭയജനകമായിത്തീർന്നിരിക്കയാണ്.

ജനാധിപത്യത്തിൽ വലിയ വിശ്വാസമൊന്നുമില്ലാത്ത രാജ്യങ്ങളിൽപ്പോലും അഴിമതിക്കാരായ പൊതുപ്രവർത്തകർ ഗളഹസ്തം ചെയ്യപ്പെട്ടുകൊണ്ടിരിക്കുമ്പോൾ, അത്തരക്കാരുടെ എണ്ണം ഇന്ത്യയിൽ കൂടിവരിക മാത്രമല്ല, അവർ ജനജീവിതത്തിന്റെ നിയന്താക്കളുമായിത്തീർന്നിരിക്കയാണ്. മുന്നൂറു കോടി ഡോളർ കട്ടതിനു സൗത്ത് കൊറിയയിലെ പ്രസിഡന്റിനെ ജയിലിൽ അടച്ചത് അടുത്തകാലത്താണ്. ഇറ്റലിയിൽ ഏഴുപ്രാവശ്യം പ്രധാനമന്ത്രിയായിരുന്ന ക്രാക്സിയെ അഴിമതിക്കും കൊലയ്ക്കും പ്രതിക്കൂട്ടിലേറ്റി വിചാരണ നടത്തിവരികയാണ്. ജപ്പാനിൽ അഴിമതിക്കാരായ ഭരണാധികാരികളെ കൈയോടെ പിടിച്ച് അധികാരത്തിൽ നിന്നും ഓടിക്കുന്നത് ഒരു പതിവു പരിപാടിയാണ്. പക്ഷേ, ഇവിടെ ഇന്ത്യയിൽ അഴിമതിക്കാരായ പൊതുപ്രവർത്തകർ സ്വൈരമായി വിഹരിക്കുന്നു. അതിൽ കോൺഗ്രസ്സുകാരെന്നോ ജനതാദൾകാരെന്നോ മറ്റേതെങ്കിലും പാർട്ടിക്കാരെന്നോ വ്യത്യാസമില്ലാതായിട്ടുണ്ട്.

അഴിമതിക്കാർ പൂജ്യരാകുമ്പോൾ നഷ്ടപ്പെടുന്നത് സാമൂഹ്യജീവിതത്തിലെ സത്യസന്ധതയാണ്. അതു നഷ്ടപ്പെടുന്നതോടെ പൊതുജീവിതം കള്ളനും പിടിച്ചുപറിക്കാരനും തെമ്മാടിക്കും വാഴാനുള്ള ഇടമായിത്തീരുന്നു. ഇന്ത്യയിൽ സംഭവിച്ചിരിക്കുന്നത് അതാണ്. അത്തരക്കാരെ ശിക്ഷിക്കാൻ കോടതികൾ ഇല്ലാതായിരിക്കുന്നു. അത്തരക്കാരെ കൈയാമം വച്ചു തുറുങ്കിലടയ്ക്കാനുള്ള ആത്മശക്തിയും നമുക്കു നഷ്ടപ്പെട്ടിരിക്കുന്നു. അങ്ങനെയുള്ളിടത്ത് ബിജുപട്നായിക്കിനെപ്പോലുള്ളവർ വാഴുകതന്നെ ചെയ്യും.

രാഷ്ട്രീയ ലേഖകൻ





എം.പി. നാരായണപിള്ള

# ഇനി ഹിന്ദുത്വമാകാം



ഹിന്ദുത്വം പറയുന്നത് ഒരു മഹാപാപമല്ല എന്ന് ഈയിടെ സുപ്രീം കോടതിയുടെ വിധി വന്നല്ലോ.

മതേതരക്കാർക്കും മറ്റു സ്ഥാപിത താത്പര്യക്കാർക്കും സുഖിച്ചില്ലെങ്കിലും ഈ വിധി തിരഞ്ഞെടുപ്പു രാഷ്ട്രീയത്തിൽ മാത്രമല്ല, ജീവിതത്തിന്റെ എല്ലാ മേഖലകളിലും പുതിയ സമീപനങ്ങൾക്ക് അവസരമൊരുക്കുകയാണ്.

ഈ സുപ്രീം കോടതി വിധി ഏറ്റവുമധികം ബുദ്ധിമുട്ടുണ്ടാക്കാൻ പോകുന്നത് ബി.ജെ.പിക്കാണ്. മതേതര മൗലികവാദികളുടെ അസഹിഷ്ണുതയും ഹിന്ദുക്കളെ കൊച്ചാക്കി ന്യൂനപക്ഷ വോട്ടു ബാങ്കുകൾ ഉറപ്പാക്കാനുള്ള ശ്രമവുമായിരുന്നില്ലേ ഇക്കാലമത്രയും ബി.ജെ.പിയുടെ അതിവേഗത്തിലുള്ള വളർച്ചയ്ക്കു കാരണം. ഹിന്ദുത്വം എന്നു പറഞ്ഞാൽ അയോദ്ധ്യ, അയോദ്ധ്യ എന്നു പറഞ്ഞാൽ പള്ളിപൊളിക്കൽ എന്നും മറ്റുമുള്ള മതേതര മൗലികവാദികളുടെയും രണ്ടാംകിട ബുദ്ധിജീവികളുടെയും മനംമടുപ്പിക്കുന്ന ഒരുതരം ഡയലോഗ് കൂടുതൽ കൂടുതൽ സാധാരണക്കാരെ ബി.ജെ.പിയിലേക്ക് അടുപ്പിക്കുകയായിരുന്നു. സുപ്രീം കോടതിയുടെ പുതിയ വിധി "ഹിന്ദുത്വം" എന്ന പ്ലാറ്റ് ഫോം എല്ലാ രാഷ്ട്രീയപ്പാർട്ടികൾക്കുംവേണ്ടി തുറന്നിരിക്കുന്നു. മുസ്ലിം ലീഗടക്കമുള്ള പാർട്ടികൾക്ക് ആവശ്യാനുസരണം അതുപയോഗിക്കാം.

"എന്താണു ഹിന്ദുത്വം" എന്ന കാര്യത്തിൽ മാത്രമേ തർക്കം ബാക്കി നില്ക്കുന്നുള്ളൂ. ഇതിലാണ് മതേതരത്വംകൊണ്ടു മനസ്സു മരവിക്കാത്ത യഥാർത്ഥ ബുദ്ധിജീവികൾ താത്പര്യമെടുക്കേണ്ടത്.

സ്വാതന്ത്ര്യത്തിനുമുമ്പുള്ള ചർച്ചകളിൽ വിഭജനത്തിനെതിരായി ഗാന്ധിജിക്കുണ്ടായിരുന്ന മുഖ്യമായ വാദങ്ങളിലൊന്ന് ഒരു "ബോഡി ഓഫ് കൺവേർട്സ്" ഒരു രാഷ്ട്രമാവില്ലെന്നായിരുന്നു. മതംമാറ്റത്തിനു മുമ്പുള്ള സംസ്കാരം അവർ ഉപേക്ഷിക്കില്ല. മറ്റെല്ലാ മതക്കാരും ഇത് അന്വേഷിക്കണം.

എന്താണ് ഈ സാംസ്കാരികമായ ഹിന്ദുത്വം?

അടുത്തകാലത്ത് അവശ ക്രിസ്ത്യാനികൾക്കു സംവരണം ആവശ്യപ്പെട്ട് മദർ തെരേസയുണ്ടാക്കിയ വിവാദം വായനക്കാർ ശ്രദ്ധിച്ചിരിക്കുമല്ലോ. അതേത്തുടർന്ന് അവശ ക്രിസ്ത്യാനികളുടെ സംഘടനകൾ സംവരണത്തിനുവേണ്ടി നടത്തിയ നിരവധി വാദമുഖങ്ങളും അച്ചടിച്ചു വന്നിരുന്നു. തെളിവുസഹിതം ഇവർ പറയുന്ന ഒരുകാര്യം, മതം മാറിയിട്ടും അവരുടെ ജാതി മാറുന്നില്ല എന്നതാണ്. ശ്രദ്ധിച്ചു നോക്കിയാൽ നമുക്കുചുറ്റും ഈ പ്രക്രിയ തുടരുന്നതായി കാണാം. ബുദ്ധമതത്തിൽ പോയാലും സിക്കുമതത്തിൽ പോയാലും മുസ്ലിമായാലും ക്രിസ്ത്യാനിയായാലും അധഃകൃതൻ അവിടെയും അധഃകൃതനായി തുടരുന്നു.

രണ്ടര സഹസ്രാബ്ദം മുമ്പ് ബുദ്ധൻപോലും ഈ ചോദ്യം ചോദിച്ചിട്ടുണ്ട്. "എന്തുകൊണ്ടാണ് മറ്റു നാടുകളിൽ അടിമ/യജമാനൻ എന്ന രണ്ടു ജാതി മാത്രമുള്ളപ്പോൾ ഇന്ത്യയിൽ ഇത്രയധികം ജാതികൾ?"

ബുദ്ധൻ വിചാരിച്ചിട്ടോ, മഹാവീരൻ വിചാരിച്ചിട്ടോ അതിനുശേഷം ഇന്ത്യയിൽ ഉടലെടുത്തതും ഇറക്കുമതി ചെയ്തതുമായ എല്ലാ മതങ്ങളും വിചാരിച്ചിട്ടോ ജാതിയില്ലാതാക്കാൻ പറ്റിയിട്ടില്ല.

ഹിന്ദുമതത്തിന്റെ ചരിത്രം ശ്രദ്ധാപൂർവ്വം പഠിച്ചവർക്കറിയാം, ആചാര്യന്മാരായ ആചാര്യന്മാരൊക്കെ ജാതിവ്യത്യാസത്തിനെതിരായി പ്രവർത്തിച്ചിരുന്നെന്ന്. ആദിശങ്കരന്റെ 'മനീഷാപഞ്ചക'ത്തിൽ കാശിയിലെ പറയനെ ഗുരുവായി സ്വീകരിക്കുന്നു. താഴ്ന്ന ജാതിക്കാരനായ കാഞ്ചീപൂർണ്ണനായിരുന്നു രാമാനുജാചാര്യന് ഗുരുവായിത്തീർന്നത്. കേരളത്തിൽ ആദ്യമായി ജാതി നിഷേധിച്ചതും അതു പ്രവൃത്തിയിലൂടെ കാണിച്ചുകൊടുത്തതും ചട്ടമ്പിസ്വാമിയായിരുന്നില്ലേ?

ജാതിക്കെതിരേ പ്രവർത്തിച്ച ഇത്തരം ആചാര്യന്മാർ ഇന്ത്യയിൽ എല്ലാ പ്രദേശത്തും, എല്ലാ കാലഘട്ടങ്ങളിലും ഉണ്ടായിരുന്നു. എന്നിട്ടും ജാതി നിലനില്ക്കുന്നു. ജാതിവ്യത്യാസം നിലനില്ക്കുന്നു. പഴയ ജാതികളുടെ സ്ഥാനത്ത് പുതിയ ജാതികളുണ്ടാകുന്നു. പുലയനും പുലയക്രിസ്ത്യാനിയും എന്ന രണ്ടു ജാതിയായി മാറിയില്ലേ, പഴയ പുലയൻ എന്ന ഒരു ജാതി? പുലയനിലും താഴെയോ പുലയക്രിസ്ത്യാനി? അതോ മുകളിലോ?

മുസ്ലിങ്ങളിൽ ജാതിവ്യത്യാസമില്ലേ? ഉത്തർപ്രദേശിൽ പോയാലറിയാം, ആഢ്യന്മാരായ നവാബുമാരുടെ കുടുംബത്തിൽനിന്നു വരുന്നവരും തുകൽ ഊറയ്ക്കിടുന്ന മുസ്ലിങ്ങളും തമ്മിലുള്ള വ്യത്യാസം. നായന്മാരും പുലയരും തമ്മിലുള്ളതിന്റെ പതിന്മടങ്ങാണെന്ന്.

ഹിന്ദുത്വം ആരംഭിക്കുന്നത് ജാതിയിലാണ്. ജാതിവ്യത്യാസം നടപ്പിലുള്ള ഏതു മതവും ഹിന്ദുത്വത്തിന്റെ നിർവ്വചനത്തിനകത്തുതന്നെ നിലനില്ക്കുന്നു. എല്ലാ ചിന്തകളുടെയും ആചാരങ്ങളുടെയും ഒരു ഫെഡറൽ സംസ്കാരമാണ് ഹിന്ദുമതം. മതേതരത്വത്തിന്റെ ഡയലോഗുപോലും ഹിന്ദുമതത്തിനകത്തല്ലേ ചെലവാകൂ.

ഹിന്ദുത്വത്തെ മുഴുവനായി കാണാൻ ശ്രമിച്ചാൽ മാമോദീസ മുക്കിയ പുലയനും പറയനും മതം മാറാതെ നിന്നവർക്കു കിട്ടുന്ന സംവരണം അർഹിക്കുന്നില്ലേ? കാരണം മതം മാറുന്നതോടെ ജാതിയിൽ പിന്നെയും അവർ താഴോട്ടു പോവുകയാണ്.

ജാതിയിൽ മുകളിലോട്ടു വരാൻ വഴിയൊന്നുമില്ലേ?

ഈ ചോദ്യത്തിനു മറുപടി പറഞ്ഞ ഒരേയൊരു ആചാര്യൻ മാത്രമേ നമ്മുടെ അറിവിലിള്ളൂ-ശ്രീനാരായണ ഗുരു.

സാമൂഹ്യ ജീവിതത്തിൽ ഈഴവർ സ്വയം പാലിക്കേണ്ട ഗുരുദേവന്റെ ഉപദേശങ്ങൾ മുഴുവൻ ഒരാവൃത്തികൂടി വായിച്ചു നോക്കുക-മദ്യം വില്ക്കരുത്, കുടിക്കരുത്, മത്സ്യമാംസങ്ങൾ കഴിക്കരുത്, വിദ്യാഭ്യാസം നേടണം, മിതവ്യയം പരിചയിക്കണം, വ്യവസായത്തിൽ പ്രവേശിക്കണം, ശുചിത്വം പാലിക്കണം. നാടൻ ദൈവങ്ങളെ ഉപേക്ഷിച്ച് ഹിന്ദുദൈവങ്ങളെ സ്വീകരിക്കണം.

ഇത്തരം ഗുരുദേവന്റെ ഉപദേശങ്ങളുടെ ഫലമായി ഒരു ജാതിയെന്ന നിലയ്ക്ക് ഈഴവർ കഴിഞ്ഞ നൂറുവർഷക്കാലത്ത് ഉയർന്നില്ലേ? പഴയകാലം അറിയാവുന്നവരോടു തിരക്കുക.

"ഒരു ജാതി ഒരു മതം ഒരു ദൈവം" എന്ന മുദ്രാവാക്യത്തിനപ്പുറമുള്ള ഗുരുദേവന്റെ പ്രവർത്തനംകൊണ്ടല്ലേ കേരളത്തിലെ ഹിന്ദുമതത്തിന്റെ മുഖ്യധാരതന്നെ ഈഴവരായി മാറിയത്. ആ പ്രക്രിയ ഇപ്പോഴും മുന്നോട്ടുപോവുകയാണ്.

ഇതെല്ലാമടങ്ങുന്ന ബൃഹത്തായ ഹിന്ദുത്വത്തിൽ എല്ലാവർക്കും ഇടമുണ്ട്-പമ്പടിച്ച് പെട്രോമാക്സ് കത്തിച്ചാൽപ്പോലും തീപ്പെട്ടിയുരച്ചു നിലവിളക്കു കത്തിക്കില്ലെന്നു വാശിപിടിക്കുന്ന കുഞ്ഞാലിക്കുട്ടിക്കുപോലും.

ഇതല്ലേ സുപ്രീം കോടതി വിധി പഠിപ്പിക്കുന്നത്?



നരേന്ദ്രൻ

# തകരുന്ന പാർലമെന്ററി സംവിധാനം

ഇന്ത്യയിൽ പാർലമെന്ററി സംവിധാനം തകർന്നുകൊണ്ടിരിക്കുന്നു. 1996-നെ സംബന്ധിച്ചിടത്തോളം അശുഭസൂചനയാണിത്. കഴിഞ്ഞ ഏതാനും കൊല്ലങ്ങളിൽ, വിശേഷിച്ച് ഏതാനും ദിവസങ്ങളിൽ നടന്ന സംഭവങ്ങൾ കാണിക്കുന്നത്, ഇന്ത്യയിലെ ജനാധിപത്യ പ്രക്രിയ ഉപരോധത്തിലായിരിക്കയാണെന്നാണ്. പാർലമെന്റിന്റെ പ്രവർത്തനസ്തംഭനമോ വ്യാപകമായ അഴിമതികളോ മാത്രമല്ല ഈ പ്രശ്നത്തെ സജീവമാക്കുന്നത്. പഴയ സമ്പ്രദായങ്ങളിലോ നിലവിലുള്ള ഭരണഘടനയിലോ ഒതുക്കിനിറുത്താവുന്നതല്ല ഈ രാജ്യമെന്ന വിചാരവും പതുക്കെ ബലപ്പെട്ടുവരികയാണ്.

ഇതിനിടയിൽ എല്ലാത്തരം വെല്ലുവിളികളേയും നേരിട്ട്, വ്യക്തമായ മാർഗ്ഗദർശനം നല്കുന്നത് നീതിന്യായ വ്യവസ്ഥ മാത്രമാണ്, വിശേഷിച്ച് സുപ്രീം കോടതി. ജനാധിപത്യത്തിലെ മറ്റു സ്തൂപങ്ങളെല്ലാംതന്നെ ദുർബലമാകുകയോ പ്രവർത്തനരഹിതമോ ആയിക്കഴിഞ്ഞിരിക്കുന്നു. അഴിമതിയാരോപണങ്ങളുടെ ദുർവഹമായ ഭാരം പേറിനില്ക്കുന്നതാണ് എക്സിക്യൂട്ടിവ്. നാലാമത്തെ സ്തൂപമെന്നു കരുതുന്ന പത്രലോകമാകട്ടെ, ദിശാബോധം നഷ്ടപ്പെട്ട നിലയിലും. ജനാധിപത്യ പ്രവർത്തനത്തിന്റെ കാവൽനായ്ക്കളാകേണ്ട മാദ്ധ്യമങ്ങളുടെ ബാദ്ധ്യത ജനാധിപത്യത്തിലെ മറ്റു സ്തൂപങ്ങളുടെ വീഴ്ചകൾ ചൂണ്ടിക്കാണിക്കുക മാത്രമല്ല, പരിഹാര നടപടികൾ ചൂണ്ടിക്കാണിക്കുക എന്നതും കൂടിയുണ്ട്. പക്ഷേ, നിക്ഷിപ്ത താത്പര്യങ്ങളുടെയും രാഷ്ട്രീയപ്പാർട്ടികളുടെയും ഉപകരണമായി ജീർണ്ണിച്ചിരിക്കുകയാണ് മാദ്ധ്യമലോകം.

ശ്രീമതി ഇന്ദിരാഗാന്ധിയുടെ കാലംതൊട്ടേ അസ്ഥിരീകരണത്തിന്റെ ചലനങ്ങൾ ആവഹിച്ചിരുന്നു എന്നത് ഒരു യാഥാർത്ഥ്യമാണ്. പാർലമെന്ററി സമ്പ്രദായത്തെ ദുർബലമാക്കിയ അവർ സ്ഥിതിഗതികളാകെ കുട്ടിച്ചോറാക്കിയിരുന്നു. നീതിന്യായപീഠത്തെ നിയന്ത്രിക്കുന്നതിനായി തനിക്കു താത്പര്യമുള്ളവരെ ജഡ്ജിമാരായി നിയമിക്കുകപോലും അവർ ചെയ്തു. അതിനുശേഷം, അടുത്തകാലത്തായി നീതിന്യായപീഠം നഷ്ടപ്പെട്ട വീര്യം വീണ്ടെടുക്കുകയുണ്ടായിട്ടുണ്ട്.

പ്രധാനമന്ത്രി നരസിംഹറാവുവും ഇന്ദിരയുടെ വഴികളിലൂടെത്തന്നെയാണ് സഞ്ചരിക്കുന്നത്. ടെലികോം അപവാദം പാർലമെന്റിന്റെ ഇരുസഭകളേയും പിടിച്ചുകുലുക്കിയപ്പോൾ സഭയിൽ സന്നിഹിതനാകാൻപോലും പ്രധാനമന്ത്രി തയ്യാറായില്ല. പാർലമെന്റിന്റെ പ്രവർത്തനത്തിൽ സംഭവിച്ച സ്തംഭനത്തിൽ ഇടപെട്ടു പരിഹാരമുണ്ടാക്കണമെന്നു ചില സഹപ്രവർത്തകരും, പ്രതിപക്ഷക്കാരിൽ ചിലരും അദ്ദേഹത്തെ സന്ദർശിച്ച് അഭ്യർത്ഥിച്ചതാണ്. പക്ഷേ, അദ്ദേഹം അനങ്ങിയില്ല. പഴയ തലമുറയിൽപ്പെട്ട പലരേയും അദ്ഭുതപ്പെടുത്തിയതാണ് അദ്ദേഹത്തിന്റെ ഈ നിലപാട്. മുൻകാലങ്ങളിൽ പാർലമെന്റിന്റെ പ്രവർത്തനം സുഗമമാക്കുന്നതിൽ പ്രധാനമന്ത്രിമാർ മുൻകൈയെടുത്തിരുന്നുവെന്ന കാര്യം ഖേദത്തോടെ ഓർത്തുപോവുകയാണ്. പക്ഷേ, അവരിൽനിന്നെല്ലാം ഭിന്നമായൊരു നിലപാടാണ് റാവു കൈക്കൊണ്ടിരിക്കുന്നത്.

1995 അവസാനിക്കാൻ ഇനി ഏതാനും ദിവസങ്ങളേ അവശേഷിക്കുന്നുള്ളൂ. പക്ഷേ, രാഷ്ട്രീയാന്തരീക്ഷം കൂടുതൽ കൂടുതൽ വിഷമയമായിക്കൊണ്ടിരിക്കുന്നു. ഈ അവസ്ഥ തുടർന്നാൽ പാർലമെന്ററി സംവിധാനത്തിലുള്ള വിശ്വാസംതന്നെ ജനങ്ങൾക്കു നഷ്ടമാകും.

കമ്മ്യൂണിക്കേഷൻ വകുപ്പുമന്ത്രി സുഖ്റാമിനെ പ്രതിപക്ഷത്തിന്റെ മുമ്പിൽ വിട്ടുകൊടുക്കാൻ പ്രധാനമന്ത്രി ആഗ്രഹിക്കുന്നില്ലെന്നാണ് രാഷ്ട്രീയ ഉപശാലാവൃത്താങ്ങളിൽ പറഞ്ഞുകേൾക്കുന്നത്. അങ്ങനെ സംഭവിച്ചാൽ, തന്റെ കുടുംബാംഗങ്ങൾ ഉൾപ്പെടുന്ന പല രഹസ്യങ്ങളും സുഖ്റാം പുറത്തുവിട്ടാലോയെന്ന ഭീതിയാണത്രേ. പ്രധാനമന്ത്രിയെ ഇതിൽനിന്നും തടയുന്നത്. തിരഞ്ഞെടുപ്പ് അടുത്തതോടുകൂടി സ്വന്തം പാർട്ടിയിൽപ്പെട്ടവരുമായും അദ്ദേഹം ആശയവിനിമയം നടത്താൻ തുടങ്ങിയിട്ടുണ്ട്. മുമ്പത്തെ സ്ഥിതി അതായിരുന്നില്ല. സഹപ്രവർത്തകരിലും പാർട്ടിനേതാക്കളിലും പലർക്കും റാവുവിന്റെ മനസ്സ് പിടികിട്ടിയിട്ടില്ലെന്നതാണു സത്യം.

ടെലികോം അപവാദവുമായി ബന്ധപ്പെടുത്തിയാണ് റിലയൻസ് ഗ്രൂപ്പിനെ നേരിടുന്ന പല പ്രശ്നങ്ങളുടെയും ചുരുളഴിയാൻ തുടങ്ങിയത്. ധനമന്ത്രി മൻമോഹൻസിംഗിന്റെ ഉറച്ച നിലപാടുണ്ടായിരുന്നില്ലെങ്കിൽ റിലയൻസിനെതിരേ അന്വേഷണം നടക്കുമായിരുന്നില്ല. മന്ത്രിസഭയുടെ സാമ്പത്തിക കാര്യക്കമ്മിറ്റി യോഗത്തിൽ റിലയൻസ് അന്വേഷണക്കാര്യം ഉന്നയിക്കപ്പെട്ടപ്പോൾ പ്രണാബ് മുക്കർജി അതിനെ എതിർത്തു. പക്ഷേ, മൻമോഹൻസിംഗ് തന്റെ നിലപാടിൽ ഉറച്ചുതന്നെ നിന്നു. പതിവുപോലെ പ്രധാനമന്ത്രി മൗനിയായി. കോൺഗ്രസ്സ് എം.പിമാരിൽ പലരും അത്തരമൊരന്വേഷണത്തിൽ എതിർപ്പുള്ളവരാണ്. റിലയൻസിനെതിരേയുള്ള അന്വേഷണം ഏതുതരത്തിലുള്ളതായിരിക്കുമെന്നത് ഇനിയും വ്യക്തമായിട്ടില്ല. എന്നാൽ സ്വതന്ത്രമായൊരു അന്വേഷണം നടന്നാൽ പലരും കുഴപ്പത്തിലാകുമെന്നതു തീർച്ചയാണ്. ജയിനിന്റെ ഹവാല തട്ടിപ്പ് മറ്റൊരു ഗുരുതരമായ പ്രശ്നമാണ്. ജയിനിൽനിന്നും അനധികൃതമായി പണംപറ്റിയവരുടെ ലിസ്റ്റിൽ നിരവധി രാഷ്ട്രീയക്കാരും ഉദ്യോഗസ്ഥന്മാരുമുണ്ട്. ബി.ജെ.പി നേതാവ് അദ്വാനി ഉൾപ്പെടെയുള്ള നിരവധി പേരുകൾ ഈ ലിസ്റ്റിലുണ്ടായിരുന്നു. പ്രധാനമന്ത്രി നരസിംഹറാവുവിനു കൊടുക്കാനായി ചന്ദ്രസ്വാമിക്കു രണ്ടുകോടി രൂപ ജയിൻ കൊടുത്തതായും ലിസ്റ്റിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ സംഭവത്തിൽ സുപ്രീം കോടതി ദൃഢമായൊരു നിലപാടെടുത്തത് വളരെയേറെ ആശ്വാസ്യത പകരുകയുണ്ടായി. ടെലികോം അപവാദത്തിലും സുപ്രീംകോടതി ഇടപെട്ടിരിക്കുകയാണ്. അതുസംബന്ധിച്ച റിപ്പോർട്ടുകൾ സമർപ്പിക്കാൻ ജനുവരി ഒൻപതുവരെ ഗവൺമെന്റിനു സമയം നല്കിയിരിക്കയാണ്.

1995 അവസാനിക്കാൻ ഇനി ഏതാനും ദിവസങ്ങളേ അവശേഷിക്കുന്നുള്ളൂ. പക്ഷേ, രാഷ്ട്രീയാന്തരീക്ഷം കൂടുതൽ കൂടുതൽ വിഷമയമായിക്കൊണ്ടിരിക്കുന്നു. ഈ അവസ്ഥ തുടർന്നാൽ പാർലമെന്ററി സംവിധാനത്തിലുള്ള വിശ്വാസംതന്നെ ജനങ്ങൾക്കു നഷ്ടമാകും. എങ്കിലും അടുത്ത തിരഞ്ഞെടുപ്പിലും ജനങ്ങൾ വോട്ടു ചെയ്യും. പക്ഷേ, ഏതെങ്കിലും ഒരു പാർട്ടിക്കു ഭൂരിപക്ഷം കിട്ടാനിടയില്ല. നരസിംഹറാവുവിന് ഇതേപ്പറ്റി നല്ല നിശ്ചയമുണ്ട്. അതു മുൻപിൽ കണ്ടുകൊണ്ട് പുതിയ തിരഞ്ഞെടുപ്പു തന്ത്രം മെനഞ്ഞെടുക്കാനുള്ള ശ്രമത്തിലാണ് അദ്ദേഹം. ജയലളിതയും രാമറാവുവും കൻഷിറാമുമായൊക്കെ അദ്ദേഹം സഖ്യമുണ്ടാക്കും.

ശെൽവരാജ്

# ലോകം വിരൽത്തുമ്പിൽ

**ഇൻഫർമേഷൻ വിപ്ലവം ജനജീവിതത്തെ ആഴത്തിൽ സ്പർശിക്കുകയും മാറ്റുകയും ചെയ്തുകൊണ്ടിരിക്കുകയാണ്. ശാസ്ത്രത്തിന്റെ അനുഗ്രഹമായിത്തീർന്നിരിക്കുന്ന ആ പരിവർത്തനത്തിന്റെ വിവിധ വശങ്ങൾ പ്രതിപാദിക്കുകയാണ് ലേഖകൻ**



'നേരെ മുഖത്തുനോക്കി നാലു പറയുന്നതായിരുന്നു ഞങ്ങളുടെ നാട്ടിൻപുറത്തെ രീതി, കുറച്ചുനാൾ മുമ്പുവരെ. അത് കുശുമ്പായാലും കുന്നായ്മയായാലും നേരായാലും നുണയായാലും സഭ്യമായാലും അസഭ്യമായാലും പരദൂഷണമായാലും നാട്ടാരു തമ്മിൽ പറഞ്ഞുതീർക്കും. ഈ രീതിക്ക് സമയമോ സന്ദർഭമോ ഒന്നും നോക്കിയിരുന്നില്ല. മരണവീടായാലും വിവാഹസ്ഥലമായാലും പറയാനുള്ളത് നേരെ മുഖത്തുനോക്കി പറയുന്നത്ര ഋജുവും ആഴമുള്ളതുമായിരുന്നു ഗ്രാമത്തിലെ മനുഷ്യബന്ധം. ഇന്നതു മാറിയിരിക്കുന്നു. പത്തനംതിട്ട ജില്ലയിൽ കോന്നിക്ക് അടുത്തുള്ള കുളത്തുമൺ എന്ന ഗ്രാമത്തിൽ മാത്രമല്ല ഇതു സംഭവിച്ചിരിക്കുന്നത്. പാരീസിൽ, മധ്യപൂർവ്വദേശത്ത്. ടോക്കിയോവിൽ, ലിത്വാനിയയിൽ, യുഗോസ്ളാവിയയിൽ... അല്ല വികസിത വികസ്വരഭേദമില്ലാതെ ലോകരാഷ്ട്രങ്ങളിലൊട്ടാകെ മുഖാമുഖം നോക്കി സംസാരിക്കാൻ ആളു കുറയുന്നു. മനുഷ്യനിൽ നിന്നും മനുഷ്യനിലേക്കുള്ള ബന്ധം എങ്ങോ മറയുന്നു. നവീന ചിന്തയുടെ വിളനിലമായിരുന്ന പാരിസിലെ കഫറ്റേരിയകളിൽ ഒരു ദശാബ്ദം മുമ്പുവരെ അർദ്ധരാത്രിക്ക് അപ്പുറവും വിളക്ക് എരിഞ്ഞിരുന്നു. ചൂടു കാപ്പി ഊതിക്കുടിച്ച്. സിഗററ്റും വലിച്ച് ചിത്രകലയെക്കുറിച്ചും ലോകസമൂഹത്തെക്കുറിച്ചും മുഖാമുഖം സംസാരിക്കാൻ കഫറ്റേരിയകളിൽ ആളേറെയായിരുന്നു. പേർഷ്യയിൽ, അറേബ്യൻ കഥകൾ പറഞ്ഞ് രാത്രികൾ തള്ളിനീക്കിയിരുന്ന അയൽക്കാർ ഇന്ന് നേരത്തെ പിരിയുന്നു. കമ്മ്യൂണിസത്തിന്റെ അന്തസത്തയെക്കുറിച്ച്, അമേരിക്കയ്ക്ക് എതിരെ പ്രതിരോധ ആവശ്യത്തെക്കുറിച്ച് ഒക്കെ പറഞ്ഞ് ബീയർ ബാറുകളിൽ സമയം നോക്കാതെ ചിലവിട്ട റഷ്യൻ ജനത ഇന്ന് അതിൽ ഔത്സുക്യം കാട്ടുന്നില്ല. ഉദാഹരണങ്ങൾ അങ്ങനെ നീളുന്നു.

എന്താണ് സംഭവിക്കുന്നത്?

"എല്ലാവരും ടി.വിയ്ക്കും ഇന്റർനെറ്റിനും മുന്നിലേക്ക് ഓടുകയാണ്." പാരീസിൽ കഫറ്റേരിയകൾ നേരത്തെ അടയ്ക്കുന്നു എന്നതിനെക്കുറിച്ചുള്ള റിപ്പോർട്ടിൽ 'വാഷിംഗ്ടൺ ടൈംസ്' അങ്ങനെ കുറിക്കുന്നു. നേരോ? അതെ നേരായ നേരാണത്. കുട്ടികളടക്കം ലോകം മുഴുവൻ ഇന്റർനെറ്റിനും ടി.വിക്കും മുന്നിലാണ്.

പരിഷ്കാരത്തിന്റെ കളിത്തൊട്ടിലായ പാരീസിൽ സ്ഥിതി അങ്ങനെ ആണെങ്കിൽ തനി നാട്ടിൻപുറമായ ഞങ്ങളുടെ ഗ്രാമത്തിന്റെ കഥ പറയണോ? വീടുകളിലേക്ക് നുഴഞ്ഞു കയറിയ ടി.വി മറ്റുള്ളവരിൽനിന്നും നമ്മെ അകറ്റിക്കൊണ്ടേയിരിക്കുന്നു. ആ അകറ്റലിന് ആക്കം വളരെ കൂട്ടുകയാണ്, ലോകം 'ആഗോളഗ്രാമമാക്കി' മാറ്റുന്ന 'ഇന്റർനെറ്റ്' ചെയ്യുന്നത്. 180 രാജ്യങ്ങളിലായി 5 കോടി വരിക്കാരുള്ള ഈ 'ലോക കംപ്യൂട്ടർ വല' നമ്മുടെ മേലെ വീഴാൻ നാളേറെ വേണ്ട. ഇൻഫർമേഷൻ വിപ്ളവം അതിന്റെ വഴിയിലൂടെ 'രക്തരഹിത'മായി മുന്നേറുകയാണ്.

നാട്ടിൻപുറത്തെ ചായക്കടയിൽ വെയിലു വീഴുമ്പോൾ. കട്ടൻകാപ്പികുടിച്ച്, പത്രം നോക്കാനും ഇന്നലത്തെ നാട്ടുവിശേഷങ്ങൾ പങ്കിടാനും ആളു കുറയുമ്പോൾ. വായനശാല തുറക്കാതാകുമ്പോൾ, കവലയിൽ രണ്ടാളുപോലും ഇല്ലാതാകുമ്പോൾ ഓർക്കുക എല്ലാവരും ടി.വിക്കു മുന്നിലാണെന്ന്. മനുഷ്യനിൽനിന്നും മനുഷ്യനിലേക്കുള്ള ബന്ധം കുറയുകയാണെന്ന്. 5 കിലോമീറ്റർ ചുറ്റളവും 300 കുടുംബങ്ങളുമുള്ള കുളത്തുമണ്ണിൽ എല്ലാ വീട്ടുകാരും എല്ലാവരേയും പരസ്പരം മുഖാമുഖം അറിഞ്ഞിരുന്നു. (ഇടയ്ക്ക് ഒന്നു പറഞ്ഞോട്ടെ. അമേരിക്കയിൽ ആകെ ജനസംഖ്യയുടെ മൂന്നിലൊന്നു പേർക്കേ തന്റെ അയൽപക്കം ആരാണെന്ന് അറിയൂ.) എന്റെ നാട്ടിൻപുറത്ത് ഒരു മരണം സംഭവിച്ചാൽ. അത്യാഹിതം ഉണ്ടായാൽ ആ വീട്ടിൽ നാട്ടാരെല്ലാം ഒത്തുചേരുമായിരുന്നു. ആരും ഫോണിൽ അനുശോചനം അറിയിക്കാറില്ലായിരുന്നു. 'ഹൃദയം നിറഞ്ഞ വേദന' ടെലിഗ്രാമായി വരില്ലായിരുന്നു. വേദനയുണ്ടെങ്കിൽ അത് മുഖാമുഖം പറഞ്ഞറിയിക്കുമായിരുന്നു.



ഈ സ്ഥിതി മാറിയിരിക്കുന്നു. അല്ലെങ്കിൽ മാറിക്കൊണ്ടിരിക്കുന്നു. സമൂഹത്തിൽ മമതാബന്ധം കുറയുന്നു.

എവിടെ നിന്നാണ് തുടക്കം?

ലിഖിതഭാഷ രൂപപ്പെടുംമുമ്പ് നമ്മൾ ഓർമ്മയെ ആശ്രയിച്ചിരുന്നു. ഫോൺ വരുംമുമ്പ് കത്തെഴുത്തിൽ അതിയായ ആഹ്ളാദം കണ്ടിരുന്നു. നമുക്കറിയാം നാട്ടിൻപുറത്ത് ഫോൺ ബൂത്ത് വരുംമുമ്പ് എത്രമാത്രം കത്തുകളായിരുന്നു പോസ്റ്റുമാൻ ചുമന്നത്. ടി.വിയും കംപ്യൂട്ടറും ഇന്റർനെറ്റും വരുംമുമ്പ് സമൂഹത്തെക്കുറിച്ച് ശക്തമായ ബോധം നമുക്കുണ്ടായിരുന്നു. അയൽപക്കത്തോട് വല്ലാത്ത ആത്മബന്ധം പുലർത്തിയിരുന്നു.

ഇന്ന് വീട്ടിലിരുന്നുകൊണ്ട് 'ഇന്റർനെറ്റി'ലൂടെ ലോകമാകെ സഞ്ചരിക്കാം. സിനിമ കാണാം, പാട്ടുകേൾക്കാം. പത്രവും പുസ്തകവും വായിക്കാം, ഷോപ്പിംഗ് നടത്താം. ഏതോ അതിവിദൂര രാജ്യത്തെ അജ്ഞാതനായ മനുഷ്യനുമായി മുഖാമുഖം നോക്കാതെ ചെസ്സുകളിക്കാം. അയാളോടൊപ്പം ഇന്റർനെറ്റിലൂടെ സിനിമ കാണാം. പാരീസിലെ കടയിൽ പുതിയ ജീൻസ് ഇറങ്ങിയിട്ടുണ്ടെങ്കിൽ അത് 'ഇന്റർനെറ്റ്' ഷോപ്പിംഗിലൂടെ വാങ്ങാം. വീട്ടിലിരുന്ന് ഓഫീസിലെ ഫയലുകൾ നോക്കാം.... സ്ഥലകാലബോധത്തിന് അപ്പുറത്തേക്ക് 'ഇന്റർനെറ്റ്' നമ്മെ വലിച്ചിഴച്ചുകൊണ്ടുപോകുന്നു. ഒരു പുതിയ 'യാഥാർത്ഥ്യം' ഇവിടെ രൂപംകൊള്ളുകയാണ്. അപ്പോൾ. 'മുഖത്തു നോക്കി നാലുപറയുന്നതും' പുസ്തകവും അച്ചടിയും എല്ലാം അന്യമാകുന്നു. അതേ ഇൻഫർമേഷൻ വിപ്ളവത്തിന്റെ ആഘാതത്തിൽ ബന്ധങ്ങൾ അടക്കം എല്ലാം തകരുകയാണ്. 1950 കളിൽ ടി.വിയും കംപ്യൂട്ടറും ലോകത്ത് എത്തി ഏതാനും വർഷങ്ങൾ കഴിഞ്ഞപ്പോൾ. പുറത്തിറങ്ങിയ റേ ബ്രാഡ്ബറിയുടെ 'ഫാരൻ ഹീറ്റ്' എന്ന നോവലിൽ പുസ്തകം വായിക്കാൻ ഇഷ്ടപ്പെടാത്ത ടി.വി കാണാൻ മാത്രം താത്പര്യമുള്ള മനുഷ്യരെക്കുറിച്ചു പറയുന്നുണ്ട്. നോവലിലെ കഥാപാത്രങ്ങൾ പുസ്തകം കത്തിച്ചുകളയുന്നതിൽ ആഹ്ളാദം കണ്ടെത്തുന്നവരാണ്.

ബ്രാഡ്ബറിയുടെ ഈ സങ്കല്പം യാഥാർത്ഥ്യമാകുന്നത് വിദൂരമല്ല. പാട്ടും സിനിമയും പുസ്തകവും വർത്തമാന കടലാസും രേഖാചിത്രങ്ങളും വീഡിയോയും എല്ലാം ഡിജിറ്റലൈസ് (സാംഖികം) ചെയ്തു സൂക്ഷിക്കുന്ന കോംപാക്ട് ഡിസ്കുകൾ വിപണിയാലിക്കഴിഞ്ഞു. ഒരു ചിത്രമോ ശബ്ദമോ ഡിജിറ്റലൈസ് ചെയ്തു സൂക്ഷിക്കുന്നു എന്നുപറയുമ്പോൾ ഒന്നുകളും പൂജ്യങ്ങളുമായി കംപ്യൂട്ടറിൽ അവ രേഖപ്പെടുത്തുന്നു എന്നാണ് അർത്ഥം. സിനിമ കാണാനും പാട്ടുകേൾക്കാനും പുസ്തകമോ മാസികയോ വായിക്കാനും നിഘണ്ടു മറിക്കാനും ഡിജിറ്റൽ ഡിസ്ക് കംപ്യൂട്ടറിൽ ഇട്ടാൽമതി. 'എൻസൈക്ളോപീഡിയ ഓഫ് ബ്രിട്ടാണിക്ക'യായുടെ എല്ലാ വാല്യവും പോക്കറ്റിലിടാവുന്ന ഒരു ഡിസ്കിൽ എഴുതാനേ ഉള്ളൂ. കംപ്യൂട്ടർ ടെർമിനൽ ടി.വിയാവുകയും അത് വിദൂരസ്ഥലളുമായി നമ്മെ ബന്ധിപ്പിക്കുകയും ചെയ്യുന്നതോടെ ലോകം അക്ഷരാർത്ഥത്തിൽ 'ഗ്രാമമായി' മാറുകയാണ്. ഇപ്പോൾ വികസിത രാജ്യങ്ങളിൽ നടപ്പായിവരുന്ന ഇൻഫർമേഷൻ വിപ്ളവത്തിന്റെ അനന്തര ഫലങ്ങൾ എത്രമാത്രമെന്ന് ഒരാൾക്കും പ്രവചിക്കാനാവാത്ത അവസ്ഥയാണ്.



ബൈബിളിന്റെ കൈയെഴുത്തുപ്രതി പകർത്താനായി 1438-ൽ ജോൺഗുട്ടൻ ബർഗ് കണ്ടെത്തിയ അച്ചടിസംവിധാനം വ്യവസായ വിപ്ളവത്തിനു മാത്രമല്ല പുതിയ സംസ്കാരത്തിനും തുടക്കമിടുകയായിരുന്നു. അച്ചടിച്ചത് വായിക്കാൻ പ്രേരിപ്പിക്കുന്ന വലിയ പാരമ്പര്യത്തിനാണ് ഗുട്ടൻബർഗ് അന്ന് തുടക്കമിട്ടത്. ചൈനയിൽ 'പേപ്പിറസിൽ' തുടങ്ങി നാലായിരം വർഷങ്ങളായി ലോക സംസ്കാരത്തിന്റെ നാഡീസ്പന്ദനമായി നിലകൊണ്ട പുസ്തകങ്ങളാണ് ഡിജിറ്റലൈസേഷനിലൂടെ നമുക്ക് നഷ്ടപ്പെട്ടിരിക്കുന്നത്. വായന മരിക്കുന്നു എന്ന് ഇതിന് അർത്ഥമില്ല. കംപ്യൂട്ടറിൽ നോവൽ വായിക്കാവുന്നതേ ഉള്ളൂ. എന്നാൽ പുസ്തകത്തെ തൊട്ടുള്ള വായനയാണ് ഇല്ലാതാകുന്നത്. മനുഷ്യബന്ധത്തിൽ സ്പർശത്തിനുള്ള സ്ഥാനം പോലെ വായനയിലും സ്പർശത്തിന് സ്ഥാനമുണ്ട്. അതാണ് ഇല്ലാതാകുന്നത്. സ്പർശത്തിന് സ്ഥാനമില്ലാത്ത, മുഖദാവിൽ കാണാത്ത മനുഷ്യബന്ധത്തിന് എന്തു വില? തമ്മിൽ ഒരിക്കലും കാണാത്തവരുടെ പ്രേമം എന്തു പ്രേമമാണ്?

ഇതെഴുതുമ്പോൾ കാലത്തിന്റെ മാറ്റത്തിനു നേരെ മുഖം തിരിഞ്ഞുനില്ക്കുകയാണെന്നു കരുതരുത്.

ഗുട്ടൻബർഗ്ഗിന്റെ അച്ചടിയന്ത്രം നിലവിൽ വന്ന് ഒരു നൂറ്റാണ്ടു കഴിഞ്ഞപ്പോഴും ഒട്ടേറെ ജനതയ്ക്ക് കൈയെഴുത്തുപ്രതിയോടായിരുന്നു മമതാബന്ധം. കൈയെഴുത്തുപ്രതി നൽകുന്ന മൂല്യവും സൗന്ദര്യവും പുസ്തകത്തിനു നൽകാൻ കഴിയില്ലെന്ന് അവർ കരുതി. ഇറ്റാലിയൻ നവോത്ഥാന നായകൻ ഫെഡറിഗോമൊന്റേ പറയുകയുണ്ടായി "അച്ചടിച്ച പുസ്തകം കൈയിലുണ്ടെന്നു പറയുന്നത് നാണക്കേടാണെന്ന്." അത്തരം നിലപാടുകളാകട്ടെ പുസ്തകത്തിൽനിന്നും കിട്ടേണ്ടിയിരുന്ന പുതിയ ആശയങ്ങളും ശാസ്ത്രീയ വിവരങ്ങളും ജനതയ്ക്ക് അപ്രാപ്യമാക്കുകയാണു ചെയ്തത്.

അപ്പോൾ ഇന്റർനെറ്റിനെക്കുറിച്ചും ടി.വിയെക്കുറിച്ചും ഉള്ള പ്രചാരണം ഇതേപോലെ അവസ്ഥ സൃഷ്ടിക്കില്ലേ?

'ലോകം ഒരു ആഗോളഗ്രാമ'മാക്കിയിരിക്കുന്ന ഇന്റർനെറ്റ് ഇൻഫർമേഷൻ സംസ്കാരം വളർത്തുമ്പോൾ പക്ഷെ, എന്റെയും നിങ്ങളുടെയും തനതു സംസ്കാരം അന്യമാക്കുന്നു എന്നുകൂടി ഓർക്കണം. 'മുഖത്തുനോക്കി നാലുപറയുന്ന' തനതു സംസ്കാരമുണ്ടല്ലോ അത് ഇന്റർനെറ്റിൽ കിട്ടില്ല. ഇൻഫർമേഷൻ സൂപ്പർ ഹൈവേയിലൂടെ എത്ര അലഞ്ഞാലും സംസ്കാരം കണ്ടുകിട്ടില്ല.

ഒരാളുടെ ശരാശരി 'ഇലക്ട്രോണിക്ക് ഉപഭോഗം' എത്രമാത്രം ഉണ്ടെന്നു കണക്കാക്കിയാൽ ഇക്കാര്യം മനസ്സിലാകും. പതിനഞ്ചുകൊല്ലം മുമ്പ് ഏഷ്യൻ ഗയിംസോടെ ഇന്ത്യയിൽ വ്യാപകമായി തുടങ്ങിയ ദൂരദർശനും 5 കൊല്ലം മുമ്പ് ഗൾഫ് യുദ്ധത്തോടെ കടന്നുവന്ന വിദേശ ടി.വിയും ഇന്ന് ഗ്രാമങ്ങളിൽ പോലും സാധാരണമാണ്. രാവിലെ പത്രം വായിക്കാൻ കവലയിലേക്കിറങ്ങിയിരുന്ന നാട്ടിൻപുറത്തുകാർ വീട്ടിലിരുന്ന് ടി.വി ന്യൂസ് കാണുന്നു. വൈകുന്നേരം വായ

ലോകത്തെ ആഗോള ഗ്രാമമാക്കി മാറ്റുകയാണ് ഇന്റർ നെറ്റ്. നൂറ്റി എൺപതു രാജ്യങ്ങളിലായി അഞ്ചുകോടി വരിക്കാരുള്ള ഈ ലോക കംപ്യൂട്ടർ വല നമ്മുടെ മേലേ വീഴാൻ നാളേറെ വേണ്ട. ഇൻഫർമേഷൻ വിപ്ലവം, അങ്ങനെ രക്തരഹിതമായി മുന്നേറുന്നു





...നശാലയിൽ പോകാനും പന്തുകളിക്കാനും എത്തിയിരുന്ന ചെറുപ്പക്കാർ കേബിൾ ടി.വിയിലെ സിനിമ കാണാൻ അക്ഷമരായിരിക്കുന്നു. നാട്ടിൻപുറത്തെ ഹൈന്ദവ വീടുകളിൽ സർവ്വസാധാരണമായ 'സന്ധ്യാപ്രാർത്ഥന' ഇന്ന് ടി.വി പരിപാടിക്ക് വഴിമാറി എന്നു പറഞ്ഞാൽ അതിശയമല്ല.

പ്രായപൂർത്തിയായ ഒരു ഇന്ത്യക്കാരൻ ആഴ്ചയിൽ ശരാശരി [illegible] മണിക്കൂർ ടി.വിക്കു മുന്നിലിരിക്കുന്നു. [illegible] വയസ്സിന് താഴെയുള്ള [illegible] ലക്ഷം കുട്ടികൾ ഇന്ത്യയിൽ അർദ്ധരാത്രിവരെ നിത്യേന ടി.വി കാണുന്നു. ഇത് കണക്കിന്റെ കാര്യമല്ല, യാഥാർത്ഥ്യം മാത്രം. ഇലക്ട്രോണിക് ഉപകരണത്തിന് നമ്മൾ അത്രമാത്രം അടിമപ്പെട്ടിരിക്കുന്നു. ടെലിഫോണോ, ടി.വിയോ, കംപ്യൂട്ടറോ ഇല്ലാത്ത ഒരു ദിവസം നമുക്ക് സങ്കല്പിക്കാനാവില്ല.

കൈവെള്ളയിൽ ഒതുങ്ങുന്ന ഒരു കംപ്യൂട്ടറിൽ ഭിന്നമാധ്യമങ്ങൾ (Multimedia) ഫോൺ, ടി.വി, ഫാക്സ്, വീഡിയോ, സിനിമ ലഭിക്കുമ്പോൾ നമ്മൾ എന്തിന് അത് വലിച്ചെറിയണം. പോക്കറ്റിലിട്ടു കൊണ്ടുനടക്കാവുന്ന ഒരു കംപ്യൂട്ടറിലൂടെ ലോകമാകെ നിങ്ങൾക്ക് ബന്ധപ്പെടാനാകാം. അതിലൂടെ തന്നെ സിനിമയും പാട്ടും ടി.വി പരിപാടിയും കാണാനും കഴിയും. അപ്പോൾ പിന്നെ നമ്മുടെ അയൽക്കാരെ അറിഞ്ഞില്ലെങ്കിൽ എന്ത്, തനതു സംസ്കാരം നശിച്ചാലെന്ത് എന്ന് ഉള്ളാലെ ചോദിച്ചേക്കാം.

കൈവെള്ളയിൽ ഒതുങ്ങുന്ന
ഒരു കംപ്യൂട്ടറിൽ ഭിന്നമാധ്യമങ്ങൾ
ഫോൺ, ടി.വി, ഫാക്സ്, വീഡിയോ,
സിനിമ ലഭിക്കുമ്പോൾ നമ്മൾ
എന്തിന് അത് വലിച്ചെറിയണം.
പോക്കറ്റിലിട്ടു കൊണ്ടുനടക്കാവുന്ന
ഒരു കംപ്യൂട്ടറിലൂടെ ലോകമാകെ
നിങ്ങൾക്ക് ബന്ധപ്പെടാനാകാം.
അതിലൂടെ തന്നെ
സിനിമയും പാട്ടും
ടി.വി പരിപാടിയും
കാണാനും കഴിയും.

എന്നാൽ ടി.വിയും കംപ്യൂട്ടറും കുറേപ്പേരെയെങ്കിലും നിരക്ഷരരാക്കിയിട്ടില്ലേ? ദീർഘനേരം ശ്രദ്ധ കേന്ദ്രീകരിച്ച് വായിക്കാൻ ഏറെപ്പേർക്കും താത്പര്യമില്ല. പകരം കംപ്യൂട്ടറിൽ മൾട്ടി മീഡിയ ഡിസ്ക് ഇട്ട് നോവൽ വായിക്കാനാണിഷ്ടം. ആ നോവലിൽ ശബ്ദമുണ്ട്, ചലനചിത്രങ്ങളുണ്ട്. അവയ്ക്കിടയിലൂടെ നായകനോ നായികയ്ക്കോ ഒപ്പം നിങ്ങൾക്കു കൂടി യാത്രയും ചെയ്യാം. വേണമെങ്കിൽ കഥയുടെ ഗതിതന്നെ തിരിച്ചുവിടാം.

ഹോമറുടെ ഇതിഹാസ കാവ്യങ്ങളിലൂടെ തുടങ്ങിയ നോവൽ എന്ന സങ്കല്പത്തിന് ഇവിടെ കീഴ്മേൽ മറിച്ചിൽ സംഭവിച്ചിരിക്കുന്നു. വാമൊഴിയിലൂടെ വന്ന് പിന്നീട് പുസ്തകരൂപത്തിലായ എല്ലാത്തിനും ഇന്നോളം നിലനിന്നുപോന്ന 'ഗ്രന്ഥകാരൻ', 'പകർപ്പവകാശം' തുടങ്ങിയവയും ഇല്ലാതായിരിക്കുന്നു.

ഇൻഫർമേഷൻ സാങ്കേതിക വിപ്ളവത്തിന്റെ പ്രത്യക്ഷഫലങ്ങളിൽ ഒന്നുമാത്രമാണിത്.

ലോകവ്യാപകമായി കംപ്യൂട്ടർ പുസ്തകങ്ങളും കംപ്യൂട്ടർ സാക്ഷരരും പെരുകുമ്പോൾ 'ശരിയായ സാക്ഷരത' നഷ്ടപ്പെടുകയാണെന്ന് നാമറിയണം. പൂഴിമണ്ണിൽ വിരൽത്തുമ്പുകൊണ്ട് എഴുതിത്തുടങ്ങുന്ന സംസ്കാരം കംപ്യൂട്ടറിലെ കീബോർഡിൽ വിരലമർത്തിയാൽ കിട്ടുമോ?

മനുഷ്യന്റെ തലച്ചോറിനോളം പോന്ന ഒരു കംപ്യൂട്ടറും നിലവിലില്ല. ഇന്നോളം കണ്ടെത്തിയ വമ്പൻ കംപ്യൂട്ടറുകളെല്ലാം ചേർന്നാലും തലച്ചോർ ഒരു സെക്കന്റിൽ ചെയ്യുന്ന പണി അവ മണിക്കൂറുകൾ എടുത്താലും തീർക്കില്ല.

എന്നിരിക്കേ സമൂഹത്തിനു നേരെ ഇൻഫർമേഷൻ ടെക്നോളജി ചെലുത്തുന്ന സ്വാധീനത്തെ നിയന്ത്രിക്കാൻ മനുഷ്യന്റെ തലച്ചോറിനു കഴിയുന്നില്ല.



നമ്മുടെ സാമൂഹിക, സാമ്പത്തിക ജീവിതത്തിനു മീതെ ഇൻഫർമേഷൻ ടെക്നോളജിയുടെ സ്വാധീനത അത്രമാത്രം പ്രകടമാണ്.

ഒരു രാജ്യത്തിന്റെ ശേഷി കണക്കാക്കിയിരുന്നതിന്റെ മാനദണ്ഡം, ആണവോർജ്ജവും സൈനിക ബലവും ഉല്പന്നങ്ങളുടെ വിദേശ വിറ്റുവരവും ഒക്കെയായിരുന്നു കുറെനാൾ മുമ്പുവരെ. എന്നാൽ ഇന്നത് ഇൻഫർമേഷൻ സാങ്കേതികവിദ്യയിൽ ഊന്നിനില്ക്കുന്നു. ഇരു രാജ്യങ്ങൾ തമ്മിലുള്ള സാമ്പത്തികബന്ധം ആ രാജ്യങ്ങൾ തമ്മിലുള്ള ചരക്കുനീക്കത്തെ ആശ്രയിച്ചിരിക്കുന്നു എന്നാണ് നേരത്തെ കരുതിയിരുന്നത്. ഇന്ന് അക്കാര്യം കണക്കാക്കുന്നത് ഇരുരാജ്യങ്ങളും തമ്മിലുള്ള വാർത്താവിനിമയ ബന്ധത്തിന്റെ അളവു നോക്കിയാണ്. അന്തർദ്ദേശീയ വാർത്താവിനിമയ ബന്ധങ്ങൾ നിലവിൽ വന്നിട്ട് ഒരു നൂറ്റാണ്ട് ആയെങ്കിലും അല്പകാലം മുമ്പുവരെയും അത് സമ്പന്നവർഗ്ഗത്തിന്റെ ഉപഭോഗാവശ്യത്തിനേ തരപ്പെട്ടിരുന്നുള്ളു. അന്തർദ്ദേശീയ ഫോൺ ബന്ധങ്ങളിൽനിന്നും സാധാരണക്കാരെ അകറ്റിയത് ഭീമമായ ഫോൺനിരക്കായിരുന്നു. ഈ വമ്പൻ നിരക്കുകൾ കുറഞ്ഞത് ഫൈബർ ഓപ്റ്റിക്ക് കേബിളുകൾ കടന്നുവന്നതോടെയാണ്. 1965-ൽ ട്രാൻസ് അറ്റ്ലാന്റിക്ക് കേബിളിലൂടെ ഒരേസമയം 130 ഫോൺ സംഭാഷണമേ സാധ്യമായിരുന്നുള്ളു. ഇന്നത്തെ ഫൈബർ ഓപ്റ്റിക്ക് കേബിളിൽ ഒരേസമയം 5 ലക്ഷം സന്ദേശങ്ങൾ കൈകാര്യം ചെയ്യാം. ഈ സാങ്കേതിക നേട്ടമാണ് ഫോൺ നിരക്ക് കുറച്ചതും വിദേശരാജ്യങ്ങളിലേക്ക് ബന്ധപ്പെടാൻ സാധാരണക്കാരെ പ്രേരിപ്പിച്ചതും. ഫൈബർ ഓപ്റ്റിക്ക് കേബിളിന്റെ കടന്നുവരവ് **ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള അന്തരം കുറയ്ക്കുകയും** അത് ജനാധിപത്യത്തിന് കരുത്തേകുകയും ചെയ്തു എന്നെഴുതാം. ഇൻഫർമേഷനുകൾ യഥേഷ്ടം കൈമാറാനുള്ള സൗകര്യം തന്നെയാണ് ജനാധിപത്യത്തിന്റെ അടിസ്ഥാനം. സാധാരണക്കാർക്ക് ഇപ്പോൾ അപ്രാപ്യമാണെങ്കിലും 'ഇന്റർനെറ്റി'ലൂടെ ഒഴുകിയെത്തുന്നത് അതിവിപുലമായ ഇൻഫർമേഷൻ തന്നെയാണ്. കാലദേശഭേദമില്ലാതെ, നിരോധനങ്ങൾക്ക് പ്രസക്തിയില്ലാത്ത ഇന്റർനെറ്റ് അതുകൊണ്ടുതന്നെ ജനാധിപത്യത്തിന്റെ കൂട്ടാളിയാണ്. ഒരു മറുവശം ഉണ്ടെങ്കിൽക്കൂടി.



ഇൻഫർമേഷനുകൾ മറച്ചുവച്ചതിന്റെ പാഠങ്ങൾ ചൈനയിൽ നിന്നും ബർമ്മയിൽനിന്നും നമുക്ക് കിട്ടുന്നുണ്ട്. 1980കളിൽ ഇരുരാജ്യങ്ങളിലും സർക്കാരിന് എതിരേ പ്രക്ഷോഭം നടത്തിയ നൂറുകണക്കിനു ചെറുപ്പക്കാരെ പട്ടാളം വെടിവച്ചുകൊല്ലുകയുണ്ടായി. പ്രക്ഷോഭം അടിച്ചമർത്താൻ നിയോഗിക്കപ്പെട്ട പട്ടാളക്കാരെ 'പുറത്തുനിന്നുള്ള വിവരങ്ങൾ' അറിയാതിരിക്കാൻ സർക്കാർ പ്രത്യേകം ശ്രദ്ധിച്ചിരുന്നത്രേ.

എന്നാൽ ഇത്തരം ഒരു 'ഒളിച്ചുവയ്പ്' ഇനി ഏറെ പ്രായോഗികമല്ല.

ഉദാഹരണത്തിന് ബോംബെ കലാപംതന്നെ എടുക്കുക. കലാപവേളയിൽ അന്നത്തെ സ്ഥിതിഗതികൾ പുറംലോകത്തെ 'അറിയിച്ചുകൊണ്ടിരുന്നത് ബുള്ളറ്റിൻ ബോർഡ് സർവ്വീസ് എന്ന ചെറു കംപ്യൂട്ടർ ശൃംഖലകളായിരുന്നു. ഇല

60 കളുടെ അവസാനവും 70 കളുടെ
ആദ്യ പകുതിയിലുമായി ബാരന്റെ
കംപ്യൂട്ടർ നെറ്റ്‌വർക്ക് അമേരിക്കൻ
വാഴ്സിറ്റികളിലും
ഗവൺമെന്റ് റിസർച്ച്
ലാബറട്ടറികളിലും രൂപംകൊണ്ടു.
എന്നാൽ എൺപതുകളുടെ
മധ്യത്തോടെ അമേരിക്കയുടെ
നാഷണൽ സയൻസ് ഫൗണ്ടേഷൻ
ദീർഘദൂര ഹൈസ്പീഡ് ഡാറ്റാ
ലൈനുകൾ സ്ഥാപിച്ചതോടെയാണ്
ഇന്റർനെറ്റ് സമൂഹ ജീവിതത്തിലേക്ക്
കടന്നുവരുന്നത്.



# കംപ്യൂട്ടർ, സി.ഡി. റോം, മോഡം

വരും വർഷങ്ങളിൽ വാർത്താവിനിമയരംഗത്ത് അനുപേക്ഷണീയങ്ങളായ മൂന്നു ഘടകങ്ങളായിരിക്കും കംപ്യൂട്ടറും സി.ഡി-റോമും (CD-ROM) മോഡവും (MODEM). നിത്യജീവിതത്തിൽ ഫോൺപോലെ, ടി.വിപോലെ ഇവ സ്ഥാനമുറപ്പിക്കും എന്നുറപ്പാണ്.

രണ്ടാം ലോകയുദ്ധത്തിന്റെ അവസാനത്തോടെയാണ് ആധുനിക കംപ്യൂട്ടറുകളുടെ തലമുറ എണ്ണപ്പെട്ടു തുടങ്ങിയത്. ഇപ്പോൾ ഉപയോഗിച്ചു വരുന്ന കംപ്യൂട്ടറുകൾ അഞ്ചാം തലമുറയിൽപ്പെട്ടതായി കണക്കാക്കുന്നു.

അയ്യായിരം വർഷങ്ങൾക്കുമുമ്പ് യൂറോപ്പിലും അറേബ്യയിലും വ്യാപകമായി ഉപയോഗിക്കപ്പെട്ട 'അബാക്കസ്' എന്ന കണക്കുകൂട്ടൽ യന്ത്രം കംപ്യൂട്ടറുകളുടെ ആദിമരൂപമായി ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു. 1642-ൽ ഫ്രഞ്ച് ശാസ്ത്രജ്ഞനായ ബ്ളയിസ് പാസ്കൽ 'തനിയേ കണക്കുകൂട്ടുന്ന യന്ത്രം' കണ്ടുപിടിച്ചു. എന്നാൽ അതൊന്നുംതന്നെ ഇന്നത്തെ നിലയിലുള്ള കംപ്യൂട്ടർ മാതൃകയായിരുന്നില്ല. പകരം വലിയ പൽചക്രങ്ങളും മറ്റുമുള്ള ഡീസൽ എൻജിൻപോലെയായിരുന്നു. 1830-കളിൽ ഇംഗ്ളണ്ടുകാരനായ ചാൾസ് ബാബേജാണ് ഇന്നത്തെ മാതൃകയിലുള്ള 'ഓട്ടോമാറ്റിക് ഡിജിറ്റൽ കംപ്യൂട്ടർ' നിർമ്മിക്കുന്നത്. ആധുനിക കംപ്യൂട്ടറുകളുടെ പിതാവായി ചാൾസ് ബാബേജ് അറിയപ്പെടുന്നു.

'തനിയേ കണക്കുകൂട്ടുന്ന യന്ത്രം' എന്ന നിർവ്വചനത്തിൽനിന്നും നിർവ്വചനാതീതമായ ഒരു ലോകത്തേക്കാണ് കംപ്യൂട്ടറുകൾ വളർന്നു വലുതായത്. ആദ്യം ഓഫീസ് ജോലികളിലേക്കും പിന്നീടു ഫാക്ടറികളിലേക്കും ഏറ്റവും ഒടുവിൽ വീട്ടുപണിയിലേക്കുംവരെ കംപ്യൂട്ടർ എത്തിനില്ക്കുന്നു. ചുരുക്കത്തിൽ വീടു മുതൽ ബഹിരാകാശംവരെ വ്യാപിച്ചുകിടക്കുന്ന ഏതു മേഖലയിലും കംപ്യൂട്ടറുകളുടെ സ്വാധീനമുണ്ട്. അതിസങ്കീർണ്ണമായ ശസ്ത്രക്രിയയ്ക്കും ബാഹ്യാകാശയാത്രയിലും കംപ്യൂട്ടറുകളുടെ കാര്യക്ഷമത ഒരുപക്ഷേ, മനുഷ്യനെക്കാൾ കൂടുതലാണ്.

രണ്ടുതരം കംപ്യൂട്ടറുകളാണ് പൊതുവേയുള്ളത്. ഒന്ന്: അനലോഗ്, രണ്ട്: ഡിജിറ്റൽ. ഇതിന്റെ രണ്ടിന്റെയും സമ്മിശ്രമായ ഹൈബ്രിഡ് കംപ്യൂട്ടറുകളും നിലവിലുണ്ട്.

കംപ്യൂട്ടറിൽ രേഖപ്പെടുത്തിയ വിവരങ്ങൾ സൂക്ഷിച്ചുവയ്ക്കുന്നത് ഫ്ളോപ്പി (Floppy Disk)യിലാണ്. പോളികാർബണേറ്റു (Poly Carbonate)കൊണ്ടുണ്ടാക്കിയ വൃത്താകൃതിയിലുള്ള സാമഗ്രികളാണ് ഫ്ളോപ്പി. 12 മില്ലിമീറ്റർ വ്യാസവും 1.2 മില്ലിമീറ്റർ ഘനവുമുള്ളതാണ്. ബൈറ്റ്സു (Bytes)കളായാണ് ഫ്ളോപ്പിയുടെ സംഭരണശേഷി കണക്കാക്കപ്പെടുന്നത്. അതിസൂക്ഷ്മ ഇലക്ട്രോണിക് സ്പന്ദനങ്ങളായാണ് ഫ്ളോപ്പിയിൽ വിവരങ്ങൾ രേഖപ്പെടുത്തുക. ലക്ഷോപലക്ഷം ബൈറ്റ്സുകൾ ഒരു ഫ്ളോപ്പിയിൽ രേഖപ്പെടുത്താം. ഒരക്ഷരമോ ഒരക്കമോ ഒരു ബൈറ്റായി കണക്കാക്കപ്പെടുന്നു. 12 പേജുള്ള പത്രം ഒരു സാധാരണ ഫ്ളോപ്പിയിലാക്കാനാകും.

ഫ്ളോപ്പികളുടെ പുതിയ തലമുറയാണ് കോംപാക്ട് ഡിസ്ക്. ശബ്ദവും വിഡിയോയും ഇതിൽ റെക്കാർഡ് ചെയ്യാനാകും. സിനിമകളുടെ ഓഡിയോ/വീഡിയോ കോംപാക്ട് ഡിസ്കുകൾ ഇന്നു സുലഭമാണ്.

സി.ഡി ഇനത്തിലെ നവാഗതനാണ് സി.ഡി-റോം (CD-ROM).

മൾട്ടി മീഡിയയുടെ അടിസ്ഥാനം 'കോംപാക്ട് ഡിസ്ക്-റീഡ് ഓൺലി മെമ്മറി (CD-ROM) ആണ്. 12 മില്ലിമീറ്റർ വ്യാസവും 1.2 മില്ലിമീറ്റർ കനവുമുള്ള സി.ഡിയിൽ ശബ്ദമോ സിനിമയോ വീഡിയോഗ്രാഫിക്സോ റെക്കാർഡ് ചെയ്തു സൂക്ഷിക്കാനാകും. 2,60,000 പേജുകളോ 74 മിനിറ്റ് ശബ്ദമോ വീഡിയോയോ റെക്കാർഡു ചെയ്യാം. എൻസൈക്ളോപീഡിയാ ഒഫ് ബ്രിട്ടാണിക്ക ഒറ്റൊറ്റ CD-ROMൽ റെക്കാർഡു ചെയ്യാം എന്നു പറയുമ്പോൾ അതിന്റെ സംഭരണശേഷി ഊഹിക്കാനാകും. ഏതാനും കൊല്ലംമുമ്പു വിപണിയിലെത്തിയ സി.ഡി ഇന്ത്യയിലും എത്തിയിട്ടുണ്ട്. സിനിമയും ഗാനങ്ങളും അതിൽ റെക്കാർഡുചെയ്ത് ഇന്നു വിപണിയിൽ ലഭ്യമാണ്. എന്നാൽ മൾട്ടിമീഡിയ സി.ഡികൾ നമുക്കു പരിചിതമായിട്ടില്ല. ഒരിക്കൽ റെക്കാർഡു ചെയ്ത CD-ROMൽ മായ്ക്കാനോ തിരുത്താനോ കൂട്ടിച്ചേർക്കാനോ സാദ്ധ്യമല്ലാത്തതിനാലാണ് കോംപാക്ട് ഡിസ്ക് റീഡ് ഓൺലി മെമ്മറി (Compact Disk Read only memory (CD-ROM) എന്നു വിശേഷിപ്പിക്കുന്നത്.

വിഭിന്നങ്ങളായ വിഷയങ്ങളിൽ CD-ROM-കൾ ലോകത്തു ലഭ്യമാണ്. നഗരചരിത്രം, സിനിമ, കളികൾ, ഭാഷ, സംഗീതം തുടങ്ങിയവയുടെ നിര നീളുന്നു. ഇന്ത്യയുടെ ചരിത്രമടങ്ങുന്ന 'കർമ്മ' എന്ന മൾട്ടിമീഡിയ കാസറ്റ് ഒരു വിദേശക്കമ്പനി പുറത്തിറക്കിയത് ഏറെ വിറ്റഴിയുകയുണ്ടായിരുന്നു. ഇന്ത്യയുടെ സംസ്കാരചരിത്രം, ജനജീവിതം, ഭൂപ്രകൃതി, രാഷ്ട്രീയം, സാഹിത്യം തുടങ്ങിയ എല്ലാ വിഷയങ്ങളെക്കുറിച്ചും പരാമർശിക്കുന്ന സി.ഡി-റോം ആണിത്. ചുരുക്കത്തിൽ 'ലൈവ്' ആയ പുസ്തകമെന്നു സി.ഡി-റോമിനെ വിശേഷിപ്പിക്കാം. സാധാരണ സി.ഡി-റോമിന്റെ വില 70 ഡോളറാണ്. പേഴ്സണൽ കംപ്യൂട്ടറിലൂടെ സി.ഡി-റോം ആസ്വദിക്കാം.

വേൾഡ് ബുക്ക് ഒഫ് ഇന്റർനാഷണലിന്റെ (WBI) 22 വാല്യങ്ങളിലുള്ള എൻസൈക്ളോപീഡിയ CD-ROM രൂപത്തിൽ അടുത്തിടെ ബോംബെയിൽ വിപണിയിലിറക്കുകയുണ്ടായി. ഒരു വാല്യമടങ്ങുന്ന ഒരു CD-ROM-ന് 2,290 രൂപയാണു വില.

ഒറ്റൊറ്റ ഡിസ്ക്കിൽ 17,000 ലേഖനങ്ങളും 60,000 ക്രോസ് റഫറൻസും 1.50 ലക്ഷം ഇൻഡക്സ് എൻട്രിയും, 5,000 ചിത്രങ്ങളും, 260 മാപ്പുകളും, 23 അനിമേഷൻ, 15 വീഡിയോയും, നിരവധി പക്ഷിമൃഗാദികളുടെ ശബ്ദവും ഇതിൽ ആലേഖനം ചെയ്യപ്പെട്ടിരിക്കുന്നു. ഇതിനുപുറമേ 2.50 ലക്ഷം വാക്കുകളും ഡിസ്ക്കിലുണ്ട്.

ആധുനിക വാർത്താവിനിമയരംഗത്ത് ഒഴിച്ചുകൂടാനാവാത്ത മറ്റൊരു ഘടകമാണ് മോഡം (Modem).

—കംപ്യൂട്ടറുകളിലാക്കിയ ഡാറ്റകളെ ഇലക്ട്രോണിക് സ്പന്ദനങ്ങളാക്കി ടെലിഫോൺ ലൈനിലൂടെ അയയ്ക്കാൻ മോഡം സഹായിക്കുന്നു. തിരിച്ച് ടെലിഫോൺ ലൈനിലൂടെ എത്തുന്ന ഇലക്ട്രോണിക് സ്പന്ദനങ്ങളെ ഡാറ്റകളാക്കി കംപ്യൂട്ടറിലേക്കു മാറ്റാനും ഒരേസമയം മോഡം ഉപയോഗിക്കുന്നു. ഒരു ചെറിയ ടിഫിൻബോക്സിന്റെ മാത്രം വലിപ്പമുള്ളതാണ് മോഡം.

ഇന്ത്യയിൽ ഇതു സർവ്വസാധാരണയായിട്ടില്ല. ഇലക്ട്രിക് മെയിലുമായി ബന്ധപ്പെട്ടു വൻകിട സ്ഥാപനങ്ങൾ ഇതുപയോഗിക്കുന്നുണ്ട്.

അമേരിക്കപോലെ വികസിത രാജ്യങ്ങളിൽ വീടുകളിൽ മോഡം സ്ഥാനമുറപ്പിച്ചിട്ടുണ്ട്. അമേരിക്കയിലെ 40 ലക്ഷം വീടുകളിൽ മോഡമുണ്ട്. ഇതുവഴിതന്നെയാണ് ഏറെപ്പേരും കത്തെഴുത്തടക്കമുള്ള ആശയവിനിമയം നടത്തുന്നത്. ഒരു ലോക്കൽ ടെലിഫോൺ കാളിന്റെ ചാർജ്ജിൽ അമേരിക്കയിലെവിടേക്കും മോഡത്തിലൂടെ ആശയവിനിമയം നടത്താം.

# തമിഴ് നിഘണ്ടു മോഷ്ടിച്ചു

മദ്രാസിലെ 'ക്രിയ' എന്ന പുസ്തകപ്രസാധക സംഘം പ്രസിദ്ധീകരിച്ച 'ഡിക്ഷണറി ഒഫ് കണ്ടമ്പററി തമിഴ്' എന്ന തമിഴ്-തമിഴ്-ഇംഗ്ലീഷ് നിഘണ്ടുവാണ് 'ഇന്റർനെറ്റി'ലേക്ക് ആരോരുമറിയാതെ ചോർത്തപ്പെട്ടത്. ജർമ്മനിയിലെ കൊളോൺ യൂണിവേഴ്സിറ്റിയുടെ ഇൻഡോളജി വിഭാഗമായിരുന്നു ഇതിനു പിന്നിൽ. ഇതിനുപുറമേ. നിഘണ്ടു കംപ്യൂട്ടർ ഫ്ളോപ്പിയിലാക്കിയും അച്ചടിച്ചും വില്ക്കുകയും ചെയ്തതായാണ് വിവരം ലഭിച്ചിട്ടുള്ളത്. ഇതിനെതിരേ പ്രസാധകരായ 'ക്രിയ' മദ്രാസ് ഹൈക്കോടതിയിൽ കേസ് ഫയൽ ചെയ്തിരിക്കയാണ്. കേസ് അന്തർദ്ദേശീയതലത്തിൽത്തന്നെ ശ്രദ്ധയാകർഷിക്കുമെന്നു കരുതുന്നു. ഇന്ത്യയിൽ ഇതാദ്യമായാണ് ബൗദ്ധിക സ്വത്തുപ്രശ്നത്തിനുമേൽ ഇത്തരമൊരു കേസ് കോടതികയറുന്നത്.

നിലവാരമുള്ള ചിന്തകരുടെയും എഴുത്തുകാരുടെയും പുസ്തകങ്ങൾ തമിഴ്ഭാഷയ്ക്കു പരിചയപ്പെടുത്തുന്നതിലൂടെ തമിഴ് സാംസ്കാരിക രംഗത്ത് ശ്രദ്ധേയരായ പ്രസാധക സംഘമാണ് 1972-ൽ രൂപംകൊണ്ട 'ക്രിയ'. പ്രസാധകരംഗത്ത് 20 വർഷങ്ങൾ പിന്നിട്ട് ഈ സംഘം 1987-ലാണ് തമിഴ് നിഘണ്ടു പ്രസിദ്ധീകരിക്കാൻ പദ്ധതിയിട്ടത്.

ഇതിലേക്കു കേന്ദ്ര മനുഷ്യവിഭവശേഷി മന്ത്രാലയം 7.2 ലക്ഷം രൂപ ഗ്രാന്റായി നല്കി. തമിഴ് ഡിക്ഷണറിയുടെ കംപ്യൂട്ടർ ഡിസ്ക്കുകൾ വികസിപ്പിച്ചെടുക്കാൻ വിശ്രുതമായ ഫോർഡ് ഫൗണ്ടേഷനാണ് കംപ്യൂട്ടർ സോഫ്റ്റ്‌വെയർ നല്കിയത്. തമിഴിൽ പ്രചാരത്തിലുള്ള പ്രാചീനവും നവീനവുമായ 15,875 വാക്കുകളുടെ തമിഴ്-ഇംഗ്ലീഷ് അർത്ഥമടങ്ങിയ സമഗ്ര നിഘണ്ടുവാണ് 'ക്രിയ' പ്രസിദ്ധീകരിച്ചത്. മൈസൂറിലെ 'സെൻട്രൽ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് ഇന്ത്യൻ ലാംഗ്വേജസി'ന്റെ ഡയറക്ടറും ഭാഷാപണ്ഡിതനുമായ ഡോ. ഇ. അണ്ണാമലൈ ചെയർമാനും ഡോ. പി.ആർ. സുബ്രഹ്മണ്യം ചീഫ് എഡിറ്ററുമായുള്ള തമിഴ് പണ്ഡിതരുടെ സംഘമാണ് ഇതിനു പിന്നിൽ പ്രവർത്തിച്ചത്. 'ക്രിയ'യുടെ ഉടമയായ എസ്. രാമകൃഷ്ണനായിരുന്നു നിഘണ്ടുവിന്റെ മാനേജിംഗ് എഡിറ്റർ. നിഘണ്ടുവിന്റെ പകർപ്പവകാശവും ഇദ്ദേഹത്തിനുതന്നെയാണ്.

കേസിന്റെ തുടക്കത്തെക്കുറിച്ച് അദ്ദേഹം 'കലാകൗമുദി'യോടു വിശദീകരിച്ചത് ഇങ്ങനെ:

1992ജനുവരിയിൽ ഞങ്ങളുടെ നിഘണ്ടു പുറത്തുവന്നു. 21 ലക്ഷം രൂപ മൊത്തം ചെലവായി. സമഗ്രമായ നിഘണ്ടു എന്ന നിലയിൽ നല്ല സ്വീകരണമാണ് ഇതിനു ലഭിച്ചത്. ലോകവ്യാപകമായിത്തന്നെ നിഘണ്ടു വിറ്റഴിയുകയുണ്ടായി. വിദേശ യൂണിവേഴ്സിറ്റികളിലെ തമിഴ് പഠനകേന്ദ്രങ്ങളിലൂടെ നിഘണ്ടുവിന്റെ കംപ്യൂട്ടർ ഫ്ളോപ്പികൾ ഒന്നിന് 3000 ഡോളർ തോതിലും വിദേശത്തു വിറ്റഴിക്കപ്പെട്ടു. എന്നാൽ ഞങ്ങളെ നിരാശപ്പെടുത്തിയ സംഭവം 1992 ഡിസംബറിലുണ്ടായി.

ജർമ്മനിയിലെ കൊളോൺ യൂണിവേഴ്സിറ്റിയുടെ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് ഇൻഡോളജിമെന്റ് തമിഴ് സ്റ്റഡീസ് ഇതേ നിഘണ്ടു കോപ്പിയടിച്ച് തമിഴ്-ജർമ്മൻ നിഘണ്ടുവാക്കി പ്രസിദ്ധീകരിച്ചു.

(ശേഷം 16-ാം പേജിൽ)

ക്ട്രോണിക്ക് നെറ്റ്‌വർക്കിലൂടെ കുടുംബങ്ങൾ പരസ്പരം വിവരങ്ങൾ കൈമാറി. ഇത്തരം സർവ്വീസുകൾ വംശീയ കലാപം നിലനില്ക്കുന്ന ബോസ്നിയയിൽ വ്യാപകമായിട്ടുണ്ടെന്ന് റിപ്പോർട്ടുകളിൽ കാണുന്നു.

വികസ്വര രാജ്യങ്ങളിലെ വൻഭൂരിപക്ഷത്തിനും ടെലിഫോണും കംപ്യൂട്ടറും ഇല്ല എന്നതു നേരാണ്. ഇനി ഇവയൊക്കെ ജനങ്ങൾക്ക് കൈവന്നാലും വാർത്താവിനിമയ സംവിധാനം മെച്ചപ്പെടുത്താൻ ഫൈബർ കേബിൾ. ഉപഗ്രഹം തുടങ്ങിയവയ്ക്ക് സർക്കാരുകൾ കോടിക്കണക്കിനു രൂപ ചെലവിട്ടേപറ്റൂ. അതുണ്ടായാൽക്കൂടി ഇൻഫർമേഷൻ കിട്ടുന്നവരും കിട്ടാത്തവരും തമ്മിലുള്ള അന്തരം കുറയുന്നില്ല. കാരണം വികസ്വര രാജ്യങ്ങളിലെ നാലിൽ മൂന്നു പേരും നിരക്ഷരരാണല്ലോ. ഇവിടെയാണ് ജനാധിപത്യത്തിന്റെ അടിസ്ഥാന ഭീഷണി നിലനില്ക്കുന്നത്. ഇൻഫർമേഷൻ ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള വിടവ് ജനാധിപത്യ സംവിധാനത്തിൽ സൃഷ്ടിക്കുന്ന ആഘാതം ചില്ലറയൊന്നുമല്ല.

ലോകജനതയിൽ ഒരു വിഭാഗം പുതുലോകത്തേക്ക് കടക്കും എന്നുറപ്പാണ്. മറ്റുള്ളവർ പിന്നിൽ നിലകൊള്ളും. പുതുലോകത്തേക്കു വന്നവർ, സാങ്കേതികവിദ്യയുടെ മാറ്റത്തിന് അനുസൃതമായി പിന്നെയും മുന്നോട്ടു കുതിക്കും. ഇപ്പോൾ ലോകത്തിന് ചുറ്റും വലവിരിച്ചിട്ടുള്ള 'ഇന്റർനെറ്റി'നെ പിന്തള്ളി പുതിയ ഏതുതരം കംപ്യൂട്ടർ ശൃംഖലയാണ് വരുന്നതെന്ന് ആർക്കും അറിയില്ല. ഒരു കാര്യം ഉറപ്പാണ്. കുറഞ്ഞ ചെലവിൽ കൂടുതൽ കൂടുതൽ ഇൻഫർമേഷൻ നൽകുന്ന ഇന്റർനെറ്റ് ആരാധനാമൂർത്തിയായിത്തന്നെ തുടരും.

മദ്രാസിലെ ഒരു പ്രസിദ്ധീകരണശാലയുടെ ഉടമസ്ഥനായ എസ്. രാമകൃഷ്ണന് ഒന്നരക്കൊല്ലം മുമ്പ് യൂറോപ്പിൽ നിന്നും ഒരു ചങ്ങാതി കത്ത് എഴുതി. താങ്കളുടെ പ്രസിദ്ധീകരണ കമ്പനി പുറത്തിറക്കിയ തമിഴ്-തമിഴ് ഇംഗ്ലീഷ് നിഘണ്ടു 'ഇന്റർനെറ്റ്' കണക്ഷനിലൂടെ ഞങ്ങൾക്ക് വീട്ടിൽ കിട്ടുന്നുണ്ട്. വർഷങ്ങൾക്കുമുമ്പ് നാടുവിട്ട ഞങ്ങൾക്ക് തമിഴുമായുള്ള ബന്ധം ഏതാണ്ട് നഷ്ടമായിരുന്നു. ഇപ്പോൾ അത് വീണ്ടും കൈവന്നിരിക്കുകയാണ്. 'ഇന്റർനെറ്റ്' പെഴ്സണൽ കംപ്യൂട്ടറിലൂടെ തമിഴ് വാക്കുകളുടെ അർത്ഥം നോക്കിയറിയാൻ കഴിയുന്നത് വലിയ കാര്യമായി. താങ്കൾ ചെയ്തത് വളരെ വലിയ ഉപകാരമാണ്....

കത്തു വായിച്ച രാമകൃഷ്ണൻ ആഹ്ളാദചിത്തനായെങ്കിലും സ്തബ്ധനായി. തന്റെ പ്രസിദ്ധീകരണ കമ്പനിയായ 'ക്രിയ' തമിഴ് നിഘണ്ടു പ്രസിദ്ധീകരിച്ചത് നേരുതന്നെ. പക്ഷേ അത് കംപ്യൂട്ടറിലേക്ക് കൊണ്ടുകൊടുത്തിട്ടില്ല. മാത്രമല്ല ഇന്റർനെറ്റ് എന്താണെന്ന് പിടിയും കിട്ടുന്നില്ല. എന്താണത്?

ആരായലുകളുടെ ഒടുവിൽ രണ്ടു കാര്യം വെളിവായി. ഒന്ന്: ഇന്റർനെറ്റ് അന്തർദ്ദേശീയ കാംപ്യൂട്ടർ ശൃംഖലയുടെ ശൃംഖലയാണ്. രണ്ട് ആ കംപ്യൂട്ടർ ശൃംഖലയിലേക്ക് തമിഴ് നിഘണ്ടു ഒരു ജർമ്മൻ സ്ഥാപനം ചോർത്തിയിരിക്കുന്നു.

(ശേഷം 79-ാം പേജിൽ)

ഇന്ന് വീട്ടിലിരുന്നുകൊണ്ട് 'ഇന്റർനെറ്റി'ലൂടെ ലോകമാകെ സഞ്ചരിക്കാം. സിനിമ കാണാം, പാട്ടുകേൾക്കാം, പത്രവും പുസ്തകവും വായിക്കാം, ഷോപ്പിംഗ് നടത്താം. ഏതോ അതിവിദൂര രാജ്യത്തെ അജ്ഞാതനായ മനുഷ്യനുമായി മുഖാമുഖം നോക്കാതെ ചെസ്സുകളിക്കാം.



# ഇന്ത്യയും ഇൻഫർമേഷൻ ഹൈവേയും

60 കളുടെ അവസാനവും 70 കളുടെ ആദ്യ പകുതിയിലുമായി ബാരന്റെ കംപ്യൂട്ടർനെറ്റ്‌വർക്ക് അമേരിക്കൻ വാഴ്സിറ്റികളിലും ഗവൺമെന്റ് റിസർച്ച് ലാബറട്ടറികളിലും രൂപം കൊണ്ടു. എന്നാൽ എൺപതുകളുടെ മധ്യത്തോടെ അമേരിക്കയുടെ നാഷണൽ സയൻസ് ഫൗണ്ടേഷൻ ദീർഘദൂര ഹൈസ്പീഡ് ഡാറ്റാ ലൈനുകൾ സ്ഥാപിച്ചതോടെയാണ് ഇന്റർനെറ്റ് സമൂഹ ജീവിതത്തിലേക്ക് കടന്നുവരുന്നത്.



**ഇ**ന്ത്യയെ 13 രാഷ്ട്രങ്ങളുമായി ബന്ധിപ്പിക്കുന്ന ഇൻഫർമേഷൻ ഹൈവേയാണ് 'സൗത്ത് ഈസ്റ്റ് ഏഷ്യ-മിഡിൽ ഈസ്റ്റ്-വെസ്റ്റേൺ യൂറോപ്പ്-2' (SEA-ME-WE 2). ആഴക്കടലിലെ ഫൈബർ ഓപ്റ്റിക് കേബിളിലൂടെയാണ് ഈ ഹൈവേ പ്രവർത്തിക്കുന്നത്. ഒരേസമയം 60,000 ടെലിഫോൺ സംഭാഷണങ്ങൾ വഹിക്കാൻ ശേഷിയുള്ള 15,360 സർക്യൂട്ടുകൾ അടങ്ങിയതാണ് ഈ കേബിൾ.

ഓരോ കേബിൾ ജോടിയിലൂടെയും സെക്കൻഡിൽ 565 മെഗാബൈറ്റ്സ് എന്ന തോതിൽ ഡാറ്റകൾ കൈമാറാം. ലോകത്തെ 13 രാജ്യങ്ങളിലേക്കു വാർത്തയോ വീഡിയോ ചിത്രങ്ങളോ ഡിജിറ്റലൈസ് ചെയ്ത് സെക്കൻഡുകൾക്കകം എത്തിക്കാനുള്ള സംവിധാനമാണ് ഫൈബർ കേബിളിലൂടെ ലഭിക്കുന്നത്.

ഇന്ത്യൻ മഹാസമുദ്രത്തിലൂടെ കടന്നുപോകുന്ന ആദ്യത്തെ നെറ്റ്‌വർക്കാണിത്. തെക്കുകിഴക്കൻ ഏഷ്യ, പശ്ചിമേഷ്യ, പശ്ചിമ യൂറോപ്പ് എന്നിവിടങ്ങളുമായി നേരിട്ടു ഫൈബർ ഓപ്റ്റിക്സിലൂടെ ബന്ധപ്പെടുന്ന ലോകത്തെ ഒന്നാം നമ്പർ രാജ്യമായി ഇന്ത്യ മാറിയിരിക്കുകയാണ്.

സിംഗപ്പൂർ മുതൽ ഫ്രാൻസുവരെ കടലിനടിയിലൂടെ 18,790 കിലോമീറ്റർ ദൂരം ഫൈബർ ഓപ്റ്റിക്സ് കേബിൾ സ്ഥാപിക്കാൻ 70 കോടി ഡോളറാണു ചെലവിട്ടത്. ഇന്ത്യയ്ക്കുവേണ്ടി കേബിൾ പദ്ധതിയിൽ പങ്കാളിയായത് രാജ്യത്തിന്റെ വിദേശ വാർത്താ വിനിമയകാര്യങ്ങൾ നോക്കുന്ന വിദേശ് സഞ്ചാർ നിഗാം ലിമിറ്റഡാണ്. 250 കോടി രൂപയാണ് ഇന്ത്യ ഇതിലേക്കു ചെലവിട്ടത്.

സിംഗപ്പൂർ, ജക്കാർത്ത, പാരീസ്, ബോംബെ എന്നീ കേന്ദ്രങ്ങളെ ഒരേസമയം വീഡിയോ കോൺഫറൻസിലൂടെ ബന്ധിപ്പിച്ച് പോയവർഷം ഒക്ടോബറിൽ ഈ കേബിൾ ഉദ്ഘാടനം ചെയ്യുകയുണ്ടായി. വാർത്താ വിനിമയരംഗത്ത് ഇന്ത്യയുടെ നിർണ്ണായകമായ കാൽവയ്പാണ് ഫൈബർ ഓപ്റ്റിക് കേബിൾ സംവിധാനം.

'ഇന്റർനെറ്റു'മായി ബന്ധമുള്ള ആറോ ഏഴോ നെറ്റ്‌വർക്കുകളാണ് ഇന്ത്യയിലുള്ളത്.

കേന്ദ്ര ഇലക്ട്രോണിക്സ് ഡിപ്പാർട്ടുമെന്റിന്റെ എഡ്യുക്കേഷൻ ആന്റ് റിസർച്ച് നെറ്റ്‌വർക്ക് (ERNET) ആണ് ഇവയിലൊന്ന്.

കൗൺസിൽ ഒഫ് സയന്റിഫിക് ഇൻഡസ്ട്രിയൽ റിസർച്ചിനു (സി.എസ്.ഐ.ആർ)വേണ്ടി ഇന്ത്യൻ നാഷണൽ സയന്റിഫിക് ഡോക്യുമെന്റേഷൻ സെന്റർ രൂപീകരിച്ച സയന്റിഫിക് ആൻഡ് ഇൻഡസ്ട്രിയൽ റിസർച്ച് നെറ്റ്‌വർക്ക് (SIRNET) ആണ് മറ്റൊന്ന്. കംപ്യൂട്ടർ മാനേജ്മെന്റ് ലിമിറ്റഡിന്റെ (സി.എം.സി) ഇൻഡോനെറ്റ്, ഡിപ്പാർട്ടുമെന്റ് ഒഫ് ടെലി കമ്മ്യൂണിക്കേഷന്റെ 'ഇ-നെറ്റ്', സ്വകാര്യ ഇ-മെയിൽ നെറ്റ്‌വർക്കായ ഐസ്നെറ്റ്, യൂണിക്സ് യൂസേഴ്സ് നെറ്റ്‌വർക്ക് എന്നിവ ഇന്റർനെറ്റുമായി ബന്ധമുള്ള ഇന്ത്യയിലെ ഇതര കംപ്യൂട്ടർ ശൃംഖലകളാണ്.

അതേസമയം നഗരങ്ങൾ കേന്ദ്രമായി രൂപംകൊണ്ടിട്ടുള്ള നിരവധി സ്വകാര്യ കംപ്യൂട്ടർ ശൃംഖലകൾക്കും നേരിട്ടല്ലാതെ ഇന്റർ നെറ്റുമായി ബന്ധമുണ്ട്.

ഇതിനുപുറമേ ശ്രദ്ധേയങ്ങളായ ലൈബ്രറി നെറ്റ്‌വർക്കുകളും പ്രധാന നഗരങ്ങളിൽ രൂപംകൊണ്ടിട്ടുണ്ട്.

കൽക്കട്ട ലൈബ്രറി നെറ്റ്‌വർക്ക് (CALIBNET) ഡൽഹി ലൈബ്രറി നെറ്റ്‌വർക്ക് (DELNET) മദ്രാസ് ലൈബ്രറി നെറ്റ്‌വർക്ക് (MALIBNET) പൂനെ ലൈബ്രറി നെറ്റ്‌വർക്ക് (PUNET) ബോംബെ ലൈബ്രറി നെറ്റ്‌വർക്ക് (BENET) എന്നിവയാണിത്. ഇതിൽ കൽക്കട്ട, ഡൽഹി, പൂനെ, ബോംബെ ലൈബ്രറി നെറ്റ്‌വർക്കുകൾ പ്രവർത്തനക്ഷമമായിട്ടുണ്ട്.

ഇന്ത്യയിലെ പ്രധാന ലൈബ്രറികളെ കേന്ദ്രീകരിച്ച് ഒരൊറ്റ കംപ്യൂട്ടർ നെറ്റ്‌വർക്ക് രൂപീകരിക്കാൻ യൂണിവേഴ്സിറ്റി ഗ്രാന്റ്സ് കമ്മിഷൻ തീരുമാനിച്ചിട്ടുണ്ട്.

ഇന്ത്യയെ 150 രാജ്യങ്ങളുമായി ബന്ധിപ്പിക്കുന്ന നാഷണൽ ഇൻഫർമാറ്റിക്സ് സെന്ററിന്റെ ഹൈ സ്പീഡ് ഇൻഫർമേഷൻ സൂപ്പർ ഹൈവേ 1994 സെപ്റ്റംബറിൽ കമ്മിഷൻ ചെയ്യുകയുണ്ടായി.

ഇക്കഴിഞ്ഞ ആഗസ്റ്റ് 15 മുതൽ ഇന്ത്യയിലും ഇന്റർനെറ്റ് നേരിട്ട് എത്തിയിട്ടുണ്ട്. ഡൽഹി, ബോംബെ, മദ്രാസ്, കൽക്കട്ട എന്നീ നഗരങ്ങളിലാണ് ആദ്യഘട്ടത്തിൽ ഇതു ലഭ്യമായിട്ടുള്ളത്.

## ബുള്ളറ്റിൻ ബോർഡ് സർവീസസ് (ബി.ബി.എസ്) ഇ-മെയിൽ

**മ**ധ്യവേനലവധിക്കുശേഷം ബോംബെയിൽനിന്നും ഷാർജയിലേക്കു പോകാൻ ഒരുങ്ങുകയാണ് അനന്തകൃഷ്ണനും കുടുംബവും. എയർലൈൻസിൽ പോയി ടിക്കറ്റിനു ക്യൂ നില്ക്കാൻ വയ്യ. പകരം വീട്ടിലെ കംപ്യൂട്ടർ ഓൺ ചെയ്തു. എയർലൈൻസ് ടൈംടേബിൾ വേണമെന്നാവശ്യപ്പെട്ടു. ടൈംടേബിൾ സ്ക്രീനിൽ തെളിഞ്ഞു. തീയതി നോക്കി. ഏറ്റവും അടുത്തു കിട്ടാവുന്നത് ജൂൺ 17 ആണ്. നാലു ടിക്കറ്റിനു കംപ്യൂട്ടറിലൂടെത്തന്നെ ആവശ്യപ്പെട്ടു. ശേഷം കംപ്യൂട്ടർ ഓഫ് ചെയ്തു. ഈ ഇടപാടിന് ആകെ വേണ്ടിവന്നത് അഞ്ചേയഞ്ചു മിനിട്ട്. പകരം എയർലൈൻസ് ഓഫീസിൽപ്പോയി ക്യൂ നിന്നെങ്കിൽ ഒരുദിവസംതന്നെ നഷ്ടമായേനേ.

മൂന്നു ദിവസത്തിനുശേഷം അനന്തകൃഷ്ണന്റെ വീട്ടിൽ നാലു ടിക്കറ്റ് എത്തി. ആകെ തുക 48,256 രൂപ. അനന്തകൃഷ്ണൻ വീണ്ടും കംപ്യൂട്ടർ ഓൺ ചെയ്യുന്നു. ബാങ്ക് അക്കൗണ്ട് പരിശോധിക്കുന്നു. അക്കൗണ്ടിൽനിന്നും 48,256 രൂപ ട്രാവൽ ഏജൻസിയുടെ അക്കൗണ്ടിലേക്കു ട്രാൻസ്ഫർ ചെയ്യുന്നു....



* * * * * *

ശ്രീധർ നാരായൺ മദ്രാസിൽ വിമാനമിറങ്ങിയത് ഉച്ചയോടെ. നാളെയാണ് സെമിനാർ. ഇതിനിടയിലുള്ള സമയം എന്തുചെയ്യാനാണ്? ഹോട്ടൽമുറിയിൽ ബോറടിച്ചിരിക്കുകയോ? വയ്യ. സിറ്റിയിലെ പരിപാടികളറിയാൻ പത്രമില്ല. കൂടെ കൊണ്ടുനടക്കാറുള്ള പേഴ്സണൽ കംപ്യൂട്ടർ ശ്രീധർ ഓൺചെയ്തു. നഗരത്തിലെ പരിപാടികൾ ആവശ്യപ്പെട്ടു. അന്നുച്ചയ്ക്കുശേഷം നഗരത്തിലെ തിയേറ്ററിലും ഹാളിലും നടക്കുന്ന എല്ലാ പരിപാടികളും തെളിഞ്ഞു. ആനന്ദ് തിയേറ്ററിൽ ഡിൻഡ്‌ലേഴ്സ് ലിസ്റ്റ് കളിക്കുന്നു. ഏറെനാളായി കാണണമെന്ന് ആഗ്രഹിച്ചിരുന്ന സിനിമയാണ്. കംപ്യൂട്ടറിലൂടെത്തന്നെ തിയേറ്ററിലേക്കു ബന്ധപ്പെട്ടു. ടിക്കറ്റ് ബുക്കിംഗ് നടന്നുവരികയാണ്. തിയേറ്ററിലെ സീറ്റ് അറേഞ്ച്മെന്റ് സ്ക്രീനിൽ തെളിഞ്ഞു. ബാൽക്കണി ഫുള്ളാണ്. ഫസ്റ്റ് ക്ളാസ്സിൽ മൂന്നാംനിരയിൽ വലത്തേയറ്റം സീറ്റുണ്ട്. ശ്രീധർ നാരായണൻ അതാവശ്യപ്പെട്ടു.

ഓക്കെ.....

* * * * * *

ഡൽഹിയിൽ വിമാനമിറങ്ങിയശേഷമാണ് അലക്സ് ജോർജ്ജ് അക്കാര്യം ഓർത്തത്. ബാംഗ്ളൂരിൽ പ്രിയ നൈനാന്റെ വിവാഹം നാളെ രാവിലെയാണ്. ഒരു ഗിഫ്റ്റ് കൊടുക്കാൻ മറന്നു.... വഴിയുണ്ട്. പേഴ്സണൽ കംപ്യൂട്ടറിലെ 'ഗിഫ്റ്റ് ചാർട്ട്' വിളിച്ചു. ബാംഗ്ളൂരിൽ പ്രിയ നൈനാന്റെ അഡ്രസ്സിൽ ഇന്നുതന്നെ ഒരു ഗിഫ്റ്റ് നല്കാൻ കംപ്യൂട്ടറിലേക്കു തന്നെ ആവശ്യപ്പെട്ട് അലക്സ് കംപ്യൂട്ടർ ഓഫ് ചെയ്തു. ഒന്നരമണിക്കൂറിനുശേഷം ബാംഗ്ളൂരിൽനിന്നും ഒരാൾ അലക്സിനെ വിളിച്ചുപറഞ്ഞു, ഗിഫ്റ്റ് നല്കിയെന്ന്.....

മുകളിൽ എഴുതിയതൊക്കെ ഭാവനയിൽ മാത്രമാണെന്ന് ഒരുപക്ഷേ, വായനക്കാർ വിചാരിച്ചേക്കാം. എന്നാൽ സാധാരണ ജീവിതത്തിലേക്ക് 'അദ്ഭുതങ്ങൾ' കടന്നുവന്നുകൊണ്ടിരിക്കയാണ്. ഒരു കംപ്യൂട്ടറും മോഡവും (MODEM) ടെലിഫോണും നിങ്ങൾക്കുണ്ടെങ്കിൽ ലോകത്തിന്റെ ഏതു കോണുമായും കംപ്യൂട്ടറിലൂടെ ബന്ധപ്പെടാവുന്ന സ്ഥിതിയാണിത്. ഇതിൽ പേഴ്സണൽ കംപ്യൂട്ടറും മോഡവും സ്യൂട്ട്കേസിൽ കൊണ്ടുപോകാവുന്നതേയുള്ളൂ. നിങ്ങൾ എവിടെപ്പോയാലും ഒരു ടെലിഫോൺ ലൈനുമായി മോഡം ഘടിപ്പിച്ചാൽ ലോകവുമായുള്ള ബന്ധമായി. സന്ദേശങ്ങൾ അയയ്ക്കാനോ വിദൂരത്തുള്ള ചങ്ങാതികളുമായി സംസാരിക്കാനോ ഷോപ്പിംഗ് നടത്താനോ ഒക്കെ ഈ സംവിധാനം ഉപകരിക്കും.

'ഇന്റർനെറ്റി'നു സമാന്തരമായി ലോകത്താകമാനം വളർന്നുവന്ന ചെറു കംപ്യൂട്ടർ ശൃംഖലകളാണ് ബുള്ളറ്റിൻ ബോർഡ് സർവീസ് (B.B.S) ബി.ബി.എസ്സുകളിലൂടെയാണ് മുൻപറഞ്ഞ കാര്യങ്ങളൊക്കെ നടത്താനാവുക. ഇന്ത്യയിലും ഇത്തരം ഗ്രൂപ്പുകൾ പ്രവർത്തനം തുടങ്ങിയിട്ടുണ്ട്. ദക്ഷിണേന്ത്യയിൽ മദ്രാസിലും, ബാംഗ്ളൂരിലും ബി.ബി.എസ് സർവീസുണ്ട്. ബോംബെ, പൂനെ, ഡൽഹി, കൽക്കട്ട, ചാണ്ടിഗർ എന്നിവിടങ്ങളിലും ഇവ പ്രചാരം നേടിയിട്ടുണ്ട്. ഈ സർവീസുകളിൽ പലതും വിദേശ കംപ്യൂട്ടർ ശൃംഖലകളുമായി ചേർന്ന് ഇന്റർനെറ്റിൽ പരോക്ഷമായി ബന്ധപ്പെട്ടുകൊണ്ടിരിക്കുന്നവയാണ്.

ഒരു പേഴ്സണൽ കംപ്യൂട്ടറും മോഡവും (MODEM) ഫോണും ആയാൽ നിങ്ങൾക്കും ബി.ബി.എസ്സുമായി ബന്ധപ്പെടാം.

സന്ദേശങ്ങൾ (ഇ-മെയിൽ) കൈമാറുമ്പോൾ വിവിധ വിഷയങ്ങളിലേക്കുള്ള ഇൻഫർമേഷനുകൾ ലഭ്യമാക്കുകയും ചെയ്യുന്നവയാണ് ഇന്ത്യയിൽ നിലവിലുള്ള ബി.ബി.എസ്സുകൾ, വീഡിയോ ഗയിമും അനിമേഷനും ചില സർവീസുകളിൽ കിട്ടുന്നുണ്ട്. അന്നത്തെ ഓഹരി വിലനിലവാരവും പ്രധാന വാർത്തയും ഇവർ അറിയിക്കുന്നുണ്ട്. ബി.ബി.എസ്സുകളുടെ സേവനങ്ങളിൽ ഇ-മെയിൽ (Electronic Mail) സമ്മേളനങ്ങൾ ബുള്ളറ്റിൻ/ന്യൂസ്/ഓൺലൈൻ ആർട്ടിക്കിൾ കംപ്യൂട്ടർ സംഭാഷണം. ചോദ്യാവലികൾ, അന്വേഷണം, ഇലക്ട്രോണിക് ഷോപ്പിംഗ് എന്നിവ ഉൾപ്പെടുന്നു.

ബുള്ളറ്റിൻ ബോർഡ് സർവീസുകളുടെ കാതൽ ഇലക്ട്രോണിക് മെയിലാണ്. അടിസ്ഥാനപരമായി ഇ-മെയിൽ പോസ്റ്റൽ സർവീസുപോലെയാണ്. തപാലുമായി ഇ-മെയിലിനുള്ള മുഖ്യ വ്യത്യാസം അതിന്റെ വേഗതയും സൗകര്യവുമാണ്. തപാൽ സംവിധാനത്തിലാകട്ടെ, നിങ്ങൾ കത്തെഴുതി പോസ്റ്റ് പെട്ടിയിലിടുന്നു. കത്തിലെ വിലാസമനുസരിച്ച് മേൽവിലാസക്കാരന്റെ വീട്ടിൽ പോസ്റ്റ്മാൻ കത്ത് എത്തിക്കുന്നു. ഇതിനാകട്ടെ, ദിവസങ്ങളോ ആഴ്ചകളോ ചിലപ്പോൾ മാസങ്ങളോ വേണ്ടിവന്നേക്കാം. എന്നാൽ ഇ-മെയിൽ അയയ്ക്കുമ്പോൾ കംപ്യൂട്ടർ നെറ്റ്‌വർക്കുകളിലൂടെ ലോകത്തെവിടെയും നിമിഷങ്ങൾക്കകം കത്തു കിട്ടുന്നു. അമേരിക്കൻ പ്രസിഡന്റ് ബിൽ ക്ളിന്റനോ വൈസ് പ്രസിഡന്റ് അൽഗോറയ്ക്കോ നേരിട്ടു കത്തയയ്ക്കാം എന്ന പ്രത്യേകതയുമുണ്ട്. (തപാലിലുള്ള കത്താകുമ്പോൾ അതെല്ലാം സെക്രട്ടറിമാർ പൊട്ടിച്ചശേഷമാണല്ലോ കൊടുക്കുക.) മദ്രാസിൽനിന്നോ തിരുവനന്തപുരത്തുനിന്നോ അമേരിക്കയ്ക്കോ ആസ്ട്രേലിയയ്ക്കോ ഇ-മെയിൽ അയയ്ക്കാനും തിരികെ മറുപടി കിട്ടാനും രണ്ടുമണിക്കൂർവരെയേ എടുക്കൂ എന്നോർക്കൂ. കംപ്യൂട്ടർ ശൃംഖലകളിൽ സന്ദേശങ്ങളുടെ തിരക്കില്ലാത്ത സമയത്താണെങ്കിൽ ഇത് 15 മിനിട്ടിൽ വരെ ഒതുങ്ങാം.

ലോകത്താകമാനം ഒന്നരക്കോടി ആൾക്കാർ നിത്യേന കത്തെഴുതുന്നത് 'ഇ-മെയിൻവഴിയാണ് എന്നൂഹക്കണക്ക്. രണ്ടുതരത്തിലുള്ള ഇ-മെയിലാണ് ഇപ്പോൾ നിലവിലുള്ളത്. ഒന്ന്: ലോക്കൽ, രണ്ട്: അന്തർദ്ദേശീയ. ലോക്കൽ ബി.ബി.എസ്സുമായി ബന്ധപ്പെട്ട കംപ്യൂട്ടർ ശൃംഖലകൾ വഴിയാണ് അന്തർദ്ദേശീയ ഇ-മെയിൽ വിദേശത്തേക്കു പോകുന്നത്.

വാർത്തകളുടെയും ഷോപ്പിംഗിന്റെയും ലോകമാണ് ബി.ബി.എസ്സിലെ മറ്റൊരു പ്രത്യേകത. ഓഹരിവിപണിയിലെ വിലനിലവാര ബുള്ളറ്റിൻ എല്ലാ ബി.ബി.എസ്സുകളും അന്നന്നുതന്നെ അറിയിക്കുന്നുണ്ട്. വിവിധ സ്ഥലങ്ങളിലുള്ളവർക്കു കംപ്യൂട്ടറിലൂടെ ചർച്ച നടത്താനുള്ള സൗകര്യവും സർവീസുകൾ ചെയ്തുകൊടുക്കുന്നു.

അമേരിക്കയിലും യൂറോപ്പിലും വളർന്നു വലുതായ 'ഇലക്ട്രോണിക് ഷോപ്പിംഗി'ന്റെ ചെറിയ പതിപ്പായാണ് ബി.ബി.എസ് ഷോപ്പിംഗ് സൗകര്യം ഇന്ത്യയിൽ വളർന്നുകൊണ്ടിരിക്കുന്നത്. നഗരങ്ങളിലെ വൻകിട സ്റ്റോറുകളിൽ ലഭ്യമായ സാധനങ്ങളുടെ ലിസ്റ്റ് ബി.ബി.എസ് നല്കുന്നു. ബി.ബി.എസ്സിലൂടെത്തന്നെ ഓർഡർ നല്കിയാൽ സാധനം വീട്ടിലെത്തും.

സാമൂഹ്യസന്നദ്ധകളുമായിബന്ധപ്പെട്ടാണ് ഇന്ത്യയിൽ ബുള്ളറ്റിൻ ബോർഡ് സർവീസുകളിൽ അധികവും വളർച്ച വ്യാപിച്ചിരിക്കുന്നത്. മദ്രാസിൽ പ്രവർത്തനം ആരംഭിച്ചി

ലോകത്താകമാനം ഒന്നര ക്കോടി ആൾക്കാർ നിത്യേന കത്തെഴുതുന്നത് 'ഇ-മെയിൻവഴിയാണ് എന്നൂഹക്കണക്ക്. രണ്ടു തരത്തിലുള്ള ഇ-മെയിലാണ് ഇപ്പോൾ നിലവിലുള്ളത്. ഒന്ന്: ലോക്കൽ, രണ്ട്: അന്തർദ്ദേശീയ. ലോക്കൽ ബി.ബി.എസ്സുമായി ബന്ധപ്പെട്ട കംപ്യൂട്ടർ ശൃംഖലകൾ വഴിയാണ് അന്തർദ്ദേശീയ ഇ-മെയിൽ വിദേശത്തേക്കു പോകുന്നത്. വാർത്തകളുടെയും ഷോപ്പിംഗിന്റെയും ലോകമാണ് ബി.ബി.എസ്സിലെ മറ്റൊരു പ്രത്യേകത. ഓഹരി വിപണിയിലെ വില നിലവാര ബുള്ളറ്റിൻ എല്ലാ ബി.ബി.എസ്സുകളും അന്നന്നുതന്നെ അറിയിക്കുന്നുണ്ട്. വിവിധ സ്ഥലങ്ങളിലുള്ളവർക്കു കംപ്യൂട്ടറിലൂടെ ചർച്ച നടത്താനുള്ള സൗകര്യവും സർവീസുകൾ ചെയ്തുകൊടുക്കുന്നു.

ട്ടുള്ള **'ലൈവ് വയർ' ഫോറം ഫോർ ഒക്കുവേഷണൽ ഡവലപ്മെന്റ് (ഫുഡ്) എന്ന സംഘത്തിന്റെ ഭാഗമാണ്. ഗ്രാമവികസനം, പരിസ്ഥിതി തുടങ്ങിയ സാമൂഹ്യപ്രശ്നങ്ങൾക്കു പ്രാധാന്യം നല്കുന്ന ഗ്രൂപ്പാണിത്.** ബുള്ളറ്റിൻ ബോർഡ് സർവീസിലൂടെ തങ്ങളുടെ പ്രവർത്തനം വ്യാപകമാക്കുന്നതോടൊപ്പം വാണിജ്യപരമായ മേഖലയിലേക്കു 'ലൈവ് വയർ' കണ്ണുവച്ചിട്ടുണ്ട്.

പരിസ്ഥിതി. മാധ്യമം. വനിതാവിമോചനം. ചരിത്രം തുടങ്ങിയ കുറേയേറെ വിഷയങ്ങളിൽ ഇൻഫർമേഷൻ ഫയലുകൾ ലൈവ് വയറിൽ ലഭ്യമാണ്. ബോംബെ സ്റ്റോക് എക്സ്ചേഞ്ചിലെ ഓഹരിനിലവാരം അന്നന്നറിയാനും സൗകര്യമുണ്ട്. ഓൺ ലൈൻ ചർച്ച എന്നിവയ്ക്കു സൗകര്യമുണ്ട്. ഇന്ത്യയിലും പുറത്തും ഇ-മെയിൽ അയയ്ക്കുകയും ചെയ്യാം. സിംഗപ്പൂർ. ഹോങ്കോംഗ്. തായ്‌വാൻ. മലേഷ്യ. യു.എസ്.എ. യൂറോപ്പ് എന്നീ രാജ്യങ്ങളുമായി 'ലൈവ് വയറി'ലൂടെ ബന്ധപ്പെടാമെന്ന് ഇതിന്റെ സ്ഥാപകനായ ലയോള ജോസഫ് പറയുന്നു.

പരിസ്ഥിതി. മാധ്യമം, വനിതാവിമോചനം, ചരിത്രം തുടങ്ങിയ കുറേയേറെ വിഷയങ്ങളിൽ ഇൻഫർമേഷൻ ഫയലുകൾ ലൈവ് വയറിൽ ലഭ്യമാണ്. ബോംബെ സ്റ്റോക് എക്സ്ചേഞ്ചിലെ ഓഹരി നിലവാരം അന്നന്നറിയാനും സൗകര്യമുണ്ട്. ഓൺലൈൻ ചർച്ച എന്നിവയ്ക്കു സൗകര്യമുണ്ട്. ഇന്ത്യയിലും പുറത്തും ഇ-മെയിൽ അയയ്ക്കുകയും ചെയ്യാം. സിംഗപ്പൂർ, ഹോങ്കോംഗ്, തായ്‌വാൻ, മലേഷ്യ, യു.എസ്.എ. യൂറോപ്പ് എന്നീ രാജ്യങ്ങളുമായി 'ലൈവ് വയറി'ലൂടെ ബന്ധപ്പെടാമെന്ന് ഇതിന്റെ സ്ഥാപകനായ ലയോള ജോസഫ് പറയുന്നു.

പത്തു വരിക്കാരുമായി തുടങ്ങിയ ലൈവ് വയറിന് ഇപ്പോൾ 300-ലേറെ വരിക്കാരുണ്ട്. ഇവരിൽ ഏറെയും വിദ്യാർത്ഥികളും പ്രൊഫഷണലുകളുമാണ്. തുടക്കമെന്ന നിലയിൽ ആരിൽനിന്നും വരിസംഖ്യ ഈടാക്കാതെയാണ് 'ലൈവ് വയർ' സേവനം നല്കുന്നതെന്ന് ലയോള ജോസഫ് പറയുന്നു.

കേബിൾ ടി.വി നെറ്റ്‌വർക്ക്പോലെ പ്രവർത്തിക്കുന്ന ബുള്ളറ്റിൻ ബോർഡ് സർവീസ് തുടങ്ങാൻ 60,000 രൂപ മുതൽ ഒരുലക്ഷംവരെയാകും. ഒരു പേഴ്സണൽ കംപ്യൂട്ടറും. മോഡവും. ടെലിഫോണുമാണ് ഇതിന്റെ ഘടകങ്ങൾ.

ഒരു ചെറിയ റേഡിയോയുടെ മാത്രം വലിപ്പമുള്ള ഇലക്ട്രോണിക് ഉപകരണമാണ് മോഡം. (MODEM-MODULATOR-DEMODULATORS) കംപ്യൂട്ടറിലാക്കിയ ഡാറ്റകളെ ഇലക്ട്രോണിക് സ്പന്ദനങ്ങളാക്കി ടെലിഫോൺ ലൈനിലൂടെ അയയ്ക്കാൻ മോഡം സഹായിക്കുന്നു. തിരിച്ചു ഫോണിലൂടെ എത്തുന്ന ഇലക്ട്രോണിക് സ്പന്ദനങ്ങളെ ഡാറ്റകളാക്കി കംപ്യൂട്ടറിലേക്കു മാറ്റുകയും ചെയ്യുന്നു.

ഇന്ത്യയിലെ ചില ബുള്ളറ്റിൻ ബോർഡ് സർവീസുകളും അതിലെ സിസ്റ്റം ഓപ്പറേറ്റർമാരുടെ ഫോൺ നമ്പരും, ലൈവ് വയർ. മദ്രാസ് (ലയോള ജോസഫ്-4838826), സി.ഐ.എക്സ്. ബാംഗ്ലൂർ (അതുൽ ചിത്നിഡ്-3341137). ലൈവ് വയർ. ബോംബെ (സുചിത്നന്ദ-5787872/877) ഡൽഹി ഓൺലൈൻ. ഡൽഹി (ദീപക് ഖുരാന. 45581166) ഹെഡ്നെറ്റ്, ഡൽഹി (കിഷോർ ഭാർഗ്ഗവ്-6845570).

## തമിഴ് നിഘണ്ടു.....

(13-ാം പേജിൽ നിന്നും തുടർച്ച)

ഞങ്ങൾ നല്കിയിരുന്ന ഇംഗ്ലീഷ് അർത്ഥം അതേപോലെ ജർമ്മൻഭാഷയിലാക്കുക മാത്രമാണ് അവർ ചെയ്തത്. പദക്രമംകൂടി മാറ്റിയില്ല. പേരിനുവേണ്ടി 'തമിഴ് ലക്സിക്കണി'ലെ ചില വാക്കുകൾ ഉൾപ്പെടുത്തുക മാത്രമാണു ചെയ്തത്. ഒരു ജർമ്മൻ സുഹൃത്ത് ഇക്കാര്യം എഴുതി അറിയിച്ചപ്പോഴാണ് സംഭവം അറിയുന്നത്.

കാര്യങ്ങൾ അവിടംകൊണ്ടും തീരുന്നില്ല. 1993 ജനുവരി 23-ന് ജർമ്മൻ വാഴ്സിറ്റി മറ്റൊരു പ്രഖ്യാപനവും നടത്തി. തങ്ങൾ പ്രസിദ്ധീകരിച്ച തമിഴ് നിഘണ്ടു ലോകവ്യാപകമായ കംപ്യൂട്ടർ നെറ്റ്‌വർക്കുകളിലൂടെ ലഭ്യമാകാൻ പോകുന്നു എന്നതാണത്. മാത്രമല്ല, സംഘകാല തമിഴ്കൃതികളെല്ലാംതന്നെ ഉടൻ പ്രസിദ്ധീകരിക്കാൻ പോകുന്നുവെന്നും അറിയിപ്പുണ്ടായി. ഇക്കാര്യവും ഒരു വിദേശസുഹൃത്തുവഴി വളരെ വൈകിയാണ് അറിയാനിടയായത്. 'ഇന്റർനെറ്റി'ൽ ലോകവ്യാപകമായി പ്രചരിച്ച തമിഴ് നിഘണ്ടു മദ്രാസിലും ലഭിക്കുകയുണ്ടായി. മദ്രാസിൽ ഇന്റർനെറ്റ് ശൃംഖലയുമായി ബന്ധമുള്ള 'സ്പിക്ക്' (SPIC) സയൻസ് ഫൗണ്ടേഷൻ, ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് മാത്തമാറ്റിക്സ് എന്നിവ വഴി നടത്തിയ അന്വേഷണത്തിലാണ് ഇക്കാര്യം കണ്ടെത്തിയത്. ജർമ്മൻ വാഴ്സിറ്റി 'ഇന്റർനെറ്റി'ൽ നല്കിയ നിഘണ്ടുവിന്റെ കംപ്യൂട്ടർ ഫയലുകൾ 1994 ഏപ്രിൽ 22-ന് മദ്രാസിലെ ഒരു കംപ്യൂട്ടർ ശൃംഖല കണ്ടെത്തി കോപ്പിയെടുക്കുകയുണ്ടായി. 'ക്രിയ'യുടെ നിഘണ്ടുവിന്റെ പകർപ്പുതന്നെയായിരുന്നു അത്.

ഇതേത്തുടർന്നാണ് മദ്രാസ് ഹൈക്കോടതിയിൽ ജർമ്മൻ വാഴ്സിറ്റിക്കെതിരേ എസ്. രാമകൃഷ്ണൻ കേസ് നല്കിയത്. 'ക്രിയ'യ്ക്കു പകർപ്പവകാശമുള്ള നിഘണ്ടു ഇന്റർനെറ്റിലൂടെ വിതരണം ചെയ്യുന്നതു തടഞ്ഞുകൊണ്ട് കോടതി ഇടക്കാല സ്റ്റേ നല്കിയിരിക്കയാണിപ്പോൾ.

പിന്നീട് ഇന്റർനെറ്റുമായി മദ്രാസിലെ കംപ്യൂട്ടർ ശൃംഖല ബന്ധപ്പെട്ടു നോക്കിയപ്പോൾ നിഘണ്ടുവിന്റെ പ്രസാധകരായ കൊളോൺ യൂണിവേഴ്സിറ്റി രംഗത്തുനിന്നു പിന്മാറിയിരിക്കുന്നതായി അറിയാൻ കഴിഞ്ഞു.

എന്നാൽ കാതലായ പ്രശ്നം ഇതല്ല. ഇന്ത്യയടക്കം മൂന്നാം ലോകരാജ്യങ്ങളുടെ ബൗദ്ധികസ്വത്തുകൾ ലോകവ്യാപകമായി കംപ്യൂട്ടർ ശൃംഖലയിൽ ചോർത്തപ്പെടുന്നു എന്നതാണ്. ഇതാകട്ടെ, അതതു രാജ്യങ്ങൾ പെട്ടെന്ന് അറിയുന്നതേയില്ലതാനും.

ഇന്റർനെറ്റുപോലുള്ള ആഗോള കംപ്യൂട്ടർ ശൃംഖലകൾ രൂപംകൊണ്ടതോടെ പകർപ്പവകാശം. സെൻസർ നിയമങ്ങൾ എന്നിവ ഒന്നുമല്ലാതായി മാറിയിരിക്കുകയാണ്. ഇക്കാര്യത്തിൽ അന്തർദ്ദേശീയതലത്തിൽ എന്തു നടപടിയുണ്ടാകുമെന്നാണ് ഇവിടെ അറിയേണ്ട പ്രധാന കാര്യമെന്നു രാമകൃഷ്ണൻ പറഞ്ഞു.

വികസ്വര രാജ്യങ്ങളിൽ വാർത്താ വിനിമയ ശൃംഖലകൾ ഇനിയും കാര്യമായി എത്തിയിട്ടില്ലാത്തതിനാൽ ബൗദ്ധികസ്വത്തുകൾ മോഷ്ടിക്കപ്പെട്ടു എന്നറിഞ്ഞാൽക്കൂടി അക്കാര്യം ഉറപ്പുവരുത്താൻ എളുപ്പമല്ല എന്ന വൈതരണിയുമുണ്ട്. ഉദാഹരണമായി തമിഴ് നിഘണ്ടു 'ഇന്റർനെറ്റി'ൽ ചോർത്തപ്പെട്ടു എന്ന കാര്യംതന്നെ നോക്കുക. ഒരു വിദേശസുഹൃത്തുവഴിയാണ് ഇക്കാര്യം പ്രസാധകനായ രാമകൃഷ്ണൻ അറിയുന്നത്.

എന്നാൽ അക്കാര്യം സ്ഥിരീകരിക്കാൻ എളുപ്പമായിരുന്നില്ല. കാരണം ഇന്റർനെറ്റുപോലുള്ള ആധുനിക കംപ്യൂട്ടർ ശൃംഖലകളെക്കുറിച്ചു രാജ്യത്തു കേൾക്കുന്നതുതന്നെ ആദ്യമായിരുന്നു. രാമകൃഷ്ണൻ ഇക്കാര്യത്തെക്കുറിച്ച് ആരാഞ്ഞ, അന്വേഷിച്ച സാങ്കേതികവിദഗ്ദ്ധർക്കുതന്നെ അക്കാര്യത്തെക്കുറിച്ച് ഊഹമേയുണ്ടായിരുന്നുള്ളൂ. മദ്രാസിലെ സ്പിക്ക് ഫൗണ്ടേഷനിലും ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് മാത്തമാറ്റിക്സിലും 'ഇന്റർനെറ്റ്' കണക്ഷൻ ഇല്ലായിരുന്നെങ്കിൽ ഇക്കാര്യം സ്ഥിരീകരിക്കാനേ പറ്റുമായിരുന്നില്ല.

ഇന്ത്യയിൽനിന്നും ഇത്തരത്തിൽ എത്രമാത്രം ബൗദ്ധികസ്വത്തുകൾ 'ഇന്റർനെറ്റി'ൽ പോയിട്ടുണ്ടെന്നു വ്യക്തമായിട്ടില്ല. അഥവാ അറിഞ്ഞാൽത്തന്നെ അതൊക്കെ സ്ഥിരീകരിക്കാനും എളുപ്പമാർഗ്ഗമില്ലതന്നെ. പ്രസാധകരും എഴുത്തുകാരും ബുദ്ധിജീവികളും ഭരണാധികാരികളുമൊക്കെത്തന്നെ ഈ സംവിധാനത്തെക്കുറിച്ച് ഇനിയും അജ്ഞാതരാണ്-രാമകൃഷ്ണൻ ഖേദത്തോടെ പറയുന്നു.



# മഹർഷി ശിഷ്യന് അമേരിക്കൻ പ്രസിഡന്റാകണം

**അ**മേരിക്ക ഇന്ന് അടക്കിവാഴുന്ന. എന്തിന് ഭൂലോകത്തിനുമേൽത്തന്നെ 'വല്യേട്ടൻ ധാർഷ്ട്യം' പുലർത്തുന്ന കുടിയേറ്റക്കാരായ സായിപ്പന്മാർക്കു സമ്പന്നമായ ഒരു സാംസ്കാരിക പാരമ്പര്യം അവകാശപ്പെടുവാനില്ല. പണം, സുഖം: പിന്നെയും പണം. പരമാവധി സുഖം-ഇതത്രേ അമേരിക്കക്കാരുടെ സാമാന്യ തത്ത്വശാസ്ത്രം. ലൗകികതയുടെ. സുഖലോലുപതയുടെ, സംസ്കാരശൂന്യതയുടെ മൂർദ്ധന്യത്തിൽ എഴുപതുകളിൽ അവിടെ ഹിപ്പിപ്രസ്ഥാനം ഉടലെടുത്തു. സമാന്തരമായി ഹരേകൃഷ്ണ പ്രസ്ഥാനംപോലുള്ള പുത്തൻ ഭക്തിമാർഗ്ഗത്തിലേക്കും സായിപ്പന്മാരും മദാമ്മമാരും ആകൃഷ്ടരായി. മനഃശാന്തി തേടി നാടുവിട്ടു കാടുപൂകിയ 'ക്യൂക്ലുക്സ് ക്ലാൻ'പോലുള്ള ഗൂഢ ആത്മീയ സംഘങ്ങൾ പിറവികൊണ്ടതും ഇതേ പശ്ചാത്തലത്തിലായിരുന്നു. ആചാര്യന്റെ ആജ്ഞയ്ക്കൊത്തു വിഷംകുടിച്ചും അവനവനുനേരേ കാഞ്ചിവലിച്ചും കൂട്ടത്തോടെ 'മോക്ഷം' കൈവരിച്ചവരാണ് ഈ ഗൂഢ ആത്മീയ പ്രസ്ഥാനക്കാർ.

'പാമ്പാട്ടികളും കുരങ്ങുകളിക്കാരും കൂടോത്രക്കാരും ജാലവിദ്യക്കാരും യാചകസഹസ്രങ്ങളും അധിവസിക്കുന്ന വിചിത്രവും അപരിഷ്കൃതവും ദരിദ്രവുമായ' ഇന്ത്യയിലേക്കു സായിപ്പന്മാരുടെ കണ്ണു തിരിഞ്ഞത് ഇക്കാലത്താണ്. അവർക്കാവശ്യം ആത്മീയ ഗുരുക്കന്മാരെയായിരുന്നു. നദീതീരങ്ങളിലെ പുണ്യസ്ഥലികളിലും ഹിമാലയസാനുക്കളിലുമെല്ലാം സർവ്വം ത്യജിച്ച് സന്ന്യാസജീവിതം നയിക്കുന്ന ഭിക്ഷുക്കളായ യോഗിവര്യന്മാരെയല്ല. മറിച്ച് നഗരങ്ങളിൽ കോൺക്രീറ്റു കാടുകൾക്കു മദ്ധ്യേ. നാടുവാഴികളുടെ കുലഗുരുക്കന്മാരായി അത്യാധുനിക ആശ്രമങ്ങൾ വച്ചു കുടിപാർക്കുന്ന വി.വി.ഐ.പി യോഗിവര്യന്മാരിലാണ് ലൗകികതയുടെ ഗതികിട്ടാപ്രേതങ്ങളായി അലഞ്ഞ സായിപ്പന്മാരുടെ കണ്ണും കാതും പതിഞ്ഞത്. " 'ഓം ശാന്തി' ഉരുവിട്ട്. ഭക്തിമാർഗ്ഗത്തിലാറാടി. പരമമായ സുഖം എന്തെന്നനുഭവിച്ചറിഞ്ഞ" പുത്തൻ ശിഷ്യഗണം ഗുരുക്കന്മാരെ കടലിനക്കരെ സ്വന്തം നാട്ടിലേക്കു കൊണ്ടുപോയി. ശപിക്കപ്പെട്ട സ്വന്തം നാട്ടിൽ ഗതികിട്ടാതലയുന്ന മറ്റു പ്രേതാത്മാക്കളേയും രക്ഷിക്കണമല്ലോ. അമേരിക്കയിലും ആശ്രമങ്ങൾ പലതുയർന്നു. പടർന്നു. പന്തലിച്ചു.

'അതീന്ദ്രിയ ധ്യാനം. മുക്തിമാർഗ്ഗം' എന്ന സന്ദേശവുമായി മഹർഷി മഹേഷ് യോഗി അമേരിക്കയിലെത്തിയതിന്റെയും സാമാന്യ പശ്ചാത്തലം ഇതാണ്. മഹർഷി മഹേഷ് യോഗിയുടെ അനുഗ്രഹംകൊണ്ട്. ഇന്ന് അതീന്ദ്രിയ ധ്യാനത്തിന്റെ പാത പുൽകി ആനന്ദജീവിതം നയിക്കുന്നവർ പതിനായിരക്കണക്കിനുണ്ട് അമേരിക്കയിൽ. എന്നുവേണ്ട. മഹർഷിയുടെ ഉറ്റശിഷ്യനായ ഒരു ശാസ്ത്രജ്ഞൻ. ക്വാണ്ടം ഫിസിക്സ് പ്രൊഫസ്സറായ ഡോ. ജോൺ ഹേഗലിൻ വരുംവർഷം നടക്കുവാനിരിക്കുന്ന അമേരിക്കൻ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ മത്സരിക്കുവാൻ കോപ്പുകൂട്ടുന്നിടത്തോളം മഹേഷ് യോഗിയുടെ 'ആത്മീയ പാത' വികാസംപ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.



*മഹർഷി മഹേഷ് യോഗി*

കാലിഫോർണിയയിൽ 'ആത്മീയസാമ്രാജ്യം' ഉറപ്പിച്ച മഹർഷി മഹേഷ് യോഗി ഇപ്പോൾ നെതർലൻഡിലാണ് താമസം. അമേരിക്കൻ പ്രസിഡന്റ്പദവിയിലേക്ക്. അഥവാ ലോക പൊലീസ് മേധാവിയുടെ സ്ഥാനത്തേക്കു മത്സരിക്കുന്നതിന് ഡോ. ജോൺ ഹേഗലിനിന് ആചാര്യൻ അനുമതിയും ആശീർവാദവും നല്കിയിട്ടുണ്ടെന്നതു സ്പഷ്ടം. എന്നു മാത്രമല്ല. ശിഷ്യൻ പ്രസിഡന്റായാൽ മഹർഷി മഹേഷ് യോഗി വൈറ്റ് ഹൗസിൽ പ്രസിഡന്റിന്റെ 'ഉപദേഷ്ടാവ്' ആയും അവരോധിക്കപ്പെടുമെന്നത്രേ വിശ്വാസിവൃന്ദത്തിനകത്തു പൊതുവേയുള്ള ധാരണ.

പ്രസിഡന്റ്സ്ഥാനത്തേക്കു മത്സരിക്കുന്നതിന്റെ മുന്നോടിയായി ഡോ. ജോൺ ഹേഗലിൻ നേതാവായി കാലിഫോർണിയയിൽ പുതിയൊരു പാർട്ടി രൂപംകൊണ്ടു. 'നാച്ചുറൽ ലോ പാർട്ടി.' അതായത് **സ്വാഭാവിക നിയമ പാർട്ടി. പാർട്ടിയിലെ മറ്റു നേതാക്കളിലും നല്ലൊരു വിഭാഗം പേർ ഹേഗലിനിനെപ്പോലെ ശാസ്ത്രജ്ഞന്മാരോ. അക്കാദമിഷ്യന്മാരോ ആണ്.** നേതാക്കളെയും അണികളെയും തമ്മിൽ ബന്ധിപ്പിക്കുന്ന ഘടകം. അതീന്ദ്രിയ ധ്യാനം ആകുന്നു. എല്ലാറ്റിന്റെയും തുഞ്ചത്ത് കനകസിംഹാസനത്തിൽ ഗുരുവര്യൻ മഹർഷി മഹേഷ് യോഗി വിരാജിക്കുന്നു.

വരും തിരഞ്ഞെടുപ്പിൽ എന്തും സംഭവിക്കാം എന്നാണ് 'സ്വാഭാവിക നിയമ പാർട്ടി' നേതാക്കൾ പറയുന്നത്. അമേരിക്കയിലെ ഏറ്റവും വലിയ സ്റ്റേറ്റായ കാലിഫോർണിയയിൽത്തന്നെ പാർട്ടിക്ക് ഒരു ലക്ഷത്തിൽപ്പരം അംഗങ്ങൾ ഉണ്ടെന്നത്രെ ഈ ആത്മവിശ്വാസത്തിനു നിദാനം. 50 സ്റ്റേറ്റുകളിലും പാർട്ടി മത്സരിക്കും. ഡോ. ഹേഗലിനിന്റെ തിരഞ്ഞെടുപ്പു പ്രചാരണ പ്രവർത്തനങ്ങൾക്കായി പാർട്ടി സമാഹരിക്കുവാൻ ഉദ്ദേശിക്കുന്നത് 400 ലക്ഷം ഡോളറാണ്!

ഡോ. ഹേഗലിനിന് ഇപ്പോൾ വയസ്സ് 41. പഠിച്ചുകൊണ്ടിരിക്കെ. 17-ാം വയസ്സിൽ ഒരു മോട്ടോർ സൈക്കിൾ അപകടത്തിൽപ്പെട്ടു ശയ്യാവലംബിയായ നാളുകളിലാണ് ധ്യാനത്തിലും ആത്മീയതയിലും ആകൃഷ്ടനാവുന്നത്. ഇന്നദ്ദേഹം അയോവയിലെ ഫെയർ ഫീൽഡിലുള്ള 'മഹർഷി അന്താരാഷ്ട്ര സർവകലാശാല'യിൽ ക്വാണ്ടം ഫിസിക്സ് പ്രൊഫസ്സറാണ്. കൂടാതെ. അമേരിക്കയിലെ അതിദ്രുതം വളർന്നുകൊണ്ടിരിക്കുന്ന മൂന്നാം രാഷ്ട്രീയപ്പാർട്ടിയുടെ അധിപനും. രാജ്യത്തെ രാഷ്ട്രീയ മുഖ്യധാരയിലെ പ്രബലരായ ഡെമോക്രാറ്റുകളും റിപ്പബ്ളിക്കന്മാരുമായി മല്ലിട്ടു സിംഹാസനം പിടിച്ചെടുക്കണമെന്നതാണ് ദിവസവും രണ്ടുനേരം 20 മിനിട്ടുവീതം അതീന്ദ്രിയധ്യാനം നടത്തിപ്പോരുന്ന പ്രൊഫസ്സറുടെ ഏക ലക്ഷ്യം. എന്നാൽ, ഇത് അത്രകണ്ട് അനായാസമായ ഒരു ദൗത്യമല്ലതന്നെ. കാരണം. അമേരിക്കയിൽ പ്രസിഡന്റു സ്ഥാനാർത്ഥി ഒരുവർഷത്തിലേറെക്കാലം തുടർച്ചയായി പ്രചാരണച്ചൂടു നിലനിർത്തേണ്ടതുണ്ട്: എതിരാളികൾ നടത്തുന്ന പ്രതികൂല പരസ്യപ്രചാരണത്തെ അതിജീവിക്കേണ്ടതുണ്ട്: അങ്ങനെയിരിക്കെ. ഓർക്കാപ്പുറത്ത് പൊങ്ങിവന്നേക്കാവുന്ന 'പഴയ ഗേൾഫ്രണ്ടുകളി'ൽനിന്നുയരുന്ന സ്വഭാവഹത്യാശ്രമങ്ങളെ ഫലപ്രദമായി ചെറുക്കേണ്ടതുണ്ട്...

**-സ്റ്റാഫ് ലേഖകൻ**



ഇ.എം.എസ്. നമ്പൂതിരിപ്പാട്

# ജാതിവിരുദ്ധവും മതനിരപേക്ഷവുമായ സമൂഹം

**ജാ**തി-മത-വർഗ്ഗീയതയ്ക്കെതിരെയുള്ള സമരത്തിന്റെ പ്രാധാന്യമാണല്ലോ മുൻ ലക്കത്തിൽ ഊന്നിപ്പറഞ്ഞത്.

ഈ സമരം വിജയിക്കണമെങ്കിൽ ജാതിക്കും മതഭ്രാന്തിനുമെതിരേ ഉറച്ചുനിന്ന് ആശയസമരം നടത്തണം. ജാതിക്കും മതത്തിനുമെതിരേ എന്നല്ല, ജാതിക്കും മതഭ്രാന്തിനുമെതിരേ എന്നാണിവിടെ പറഞ്ഞതെന്ന് ഓർക്കുക.

ജാതിവ്യവസ്ഥ മുതലാളിത്ത പൂർവ സമൂഹത്തിന്റെ ഭാഗമാണ്. അത് ഇല്ലാതാക്കുന്നത് ബൂർഷ്വാ ജനാധിപത്യത്തിന്റെപോലും മൗലിക കടമകളിലൊന്നാണ്. "ജാതി ചോദിക്കരുത്, പറയരുത്" എന്നാണല്ലോ ശ്രീനാരായണൻ ഉപദേശിച്ചത്. ആ ആശയം കുറേക്കൂടി പുഷ്ടിപ്പെടുത്തി ശ്രീനാരായണ ശിഷ്യനായിരുന്ന സഹോദരൻ അയ്യപ്പൻ മിശ്രഭോജന പ്രസ്ഥാനം ഉദ്ഘാടനം ചെയ്തു. അതിപ്പോൾ സർവസാധാരണമായിട്ടുണ്ട്. മിശ്രവിവാഹം പോലും സർവസാധാരണമല്ലെങ്കിലും, അസാധാരണമല്ലാതായിത്തീർന്നിട്ടുണ്ട്. ജാതി ഇല്ലാത്ത ഒരു സമൂഹം അയഥാർത്ഥമല്ലെന്നു വ്യക്തമായിരിക്കുന്നു.

മതത്തിന്റെ സ്ഥിതി ഇതല്ല. ജാതിയെ എന്നപോലെ മതത്തെ ഇല്ലാതാക്കുക എന്ന കാഴ്ചപ്പാട് പൊതുജനാധിപത്യ പ്രസ്ഥാനത്തിനോ മാർക്സിസ്റ്റ് ചിന്താഗതിക്കോ ഇല്ല. ജാതിവ്യവസ്ഥ ഇല്ലാതായിക്കഴിഞ്ഞാൽ പിന്നെയും മതസമൂഹങ്ങൾ നിലനില്ക്കും. അതുകൊണ്ടാണ് ശ്രീനാരായണൻ "മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി" എന്ന് ഉപദേശിച്ചത്.

പൊതു ജനാധിപത്യ പ്രസ്ഥാനത്തിന്റെ അഭേദ്യ ഭാഗമായ ഈ കാഴ്ചപ്പാടനുസരിച്ചാണ് ഇന്ത്യൻ ഭരണഘടനയിൽ ഔദ്യോഗിക സ്ഥാനങ്ങൾ ഏറ്റെടുക്കുമ്പോൾ ബന്ധപ്പെട്ട ആളുകൾ എടുക്കേണ്ട രണ്ടു പ്രതിജ്ഞാവാചകങ്ങൾ എഴുതിച്ചേർത്തിട്ടുള്ളത്. നിരീശ്വരരും മതരഹിതരുമായ വ്യക്തികൾ "ദൃഢപ്രതിജ്ഞ" എടുക്കുന്നു; എല്ലാ വിഭാഗങ്ങളിലും പെട്ട മതവിശ്വാസികൾ ദൈവത്തെ പിടിച്ചാണയിടുന്നു. വിവിധ മതങ്ങൾ തമ്മിൽത്തമ്മിലും അവർക്ക് നിർമത-നിരീശ്വര ചിന്താഗതികളായുമുള്ള പരിപൂർണ്ണമായ ഐക്യം ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാന തത്ത്വങ്ങളിലൊന്നാണെന്നർത്ഥം.

ആധുനിക ജനാധിപത്യ സംവിധാനം യൂറോപ്പിലാണല്ലോ ഉടലെടുത്തത്. അപ്പോൾ അവിടെ മതത്തേയും രാഷ്ട്രീയത്തേയും തമ്മിൽ വേർതിരിക്കുക എന്ന അർത്ഥത്തിൽ മതനിരപേക്ഷതയും വന്നു. "ദൈവത്തിനുള്ളത് ദൈവത്തിന്, രാജാവിനുള്ളത് രാജാവിന്" എന്ന തത്ത്വം അംഗീകരിക്കപ്പെട്ടു. അതിന്റെ ചുവടുപിടിച്ചാണ് ഇന്ത്യൻ ഭരണഘടനയിൽ മതവിശ്വാസികൾക്കും അല്ലാത്തവർക്കും വെവ്വേറെ പ്രതിജ്ഞാവാചകങ്ങൾ എഴുതി തയാറാക്കിയത്.

മതവർഗ്ഗീയതയുടെ അടിസ്ഥാനം മതത്തോടുള്ള ഭക്തിയല്ല, ഒരു മതത്തിനു മറ്റു മതങ്ങളോടോ മതവിശ്വാസമില്ലാത്തവരോടോ കടുത്ത പക, അല്ലെങ്കിൽ ഭ്രാന്ത് ആണ്. അതുകൊണ്ട് "മതമൗലികത" എന്ന പദം കൊണ്ടു വിശേഷിപ്പിക്കുന്ന കാഴ്ചപ്പാടിന് "മതഭ്രാന്ത്" എന്നുതന്നെ പറയുന്നതായിരിക്കും ശരി.

ഇതാണ് ആധുനിക ജനാധിപത്യത്തിന്റെ മുഖമുദ്രയെങ്കിലും, രാഷ്ട്രത്തെ മതവുമായി കൂട്ടിക്കെട്ടാനുള്ള പ്രവണത ഇന്നും ചില രാജ്യങ്ങളിൽ പ്രബലമാണ്. ഒട്ടേറെ രാജ്യങ്ങളിൽ ഇസ്ലാം ഔദ്യോഗിക മതമാണ്. ഔദ്യോഗിക മതമായി ബുദ്ധമതത്തെ അംഗീകരിച്ച രാജ്യങ്ങളുമുണ്ട്. അതുപോലെ ഇന്ത്യയെ ഒരു ഹിന്ദുരാജ്യമാക്കി മാറ്റാൻ ശ്രമിക്കുന്ന ഒരു മുഖ്യ ബൂർഷ്വാകക്ഷി (ബി.ജെ.പി) ഇന്ത്യൻ രാഷ്ട്രീയത്തിലെ രണ്ടാം കക്ഷിയാണ്. ഇവരെ സംബന്ധിച്ചിടത്തോളം മതത്തേയും രാഷ്ട്രീയത്തേയും വേർതിരിക്കാനാവുകയില്ല.

മതവർഗ്ഗീയതയുടെ അടിസ്ഥാനം മതത്തോടുള്ള ഭക്തിയല്ല. പിന്നെയോ? ഒരു മതത്തിനു മറ്റു മതങ്ങളോടോ മതവിശ്വാസമില്ലാത്തവരോടോ കടുത്ത പക, അല്ലെങ്കിൽ ഭ്രാന്ത് ആണ്. അതുകൊണ്ട് "മതമൗലികത" എന്ന പദംകൊണ്ടു വിശേഷിപ്പിക്കുന്ന കാഴ്ചപ്പാടിന് "മതഭ്രാന്ത്" എന്നുതന്നെ പറയുന്നതായിരിക്കും ശരി. മതനിരപേക്ഷരാഷ്ട്രീയക്കാർ പോരാടുന്നത് മതത്തോടല്ല മതഭ്രാന്തിനോടാണ്. ഉറച്ച മതവിശ്വാസിക്കുപോലും മതനിരപേക്ഷരാഷ്ട്രീയക്കാരനാവാൻ കഴിയും. അന്യമതക്കാരോടോ അവിശ്വാസികളോടോ വെറുപ്പു കാണിക്കാതിരുന്നാൽ മതി.

ഈ കാഴ്ചപ്പാടെടുക്കുന്നത് മാർക്സിസത്തിനെതിരല്ലേ എന്ന ചോദ്യം ഉയർന്നുവരുന്നുണ്ട്. ആശയവാദത്തിനെതിരെ ഭൗതികവാദത്തിന്റെ ചേരിയിൽ നിന്നു പോരാടിക്കൊണ്ടല്ലേ മാർക്സിസം ഉടലെടുത്തത്; അതുകൊണ്ടല്ലേ "മനുഷ്യനെ മയക്കുന്ന കറുപ്പാണ് മതം" എന്നു മാർക്സിസ്റ്റുകാർ വിശ്വസിക്കുന്നത്?

ഇതിനുള്ള ഉത്തരം ലളിതമാണ്. മാർക്സിസ്റ്റുകാരുടെ ഭൗതികവാദം വൈരുദ്ധ്യാത്മകം കൂടിയാണ്. പ്രപഞ്ചത്തിലെ സർവ ചരാചരങ്ങളും, മനുഷ്യന്റെ ബുദ്ധിയും, വികാരങ്ങളും എല്ലാം ആന്തരിക വൈരുദ്ധ്യങ്ങളടങ്ങിയതാണ്, ആ വൈരുദ്ധ്യങ്ങളിലൂടെയാണ് പ്രപഞ്ചം പുരോഗമിക്കുന്നത് എന്നാണ് വൈരുദ്ധ്യാത്മകമായ ഭൗതികവാദത്തിനർത്ഥം.

ഈ കാഴ്ചപ്പാടനുസരിച്ചാണ് മാർക്സിസ്റ്റ് ദർശനം മതമെന്ന പ്രതിഭാസത്തെ പരിശോധിക്കുന്നത്. മനുഷ്യൻ തന്നെ ദൈവസൃഷ്ടിയാണ് എന്ന മതചിന്താഗതിക്കെതിരേ ദൈവംതന്നെ മനുഷ്യസൃഷ്ടിയാണ് എന്ന് മാർക്സിസം ചൂണ്ടിക്കാണിക്കുന്നു. പ്രകൃതി പ്രതിഭാസങ്ങളുടേയും സാമൂഹ്യരംഗത്തെ ചൂഷണ പരമ്പരകളുടേയും മുമ്പിൽ നിസ്സഹായത തോന്നിയ മനുഷ്യൻ തന്റെ കഷ്ടപ്പാടുകൾക്ക് അറുതി വരുത്തുന്നതിനു സ്വന്തം ഭാവനയിൽനിന്ന് രൂപപ്പെടുത്തിയതാണ് ദൈവം. ഈ നിസ്സഹായത മാറ്റി പൂർണ്ണമായ ശുഭപ്രതീക്ഷ നൽകി മനുഷ്യനെ ചൂഷണത്തിനെതിരായി സംഘടിപ്പിക്കുന്ന ദർശനമാണ് മാർക്സിസം.

സാധാരണ ഭൗതികവാദികളും വൈരുദ്ധ്യാത്മക ഭൗതികവാദികളും തമ്മിൽ മൗലികമായ വ്യത്യാസമുണ്ട്. സാധാരണ ഭൗതികവാദികളുടെ ദൃഷ്ടിയിൽ മനുഷ്യന്റെ ദൈവസങ്കല്പം അന്ധവിശ്വാസത്തി

ന്റെ സൃഷ്ടി മാത്രമാണ്. വൈരുദ്ധ്യാത്മക ഭൗതികവാദികളാവട്ടെ, അന്ധവിശ്വാസത്തിന്റെ ഉത്ഭവം. വളർച്ച. നാശം എന്നിവയെല്ലാം വസ്തുനിഷ്ഠമായി പരിശോധിക്കുന്നു. അതിന്റെ അടിസ്ഥാനത്തിൽ അവർ ചെന്നെത്തുന്ന നിഗമനമാവട്ടെ, മാർക്സിന്റെ ഭാഷയിൽ "മതം മനുഷ്യനെ സൃഷ്ടിക്കുകയല്ല ചെയ്തത്. മനുഷ്യൻ മതത്തെ സൃഷ്ടിക്കുകയാണ്." ഭൗതിക പ്രപഞ്ചത്തിലെ മറ്റെല്ലാ പ്രതിഭാസങ്ങളേയുംപോലെ മതവിശ്വാസവും രൂപംകൊള്ളുന്നു. വളരുന്നു. അവസാനം നശിക്കുന്നു.

ഈ പ്രക്രിയയ്ക്ക് മനുഷ്യസമൂഹത്തിന്റെ ചരിത്രത്തിൽ ഒരു ഘട്ടത്തിൽ ഉയർന്നുവന്ന വർഗ്ഗസമൂഹവുമായി ബന്ധമുണ്ട്. മനുഷ്യസമൂഹം വർഗ്ഗങ്ങളായി വിഭജിച്ചിരുന്നില്ലാത്ത നമ്മുടെ ഓണപ്പാട്ടുകൾ വിഭാവനം ചെയ്യുന്നതുപോലെ "സമത്വസുന്ദര"മായ ഒരു സമൂഹം ചരിത്രാതീതകാലത്തു നിലവിലിരുന്നു. തുടർന്ന് വർഗ്ഗസമൂഹം നിലവിൽ വന്നു. അതിന്റെ ഏറ്റവും ഉയർന്നതും അവസാനത്തേതുമായ രൂപമാണ് മുതലാളിത്തം. അതിനെ നശിപ്പിക്കാനുള്ള ശക്തിയായി തൊഴിലാളിവർഗ്ഗം മുതലാളിത്തത്തിനകത്തുതന്നെ രൂപംകൊള്ളുന്നു. അതു വളർന്നു വലുതായി സോഷ്യലിസത്തിലൂടെ കമ്മ്യൂണിസ്റ്റ് സമൂഹം പടുത്തുയർത്തുന്നു.

അതുപോലെ സംഘടിത മതങ്ങളില്ലായിരുന്ന ഒരു ചരിത്ര കാലഘട്ടമുണ്ടായിരുന്നു. വർഗ്ഗസമൂഹത്തിന്റെ ഉത്ഭവത്തോടുകൂടി അധീശവർഗ്ഗത്തിനു പെരുമാറാനുള്ള വർഗ്ഗസമരായുധമെന്ന നിലയ്ക്ക് സംഘടിതമതം ഉയർന്നുവരുന്നു. അതിനകത്തുതന്നെ വിരുദ്ധശക്തികൾ പ്രവർത്തിക്കുകയും അവസാനം മതരഹിതമായ ഒരു സമൂഹം ഉയർന്നുവരികയും ചെയ്യുന്നു.

അപ്പോൾ ജാതിയിൽനിന്നു വ്യത്യസ്തമായി മതം വർഗ്ഗസമൂഹത്തിന്റെ അവസാന രൂപമായ മുതലാളിത്തത്തിൻകീഴിലും ഇല്ലാതാവുന്നില്ല. വർഗ്ഗ സമൂഹം അന്ത്യം കാണുമ്പോൾ മാത്രമേ മതരഹിതമായ സമൂഹം ഉയർന്നുവരികയുള്ളൂ.

ഇക്കാരണത്താലാണ് ലെനിൻ "പരലോകത്തു സ്വർഗ്ഗം പണിയുന്നതിനെക്കുറിച്ച് സാങ്കല്പിക സ്വപ്നങ്ങൾ മെനഞ്ഞെടുക്കുന്നതിനു പകരം ഇഹലോകത്തു സ്വർഗ്ഗം പണിയാൻ-മുതലാളിത്തത്തിൽ നിന്നു സോഷ്യലിസത്തിലേക്കും കമ്മ്യൂണിസത്തിലേക്കും ഉയരാൻ-സഹായകമായ പ്രവർത്തനം മതവിശ്വാസികളും അവിശ്വാസികളും ചേർന്നു ശ്രമിക്കണ"മെന്നു നിർദ്ദേശിച്ചത്.

ഇതിനർത്ഥം മാർക്സിസ്റ്റ്-ലെനിനിസ്റ്റുകാർക്ക് മതത്തോടുള്ള സമീപനം മൗലികമായി വിമർശനാത്മകവും പ്രായോഗിക തലത്തിൽ സഹകരണത്തിന്റേതുമായിരിക്കണമെന്നാണ്. മതം രക്ഷിച്ചെടുക്കുന്ന ആശയവാദത്തിനെതിരെ താത്വിക നിലവാരത്തിൽ വിട്ടുവീഴ്ച കൂടാതെ പോരാടുക. അതേ അവസരത്തിൽ പ്രായോഗിക പ്രവർത്തനത്തിന്റെ തലത്തിൽ മതവിശ്വാസികളും മതനേതാക്കളുമായി ആശയവിനിമയം നടത്തുകയും യോജിച്ചു പ്രവർത്തിക്കുകയും ചെയ്യുക. എന്ന സമീപനം അംഗീകരിക്കണം.

ഇതിനു സഹായകരമായ നിലപാട് അടുത്ത അവസരത്തിൽ വിവിധ മതനേതാക്കൾ എടുത്തുവരുന്നുണ്ട്. ഉദാഹരണത്തിന് കേരളത്തിലെ ക്രിസ്തീയ സഭകളിലൊന്നിന്റെ നേതാവായ മാർ ഗ്രിഗോറിയോസ് ഇങ്ങനെ പറയുന്നു:

["കേരളത്തിൽ നമുക്ക് ആവശ്യമുള്ളത് മതനിരപേക്ഷതയല്ല, പുരാതനകാലം മുതലുള്ള Cosmopolitan വിശ്വനാഗരികതയാണ്. ആ വിശ്വനാഗരികതയിൽ മതത്തിനുള്ള പങ്കിനെപ്പറ്റി ചില പ്രധാന തത്ത്വങ്ങൾ മാത്രം അവതരിപ്പിക്കുവാനേ ഇവിടെ സമയമുള്ളൂ.

(1) വിശ്വനാഗരികത മതബദ്ധവുമല്ല, മതനിരപേക്ഷവുമല്ല. (2) ഏതെങ്കിലുമൊരു പ്രത്യേക മതത്തിനു വിശ്വനാഗരികതയിൽ മുൻതൂക്കം കൊടുക്കുവാൻ സാദ്ധ്യമല്ല. (3) വിശ്വനാഗരികത ലോകത്തിലുള്ള എല്ലാ മതങ്ങളേയും ബഹുമാനിക്കുകയും ഒരു മതത്തേയും അധിക്ഷേപിക്കുകയോ നീതീകരിക്കുകയോ ചെയ്യാത്തതുമാണ്. (4) മതവിരോധത്തിന് അതായത് സെക്കുലറിസത്തിന് ഒരു മതത്തിന്റെ എല്ലാ ലക്ഷണങ്ങളുമുണ്ട്. വിശ്വനാഗരികതയിൽ മറ്റു മതങ്ങളോടൊപ്പം സഹകരിക്കുകയല്ലാതെ സെക്കുലറിസത്തിന് (സെക്കുലറിസം എന്ന മതത്തിന്) സർക്കാർ ഒരു മുൻതൂക്കവും കൊടുത്തുകൂടാ. (5) ഒരാളുടെ മതാനുയായിത്വത്തിന്റെ പേരിൽ ഒരു ഭാരതീയ പൗരന് യാതൊരു പ്രത്യേക ആനുകൂല്യങ്ങളോ സാമ്പത്തിക സഹായങ്ങളോ നൽകിക്കൂടാ. സർക്കാർ നൽകുന്ന ആനുകൂല്യങ്ങൾ സാമൂഹ്യവും സാമ്പത്തികവുമായ പിന്നോക്കാവസ്ഥയെ മാത്രം ആസ്പദമാക്കിയുള്ളതാകണം. (6) മതാധിഷ്ഠിതമായ രാഷ്ട്രീയ പാർട്ടികൾ വിശ്വനാഗരികതയിൽ ഉണ്ടായിക്കൂടാ. ഏതെങ്കിലും ഒരു പ്രത്യേക മതത്തിന്റെ പ്രചാരത്തിനുവേണ്ടി ഒരു രാഷ്ട്രീയ പാർട്ടിയും നിലകൊണ്ടുകൂടാ. (7) എന്നാൽ എല്ലാ വിശ്വമതങ്ങളുടേയും ധാർമ്മിക മൂല്യങ്ങളെ ഒരുമിച്ച് ഉൾക്കൊള്ളുന്ന ഒരു വിശ്വധാർമ്മികതയായിരിക്കണം ഏതു വിശ്വനാഗരികതയുടേയും നിദാനവും അടിസ്ഥാനവും.]

മാർക്സിസ്റ്റ് ലെനിനിസ്റ്റുകാർക്കും മതവിശ്വാസികൾക്കും ഒരുപോലെ അംഗീകരിക്കാവുന്ന ഒരു സമീപനമാണിത്. പക്ഷെ, മാർ ഗ്രിഗോറിയോസ് പറയുന്നതുപോലെ മാർക്സിസ്റ്റുകാരുടെ മതനിരപേക്ഷത മതത്തോടുള്ള ശത്രുതയല്ല "മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി" എന്ന ശ്രീനാരായണന്റെ ഉപദേശം തന്നെയാണ് മാർക്സിസ്റ്റുകാരുടെ നിരപേക്ഷത.

മറ്റു ക്രിസ്തീയ സഭാനേതാക്കളും നിത്യചൈതന്യയതിയെപ്പോലുള്ള ഹിന്ദുസന്ന്യാസിമാരും ഇതേ നിലപാട് എടുത്തുവരുന്നുണ്ട്. ആ പ്രവണത മുസ്ലിം സമുദായത്തിൽ ശക്തിപ്പെട്ടിട്ടില്ലെന്നതു ശരിയാണ്. പക്ഷെ, മുസ്ലിം മതനേതാക്കളിലും സാമ്രാജ്യവിരോധം ഉയർന്നുവരികയാണ്. അതിന്റെ അടിസ്ഥാനത്തിൽ അവിശ്വാസികളായ മാർക്സിസ്റ്റുകാരും നബിവചനങ്ങളിൽ അചഞ്ചലവിശ്വാസം പുലർത്തുന്ന മുസ്ലീങ്ങളും തമ്മിൽ സഹകരിക്കാനുള്ള സാധ്യത വളർന്നുവരികയാണ്. അതിവേഗം മൂർച്ഛിച്ചുകൊണ്ടിരിക്കുന്ന ലോകമുതലാളിത്തത്തിന്റെ പ്രതിസന്ധി നിമിത്തം ഈ പ്രവണത എല്ലാ മതവിഭാഗങ്ങളിലും പ്രത്യക്ഷപ്പെടുമെന്നതിനു സംശയമില്ല.



# സ്നേഹത്തിന്റെ ചന്ദനഗന്ധം

## ആതുരസേവാരംഗത്തെ ഇതിഹാസമായ ഡോ: സോമർവെല്ലിന്റെ ജീവിതകഥ

**ടി. പ്രേമാനന്ദകുമാർ**


*നെയ്യൂർ ആശുപത്രിയിൽ സൂക്ഷിച്ചിരിക്കുന്ന ഡോ: സോമർ വെല്ലിന്റെ ഛായാചിത്രം*

**ഐ**തിഹ്യകഥനത്തിന്റെ ആചാര്യനായ കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ തൂലികകൊണ്ട് എഴുതപ്പെടേണ്ടതായിരുന്നു ഈ ജീവിതകഥ. തീരാരോഗം കീഴടക്കിയ മനുഷ്യജീവിതങ്ങൾക്ക് ആശ്വാസത്തിന്റെ തെളിനീരും സ്നേഹത്തിന്റെ ചന്ദനഗന്ധവുമായി എത്തിയ ഡോ. ടി.എച്ച്. സോമർവെല്ലിന്റെ ജീവിതകഥയ്ക്ക് ഇതിഹാസത്തിന്റെ ആഴവും പരപ്പുമാണുള്ളത്. ആ ജീവിതത്തെ ഒന്നു തൊട്ടറിയുക തന്നെ ഒരു ജീവിതസാഫല്യമാണ്.

ജീവനുവേണ്ടി മരണത്തോടു സന്ധി ചെയ്യുകയാണ് ഭിഷഗ്വരന്റെ കർമ്മം. മുന്നിലെത്തുന്ന മനുഷ്യനെ മരണമുക്തനാക്കാനുള്ള സിദ്ധിവിശേഷം അയാൾക്കു വശമില്ല. മർത്ത്യജന്മത്തിന്റെ ആധിവ്യാധികൾക്കും അതിന്റെ യാതനാദുരിതങ്ങൾക്കും ശമം വരുത്താൻ മാത്രമേ അയാൾക്കു കഴിയൂ. ജീവന്റെ നിലവിളിക്കു മുമ്പിൽ സ്വയം മറന്ന്, നിഷ്കാമകർമ്മത്തിലേക്കു തന്നെയർപ്പിക്കുന്ന സോമർവെല്ലിനെപ്പോലുള്ള ഭിഷഗ്വരനു ദേവജന്മത്തിന്റെ വിഹിതങ്ങൾ അർഹതപ്പെട്ടതുതന്നെ.

ഡോക്ടർ തിയോഡർ ഹോവാർഡ് സോമർവെൽ. ജനനം ഇംഗ്ളണ്ടിലെ ലേക് ഡിസ്ട്രിക്ടിൽ. 1890-ൽ.

മലകളും പുഴകളുംകൊണ്ടു പ്രകൃതി ഉദാരസമ്പന്നമായി വിലസുന്ന ദേശം. മേഘചുംബിതങ്ങളായ ഗിരിശൃംഗങ്ങൾ സോമർവെല്ലിനെ മോഹിപ്പിച്ചു. അങ്ങനെ പർവ്വതാരോഹണം ഒരു ജീവിതചര്യയായിത്തീർന്നു. കൊടുമുടികളുടെ വിളി ചെവിയോർക്കാതിരിക്കാൻ ജീവിതത്തിലൊരിക്കലും അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. പർവ്വതങ്ങളിലെ കയറ്റിറക്കങ്ങളും ചെങ്കുത്തായ തൂക്കുകളും മനസ്സിലേക്കു പതിഞ്ഞുകിടന്നപ്പോൾ അവയെ കാൻവാസുകളിലേക്കു പകർത്താൻ കൈകൾ വെമ്പി. സോമർവെൽ എന്ന ചിത്രകാരന്റെ ജനനം അങ്ങനെയായിരുന്നു.

കണ്ണിൽ പടിഞ്ഞുകിടന്ന മലമുടികളെ കാൻവാസുകളിലേക്കു പകർത്തുക ശീലമായിത്തീർന്നു. മലമുകളിൽ വീശിയടിക്കുന്ന കാറ്റിനു സംഗീതമുണ്ട്. കുട്ടിക്കാലം മുതൽ ബാഹും ബിഥോവനും കേട്ടുശീലിച്ച മനസ്സ് സംഗീതത്തോടൊപ്പം അലയാൻ തുടങ്ങി. മനസ്സിൽ ശീലുകൾ ചിട്ടപ്പെടുത്തി. സംഗീതം ആത്മാവിന്റെ അമൃതമായി. നല്ല ഇംഗ്ളീഷ് ഗദ്യം ഇതോടൊപ്പം പരിശീലിച്ചെടുത്തു. ഗദ്യത്തിന്റെ റിഥം മനസ്സിൽ പറഞ്ഞുപറഞ്ഞു പരിചയിച്ചു. മലകയറലിന്റെ അനുഭവങ്ങൾ കടലാസ്സിലേക്കു പകർത്തിവയ്ക്കാൻ പിന്നീട് ഇതുപകരിച്ചു. മലകയറ്റം ശരീരപേശികളെ ദൃഢമാക്കിയിരുന്നു. അപാരമായ കായികശക്തിയും ഊർജ്ജം നിറഞ്ഞ മനസ്സുമുള്ള ഒരു കായികതാരമായി ജ്വലിച്ചുനില്ക്കാൻ ഇതു സഹായകമായി. യാഥാസ്ഥിതിക ക്രിസ്ത്യൻ കുടുംബത്തിലായിരുന്നു ജനനം. ക്രിസ്തു ആത്മാവിന്റെ വിളക്കും വെട്ടവുമായിത്തീർന്നതു സ്വാഭാവികം. ഞായറാഴ്ചകൾ ദൈവീക ഉദ്ഘോഷണങ്ങൾക്കായി ചെലവിടാൻ നിഷ്കർഷ വച്ചുപുലർത്തി.

പർവ്വതാരോഹകൻ. ചിത്രകാരൻ. ഗ്രന്ഥകർത്താവ്. കായികതാരം. സുവിശേഷ പ്രചാരകൻ തുടങ്ങിയ വിശേഷണങ്ങളൊക്കെ ടി.എച്ച്. സോമർവെൽ എന്ന മനുഷ്യനു തികച്ചും ഭൂഷണംതന്നെ. എന്നാൽ അദ്ദേഹം ആയിരങ്ങളുടെ മനസ്സിൽ ഇപ്പോഴും തങ്ങിനില്ക്കുന്നത് മാലാഖമാരുടെ ഹൃദയമുള്ള ആതുരശുശ്രൂഷകനായിട്ടാണ്. വിശിഷ്ട സിദ്ധികളുള്ള ഒരു ഭിഷഗ്വരജന്മമായി.

1922-ൽ ഡോ. സോമർവെൽ ആദ്യമായി ഇന്ത്യയിലേക്കു വന്നെത്തുന്നത് ഭിഷഗ്വരന്റെ തൂവെള്ളക്കുപ്പായവുമിട്ടായിരുന്നില്ല.

## പർവ്വതാരോഹകൻ

**ര**ണ്ടാം ബ്രിട്ടീഷ് എവറസ്റ്റാരോഹണ സംഘത്തിലെ അംഗമായായിരുന്നു അദ്ദേഹത്തിന്റെ വരവ്. പർവ്വതാരോഹകന്റെ കട്ടിക്കുപ്പായങ്ങളുമായി ഇന്ത്യയിലേക്കു കാലുകുത്തുമ്പോൾ അദ്ദേഹം മനസ്സുകൊണ്ട് ഒരിക്കൽപ്പോലും വിചാരിച്ചിരുന്നില്ല ജീവിതത്തിന്റെ ഭൂരിഭാഗവും ചെലവിടാൻ പോകുന്നത് ഇന്ത്യൻ മണ്ണിലാണെന്ന്. മനസ്സിൽ എവറസ്റ്റിന്റെ ഉത്തുംഗശൃംഗങ്ങൾ കീഴടക്കുക എന്ന ഏകലക്ഷ്യം മാത്രം. അന്നും ഇന്നും മനുഷ്യന്റെ മുന്നിൽ അത്രയെളുപ്പം തല വണങ്ങിക്കൊടുക്കുന്ന പ്രകൃതമല്ല ഗിരിരാജനായ ഹിമാലയത്തിന്റേത്. പക്ഷേ, നിയതിയുടെ വിധിനിഷേധങ്ങൾക്കു മുമ്പിൽ സൗകര്യപൂർവ്വം തോറ്റു പിൻവാങ്ങാൻ സോമർവെൽ എന്ന യുവാവിനും മനസ്സുണ്ടായിരുന്നില്ല. ഇതിഹാസതുല്യമായ ജീവിതശൈലിയുടെ ഉടമയാകാൻ അർഹതയുള്ള സോമർവെല്ലിന്റെ ദൃഢമനസ്സ് തുളച്ചുകയറുന്ന ശീതവും ചെങ്കുത്തായ ചരിവുകളും കണ്ടു ഭയപ്പെടുന്നതല്ലായിരുന്നു. അതിസാഹസികതയുടെ സ്പന്ദം ത്രസിക്കുന്ന ഉടലുമായി 27000 അടി ഉയരംവരെ ചെന്നെത്താൻ സംഘത്തിനു കഴിഞ്ഞു. അത്യാധുനിക പർവ്വതാരോഹണ സാമഗ്രികളോ. ഓക്സിജൻപോലുമോ ഇല്ലാതെയായിരുന്നു മലകയറ്റം. അവശേഷിക്കുന്ന 2028 അടികൾ കയറാൻ നിരന്തരം ആക്രമിക്കുന്ന കാലാവസ്ഥയും മഞ്ഞുവീഴ്ചയും അവരെ അനുവദിച്ചില്ല. അനുവദിച്ചിരുന്നുവെങ്കിൽ ലോകത്തിന്റെ നിത്യസ്മരണയിലേക്കു സോമർവെല്ലിനു സ്വന്തം പേരെഴുതിച്ചേർക്കാനാവുമായിരുന്നു. കീഴടക്കപ്പെടാത്ത കൊടുമുടിയെ ഉപേക്ഷിച്ച് സമതലത്തിൽ വന്നെത്തിയപ്പോൾ സോമർവെല്ലി

ന്റെ പക്കൽ അവശേഷിച്ചിരുന്നത് മൂന്നുമാസക്കാലത്തെ ഒഴിവുദിനങ്ങളും അറുപതു പൗണ്ടുമായിരുന്നു. ഇന്ത്യയുടെ ആത്മാവു കണ്ടറിയുകയായിരുന്നു പിന്നെ ഉദ്ദേശ്യം. ഡൽഹി, സാരനാഥ്, സാഞ്ചി, താജ്മഹൽ, ബനാറസ്, മദിരാശി ഇങ്ങനെ ഇന്ത്യൻ സംസ്കാരത്തിന്റെ ആധാരശിലകളെ തൊട്ടറിഞ്ഞ് സോമർവെൽ ചെന്നെത്തിയത് തെക്കൻ തിരുവിതാംകൂറിലെ നെയ്യൂർ എന്ന കുഗ്രാമത്തിലേക്കായിരുന്നു. പത്തു ദിവസങ്ങൾ നെയ്യൂരിലെ ലണ്ടൻ മിഷനറി ആശുപത്രിയിൽ കഴിച്ചുകൂട്ടിയപ്പോഴേക്കും 'എന്റെ ജീവിതകർമ്മം നെയ്യൂരിലാണെന്ന്' സോമർവെൽ തിരിച്ചറിഞ്ഞു. ഇന്ത്യൻ ഗ്രാമങ്ങളിലൂടെ നടക്കുമ്പോൾ അവശ്യ ശുശ്രൂഷപോലും ലഭിക്കാതെ ദീനരായി വലയുന്ന ദരിദ്രരായ ഗ്രാമീണർ സോമർവെല്ലിന്റെ ഉള്ളിൽ വല്ലാത്ത ഹൃദയവേദന സംഭാവന ചെയ്തു. വിദഗ്ദ്ധരായ സർജന്മാരുടെയും അത്യാധുനിക സാങ്കേതികവിദ്യയുടെയും അഭാവം ചികിത്സിച്ചു ഭേദമാക്കാവുന്ന രോഗങ്ങളെപ്പോലും മാരകമാംവിധം അപകടനിലയിലേക്ക് അവരെ കൊണ്ടെത്തിച്ചിരുന്നു. ഹൃദയവാനായ ഡോക്ടറുടെ ഉള്ളത്തിൽ സ്വന്തം കർത്തവ്യത്തെക്കുറിച്ചു ബോധമുദിച്ചത് ഈ യാത്രയിലുടനീളം കണ്ട ദാരുണ മനുഷ്യാവസ്ഥകളായിരുന്നു.



*തെക്കൻ തിരുവിതാംകൂറിന്റെ പുണ്യം*

ഈ നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ നെയ്യൂർ കേന്ദ്രമാക്കി പ്രവർത്തിച്ചിരുന്ന സൗത്ത് ഇന്ത്യ മെഡിക്കൽ മിഷന് തിരുവിതാംകൂറിലൊട്ടാകെ പതിനാല് ആശുപത്രിശാഖകളുണ്ടായിരുന്നു. ഇവയിൽ ചികിത്സതേടി എത്തിയിരുന്ന രോഗികളുടെ എണ്ണമാകട്ടെ, ഒരുലക്ഷത്തി ഇരുപതിനായിരത്തോളവും. ലോകത്തിലെതന്നെ ഏറ്റവും വലിയ ആതുരസേവന പ്രസ്ഥാനമായിരുന്നു അത്. 1930-നോടടുത്തപ്പോൾ പ്രതിവർഷം രണ്ടുലക്ഷത്തോളം രോഗികൾക്ക് ഈ മിഷന്റെ സേവനം പ്രയോജനപ്പെട്ടു തുടങ്ങിയിരുന്നു. പ്രതിവർഷം രണ്ടായിരത്തോളം മേജർ ശസ്ത്രക്രിയകളടക്കം 12000 ശസ്ത്രക്രിയകൾ മെഡിക്കൽ മിഷനിലെ ഭിഷഗ്വരവൃന്ദം ചെയ്തുതീർത്തിരുന്നു.

നെയ്യൂരിൽ അക്കാലത്ത് ഡോ. പ്യു എന്ന വിദഗ്ദ്ധനായ ഒരു സർജനുണ്ടായിരുന്നു. അത്യാധുനിക സാങ്കേതികവിദ്യയുടെ അഭാവത്തിലും തന്റെ കർത്തവ്യത്തിന് അദ്ദേഹം തെല്ലും മുടക്കം വരുത്തിയിരുന്നില്ല. എന്നാൽ സാങ്കേതിക സജ്ജീകരണങ്ങളുടെ ഇല്ലായ്മ അദ്ദേഹത്തിന്റെ പ്രവൃത്തികളെ പരിമിതപ്പെടുത്തിയിരുന്നു. വിപുലമായ ആരോഗ്യരക്ഷാപ്രവർത്തനങ്ങൾക്കു നിലവിലുള്ള സംവിധാനങ്ങൾ പര്യാപ്തമായിരുന്നില്ല. വിദ്യുച്ഛക്തിയോ എക്സ്-റേ സംവിധാനമോ ഇല്ലാതെയാണ് ആശുപത്രി പ്രവർത്തിച്ചിരുന്നത്.

## മിഷണറിയായി ഇന്ത്യയിലേക്ക്

**ര**ണ്ടാഴ്ച നെയ്യൂരിലെ ആതുരസേവനങ്ങൾക്കു സഹായിയായി വർത്തിച്ചശേഷം സോമർവെൽ ഇംഗ്ളണ്ടിലേക്കു മടങ്ങി. വീട്ടിൽ തിരിച്ചെത്തിയശേഷം അദ്ദേഹം ഒന്നാമതായി ചെയ്തത് ലണ്ടനിലെ തന്റെ കോളേജ് ആശുപത്രിയിൽ ലഭിച്ച നിയമനം രാജിവയ്ക്കുകയായിരുന്നു. എന്നിട്ട് ഇന്ത്യയിലേക്കു മെഡിക്കൽ മിഷണറിയായി പോകാൻവേണ്ടി അപേക്ഷ സമർപ്പിച്ചു. സോമർവെല്ലിനു തന്റെ ജന്മനിയോഗവുമായി ഇന്ത്യയിലേക്കു കപ്പൽ കയറുന്നതിനുമുമ്പ് വളരെ പ്രധാനമായ ചില കാര്യങ്ങൾ ചെയ്തുതീർക്കാനുണ്ടായിരുന്നു. പരിചിതവലയത്തിലെ ഉദാരമനസ്കരായ സമ്പന്നരോടും ധനികസുഹൃത്തുക്കളോടും ഇന്ത്യൻ പരിതോവസ്ഥയിൽ താൻ കണ്ട രോഗാതുരരെക്കുറിച്ച് അദ്ദേഹം സംസാരിച്ചു. അവർക്കു വേണ്ട ചികിത്സാസൗകര്യങ്ങൾ എത്തിക്കേണ്ടതിന്റെ മാനുഷികമായ ആവശ്യകത അവരെ ബോദ്ധ്യപ്പെടുത്തി. നെയ്യൂർ ആശുപത്രിക്കാവശ്യമായ സർജറി ഉപകരണങ്ങൾ വാങ്ങാനുള്ള പണം സ്വരൂപിക്കുകയായിരുന്നു ലക്ഷ്യം. അത് ഒരു ഭാരിച്ച ബാദ്ധ്യതതന്നെയായിരുന്നു. ഓയിൽ എൻജിൻ, ഡയനാമോ, എക്സ്-റേ ഉപകരണങ്ങൾ, ശസ്ത്രക്രിയാ സാമഗ്രികൾ തുടങ്ങി ആശുപത്രിയെ ആധുനികവൽക്കരിക്കാനാവശ്യമായ സാങ്കേതികവസ്തുക്കൾ ഇംഗ്ലണ്ടിൽനിന്നും വാങ്ങിക്കൂട്ടി. അക്കാലത്ത് ഇന്ത്യയിലെ ഏറ്റവും ആധുനികമായ എക്സ്-റേ ഉപകരണമാണ് സോമർവെല്ലിനോടൊപ്പം നെയ്യൂരിൽ വന്നെത്തിയത്.

രോഗികളുടെ ഹൃദയത്തിലേക്കു സ്ഥിരോത്സാഹവും കർമ്മശേഷിയുമുള്ള സോമർവെൽ എന്ന യുവ ഭിഷഗ്വരനു കടന്നുപറ്റാൻ വളരെയൊന്നും കാത്തുനില്ക്കേണ്ടി വന്നില്ല. 1924-ൽ വീണ്ടും എവറസ്റ്റാരോഹണത്തിനായി സോമർവെൽ നെയ്യൂരിൽനിന്നും യാത്രതിരിച്ചു. മൂന്നാം ബ്രിട്ടീഷ് എവറസ്റ്റാരോഹണ സംഘത്തിലെ ഏറ്റവും കായികശേഷി നിറഞ്ഞ അംഗമായിരുന്നു സോമർവെൽ. ഇത്തവണയും കൊടുമുടി തലതാഴ്ത്താൻ കനിവു കാട്ടിയില്ല. തിരിച്ചെത്തിയ സോമർവെൽ മാർഗരറ്റ് എന്ന സമ്പന്ന യുവതിയെ വിവാഹം കഴിച്ചു. മധുവിധുവിനായി വീണ്ടും ഹിമാലയസാനുക്കളിലേക്ക്. ഹിമാലയം സോമർവെല്ലിനെ വല്ലാതെ മോഹിപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ വാക്കുകളിൽനിന്നുതന്നെ അതു സ്പഷ്ടമാണ്. "എവറസ്റ്റ് അതിന്റെ മാറിമാറി വീഴുന്ന നിഴലുകളും മേഘച്ഛായകളുംകൊണ്ടു കണ്ണിനു നിരന്തരം ആഹ്ളാദം നല്കുന്നു. അതിന്റെ ആകാരം ഭ്രമാത്മകമെന്നതിലുപരി പ്രൗഢമാണ്. ഒരു ഈജിപ്ഷ്യൻ വാസ്തുശില്പത്തിന്റെ ഖരപ്രഭാവംപോലെയാണ് അതിന്റെ കുലീനമായ ദൃശ്യം. ഉത്തരദിശയിൽ അത് ഒരു ക്യൂബിസ്റ്റ് പർവ്വതമാണ്. എന്നെപ്പോലെ, കലാപരമായി ആധുനിക ശീലങ്ങൾ വച്ചുപുലർത്തുന്ന ഒരുവന് എണ്ണമറ്റ ചിത്രങ്ങൾ വരയ്ക്കുവാനുള്ള ഒരു ഓബ്ജക്ടാണത്."

നെയ്യൂരിൽനിന്നും കുറച്ചകലെ സ്ഥിതിചെയ്തിരുന്ന കുളച്ചൽ കടലോര ഗ്രാമങ്ങളിൽ, അക്കാലത്ത് കുഷ്ഠരോഗം ഒരു പരമ്പരാഗത രോഗമായിരുന്നു. കുഷ്ഠരോഗത്തിന്റെ അഗ്നിസ്പർശത്താൽ തീരദേശ ഗ്രാമങ്ങളിൽ മനുഷ്യർ വെന്തുനീറി. തലമുറകളിൽനിന്നും തലമുറകളിലേക്കു രോഗം പകർന്നുപിടിക്കാൻ പ്രധാന കാരണങ്ങളിലൊന്ന് രോഗകാരണങ്ങളെക്കുറിച്ചുള്ള അജ്ഞതയും അനാരോഗ്യകരമായ ചുറ്റുപാടുകളുമായിരുന്നു.

സോമർവെല്ലും മാർഗരറ്റും അവരുടെ മദ്ധ്യത്തിലേക്കിറങ്ങിച്ചെന്നു. നെയ്യൂരിൽ ഒരു അനാഥാലയമുണ്ടായിരുന്നു. കുഷ്ഠരോഗികളുടെ കുട്ടികളെ അവിടേക്കു മാറ്റിപ്പാർപ്പിച്ചു. അവർക്കു വിദ്യാഭ്യാസത്തിനുള്ള സൗകര്യങ്ങൾ ഉണ്ടാക്കിക്കൊടുത്തു. ആഴ്ചയിലൊരിക്കൽ കുട്ടികളെ മാതാപിതാക്കളുടെ അടുത്തു കൂട്ടിക്കൊണ്ടു പോയിരുന്നു. വരുംതലമുറകളെ തങ്ങളനുഭവിച്ചു വന്ന ദുരവസ്ഥയെക്കുറിച്ചു ബോധവാന്മാരാക്കി.

സോമർവെല്ലിന്റെ പ്രശസ്തി ദേശാന്തരങ്ങളിലേക്കു വ്യാപിച്ചുതുടങ്ങി. ദൂരദേശങ്ങളിൽനിന്നും രോഗശാന്തിക്കായി പ്രാർത്ഥനാപൂർവ്വം രോഗികൾ അദ്ദേഹത്തിന്റെ മുമ്പിൽ നിരന്നു. സോമർവെല്ലിന്റെ കരസ്പർശമേറ്റാൽ തീരാവ്യാധികൾ ഭേദമാകുമെന്ന വിശ്വാസം രോഗികൾക്കിടയിൽ പ്രബലമായി. ഈ വിശ്വാസത്തെ സോമർവെൽ സിദ്ധിയും സാധനയും നിറഞ്ഞുനിന്ന തന്റെ കർമ്മവിശുദ്ധികൊണ്ടു ദൃഢമാക്കുകയും ചെയ്തു.

## യുദ്ധരംഗത്തെ വേദനകൾ

**ഇ**ന്ത്യയിൽ ശസ്ത്രക്രിയാരംഗത്ത്, അക്കാലത്തെ മികച്ച പ്രതിഭതന്നെയായിരുന്നു സോമർവെൽ. കെയിംബ്രിഡ്ജിൽനിന്നു സയൻസിൽ മാസ്റ്റേഴ്സ് ഡിഗ്രിയും, ലണ്ടനിലെ യൂണിവേഴ്സിറ്റി കോളേജിൽനിന്നു വൈദ്യശാസ്ത്ര ബിരുദവും നേടി സോമർവെൽ നേരേ ചെന്നത് യുദ്ധരംഗത്തേക്കായിരുന്നു. യുദ്ധമുന്നണിയിലെ പ്രവർത്തനം രാജ്യസേവനമായി കരുതാനായിരുന്നു സോമർവെല്ലിന് ആഗ്രഹം. എന്നാൽ യുദ്ധത്തിനു കരാളമായ മറ്റൊരു മുഖമുണ്ട്. അംഗഭംഗം സംഭവിച്ച, നിത്യദുരിതത്തിന്റെ തീരാക്കയങ്ങളിലേക്ക് എടുത്തെറിയപ്പെട്ട നിരവധി മനുഷ്യജന്മങ്ങൾ യുദ്ധക്കെടുതിയുടെ ബാക്കിപത്രമായി പടക്കളങ്ങളിൽനിന്നും ആശുപത്രികളിലേക്ക് എത്തിപ്പെടാറുണ്ട്. അത്തരം മനുഷ്യരെ ശുശ്രൂഷിക്കുകയെന്നത് ഒരു ഡോക്ടറെ സംബന്ധിച്ചിടത്തോളം ദുഷ്കരമായ കർത്തവ്യംതന്നെയാണ്. യുദ്ധദൃശ്യങ്ങളാകട്ടെ, വളരെ ക്രൂരത നിറഞ്ഞതായി മാത്രമേ ഒരു ഭിഷഗ്വരനു കാണാൻ കഴിയൂ.

"ഒരുദിവസം ഞാൻ യുദ്ധരംഗത്തേക്കു നടക്കാനിറങ്ങി. ഒരു മണൽച്ചാക്കിൽ അല്പവിശ്രമത്തിനായി ഞാനിരുന്നു. എനിക്കു തൊട്ടുമുമ്പിൽ ഒട്ടും ശാരീരികസുഖമില്ലാത്ത ഒരു യുവാവ് ഉറങ്ങിക്കിടക്കുന്നു; നിശ്ചലനായി. എന്റെ ദൈവമേ, അയാൾ ശ്വാസോച്ഛ്വാസം ചെയ്യുന്നില്ല. അയാൾ മരിച്ചിരിക്കുന്നു. ഞാൻ ആ മൃതശരീരത്തിൽ കണ്ണുനട്ട് അരമണിക്കൂറോളം അവിടെ തറഞ്ഞിരുന്നു. അയാൾക്കു പതിനെട്ടു വയസ്സായിക്കാണണം. ഒരുപാടു മണിക്കൂറുകൾ മരിക്കാതെ കിടന്നുകാണണം അയാൾ." യുദ്ധത്തിന്റെ ഭീകരനിമിഷങ്ങളിലൂടെ അദ്ദേഹം സഞ്ചരിക്കുമ്പോൾ അത്തരം ഭ്രാന്തുകളെ നിശിതമായി വിമർശിക്കുന്നുണ്ട്. എന്നാൽ യുദ്ധത്തിനു മറ്റൊരുവശംകൂടിയുണ്ട്. ഒരു ഡോക്ടർക്കു വേണ്ടുവോളം രോഗികളെ നല്കാൻ യുദ്ധത്തിനു കഴിയും. പഠനം കഴിഞ്ഞിറങ്ങിയ വൈദ്യശാസ്ത്ര വിദ്യാർത്ഥിയെ വിദഗ്ദ്ധനായ സർജനാക്കി മാറ്റാൻ യുദ്ധരംഗത്തെ സേവനം ഒട്ടൊന്നുമല്ല സഹായകരമാകുന്നത് എന്നുകൂടി സോമർവെൽ ഓർമ്മിക്കുന്നുണ്ട്. എങ്കിലും യുദ്ധം ഭീകരമായ അസ്വസ്ഥ സ്മൃതിയായി സോമർവെല്ലിന്റെ മനസ്സിൽ തങ്ങിനിന്നു. സ്നേഹമനസ്സുകൾക്കു താങ്ങാനാവാത്ത ദുരന്തങ്ങളുടെ പടനിലത്തിൽനിന്നും നിത്യസമാധാനത്തിന്റെ ശാന്തിദൂതുമായി ഇന്ത്യയിലേക്കു കപ്പൽ കയറുന്നതിനുമുമ്പ് ഡോക്ടർ റേഡിയോ തെറാപ്പിയിൽ വിദഗ്ദ്ധ പരിശീലനത്തിനായി ഒരുവർഷത്തോളം ചെലവിട്ടു.

"സർജറി ഒരു കലയാണ്. മറ്റെല്ലാ കലകളിലുമെന്നപോലെ അതിനു സ്വന്തം മൗലിക തത്ത്വങ്ങളും ശില്പവൈദഗ്ദ്ധ്യവും രീതിശാസ്ത്രങ്ങളും സങ്കേതങ്ങളുമുണ്ട്. പ്രശസ്തനാകാനുള്ള ഒരാളുടെ ആഗ്രഹപൂർത്തിക്കുവേണ്ടി മാത്രം സർജറി എന്ന കലയെ നോക്കിക്കാണരുത്. ശുശ്രൂഷയുടേയും രോഗശാന്തിയുടേയും പ്രാർത്ഥനാകർമ്മമാണ് അത്." ഇങ്ങനെ പറയുന്നു സോമർവെൽ. മാന്ത്രികമായ തന്റെ കൈവിരലുകൾകൊണ്ടു സർജറി എന്ന കലയെ ദൈവീകമാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞത് ഇങ്ങനെയൊക്കെ ചിന്തിക്കാൻ കഴിഞ്ഞതുകൊണ്ടുകൂടിയാണ്.. ആഴ്ചയിൽ നാലു ദിവസങ്ങൾ പൂർണ്ണമായി ഓപ്പറേഷൻ തിയേറ്ററിൽ ചെലവിടാറുണ്ടായിരുന്നു അദ്ദേഹം. ദിവസവും രാവിലെ ഒൻപതുമണിക്കു തുടങ്ങുന്ന ശസ്ത്രക്രിയ രാത്രി വൈകി പത്തുമണിവരെ നീണ്ടുനില്ക്കാറുണ്ടത്രേ. ദിവസത്തിൽ മേജർ ഓപ്പറേഷനുകൾ ഇരുപതെണ്ണംവരെ അദ്ദേഹം ചെയ്യുമായിരുന്നു. അക്ഷീണവും കായികശക്തി നിറഞ്ഞ സുദൃഢവുമായ ഒരു ശരീരത്തിന്റെ ഉടമകൂടിയായിരുന്നതുകൊണ്ടാകണം ഇത്തരം കഠിനദിനങ്ങളിൽ അദ്ദേഹത്തിനു പ്രവർത്തനനിരതനായി തുടർന്നുപോകാൻ കഴിഞ്ഞത്.

"കാൻസർ ശസ്ത്രക്രിയയിൽ മാത്രം വളരെയധികം ദിനങ്ങൾ ചെലവാക്കേണ്ടി വരുന്നു, നെയ്യൂരിൽ. 1938-ൽ ഞങ്ങൾ 700 ശസ്ത്രക്രിയകളാണ് വായിൽ കാൻസർ ബാധിച്ച രോഗികൾക്കു മാത്രമായി ചെയ്തുതീർത്തത്. കാൻസറിന്റെ കാര്യത്തിൽ മറ്റൊരു സ്ഥാപനത്തിനും ഇക്കാലഘട്ടത്തിൽ ഇത്രയും വിപുലമായി പ്രവർത്തിക്കാൻ കഴിഞ്ഞിരിക്കില്ല. ഇന്ത്യയുടെ തെക്കേയറ്റത്തിൽ ദുരന്തപൂർണ്ണമാംവിധം കാൻസർ വളർച്ചപ്രാപിച്ച രോഗികളുണ്ട്. അവരെ തിരിച്ചു വീട്ടിലേക്കു മടക്കി അയയ്ക്കാനല്ലാതെ മറ്റൊന്നും ചെയ്യാനാവാത്ത നിസ്സഹായാവസ്ഥയിലാണ് ഞങ്ങൾ. കാൻസർ ബാധിച്ചു മരിക്കുകയെന്നത് വളരെ സങ്കടകരമായ അവസ്ഥയാണ്. വിശേഷിച്ച്. വായിൽ കാൻസർ ബാധിക്കുകയെന്നത്. സംഭവ്യമായ മരണങ്ങളിൽവച്ച് ഏറ്റവും അസുഖകരമായ മൃത്യുവായിരിക്കും." 1938-ൽ ഡോക്ടർ ഇങ്ങനെ കുറിച്ചിട്ടു.

1931-ൽ നെയ്യൂർ ആശുപത്രിയിൽ റേഡിയം വാർഡ് സ്ഥാപിക്കുന്നതുവരെ ദക്ഷിണേന്ത്യയിൽ കാൻസർ ചികിത്സാരംഗത്ത് വളരെയൊന്നും ചെയ്യാൻ കഴിയുന്ന സ്ഥിതിയിലായിരുന്നില്ല. നെയ്യൂരിലെ കാൻസർ വാർഡും ഡോക്ടർ സോമർവെല്ലും ദക്ഷിണേന്ത്യയിലെ കാൻസർ രോഗികൾക്കു വേനലിൽ പെയ്ത പെരുമഴപോലെ ആശ്വാസമായിത്തീർന്നു.

ഒരൊറ്റ ദശകംകൊണ്ട് ഒരു ജനസമൂഹത്തിന്റെ മനസ്സിൽ ഇതിഹാസമായി മാറുകയായിരുന്നു അദ്ദേഹം. ദൈവീകമായ അമൂർത്തസലങ്കല്പങ്ങളിൽ അലഞ്ഞുതിരിഞ്ഞിരുന്നത് ഇന്ത്യൻ മനസ്സിനു മുമ്പിൽ ഇത്തരം അപൂർവ്വസിദ്ധിവിശേഷങ്ങൾ കൈമുതലായി കിട്ടുന്നവർ വന്നുപെടുമ്പോൾ അവർ ഐതിഹാസിക പരിവേഷമുള്ള കഥകളിൽ നായകരായിത്തീരാറുണ്ട്. സോമർവെൽ അങ്ങനെ നെയ്യൂരിന്റെയും പരിസരങ്ങളുടെയും മിത്തുകളിൽ സ്ഥാനംപിടിച്ചു.

**ഇം**ഗ്ളണ്ടിലെ മണ്ണിൽ പിറവി കൊണ്ട് ആ മണ്ണിൽത്തന്നെ അന്ത്യവിശ്രമംകൊള്ളുന്ന സോമർവെൽ ഇരുപത്തിയഞ്ചു വർഷങ്ങൾ തന്റെ ജീവിതത്തിൽ നിന്നുമെടുത്തു ചെലവിട്ടത് കന്യാകുമാരി മുതൽ കൊട്ടാരക്കര വരെയുള്ള കുറേയധികം മനുഷ്യരുടെ വേദനകൾക്ക് അറുതി വരുത്താനായിരുന്നു.



*ആതുരർക്കിടയിൽ ഈശ്വരസാന്നിദ്ധ്യമായിമാറിയ ഡോ: സോമർവെൽ*

## അധസ്ഥിതരുടെ ഇടയിലേക്ക്

**അ**ക്കാലത്ത് അധഃസ്ഥിതനെ സമൂഹത്തിന്റെ പൊതുധാരയിലേക്കു കൈപിടിച്ചാനയിക്കുക എന്നാൽ അനാചാരങ്ങളുടെ കോവിലകങ്ങളിൽ കുടിയിരിക്കുന്ന തമ്പുരാക്കന്മാരെ ക്ഷോഭിപ്പിക്കുക എന്നാണർത്ഥം. അധഃസ്ഥിതരായ കുട്ടികളുടെ വിദ്യാഭ്യാസത്തിനായി ഒരു രാത്രിപാഠശാല മിഷനറി. പ്രവർത്തകന്മാരിലൊരാളുടെ നേതൃത്വത്തിൽ പ്രവർത്തിച്ചുവന്നിരുന്നു. ഇതു ജാതിക്കോമരങ്ങളെ വിറളിപിടിപ്പിച്ചു. അധഃസ്ഥിതൻ അറിവു നേടിയാൽ തങ്ങളുടെ അധികാരത്തെ ചോദ്യംചെയ്യലാവും അത്. അതിനെതിരേ അവർ ബോധപൂർവ്വം കുപ്രചാരണങ്ങൾ ഇളക്കിവിട്ടു. ഡോ. സോമർവെല്ലും മറ്റും രാത്രികാലങ്ങളിൽ കാറുമായി എത്തി കുട്ടികളെ നെയ്യൂർ ആശുപത്രിയിലേക്കു കടത്തിക്കൊണ്ടു പോകുന്നുവെന്നും അവിടെ അവർ കുട്ടികളെ പീഡിപ്പിച്ചു കൊല്ലുന്നുവെന്നുമായിരുന്നു പ്രചാരണം. ഏറെക്കുറെ ഈ കഥകൾ വിശ്വസിക്കപ്പെട്ടു. രാത്രിപാഠശാല രണ്ടാഴ്ചയിൽക്കൂടുതൽ തുടർന്നു പ്രവർത്തിച്ചതുമില്ല. ഇത്തരം നീചമായ പ്രവണതകളോടു തന്റെ കൃതികളിൽ സോമർവെൽ ക്രോധപൂർവ്വം പ്രതികരിക്കുന്നുണ്ട്. 'ആഫ്റ്റർ എവറസ്റ്റ്', 'ലൈഫ് ആൻഡ്

നൈഫ് ഇൻ ഇന്ത്യ' തുടങ്ങിയ കൃതികൾ ഇന്ത്യൻ അനുഭവങ്ങൾ പങ്കുവയ്ക്കുവാനായി സോമർവെൽ രചിച്ചവയാണ്.

നെയ്യൂരിലെ ഈറൻ നടപ്പാതകളിലും തെങ്ങിൻ തണലുകളിലും തളംകെട്ടിനിന്ന ഗ്രാമീണ സ്വച്ഛന്ദതയെ സോമർവെൽ വല്ലാതെ സ്നേഹിച്ചു. കേരള ഗ്രാമപ്രകൃതിയുടെ ശരിപ്പകർപ്പുകളിലൊന്നായിരുന്നു നെയ്യൂർ ഗ്രാമം. തിരുവിതാംകൂറിലെ ജനതയെ സോമർവെല്ലിന് ഇഷ്ടമായിരുന്നു. സ്വന്തം മരണം തിരുവിതാംകൂർ മണ്ണിലാവണമെന്നുപോലും മോഹിച്ചിരുന്നു ഈ ഇംഗ്ലീഷുകാരൻ. ഇരുപത്തിയഞ്ചു വർഷത്തെ ദീർഘസേവനത്തിനുശേഷം ലേക് ഡിസ്ട്രിക്ടിന്റെ സൗമ്യപ്രകൃതിയിലേക്കു മടങ്ങിച്ചെന്നിട്ടും തിരുവിതാംകൂർ ബന്ധത്തിന് ഉലച്ചിൽ സംഭവിച്ചില്ല. മരണം വിളിച്ചുകൊണ്ടുപോകുംവരെ ഇന്ത്യൻ സുഹൃത്തുക്കളുമായി കത്തിടപാടുകൾ നടത്തിയിരുന്നു. അവരിൽ പലരും ഇംഗ്ളണ്ടിലെ അദ്ദേഹത്തിന്റെ വസതിയിൽ സൗഹൃദസന്ദർശനത്തിനായി ചെന്നിരുന്നു.

## നെയ്യൂരിലെ ജീവിതം

**നെ**യ്യൂരിലെ സായാഹ്നങ്ങൾ ശാന്തമാണ്. ആ സായാഹ്നങ്ങളിലൂടെ സൈക്കിളിൽ അലഞ്ഞുതിരിഞ്ഞു നടന്നിരുന്ന ഇംഗ്ലീഷുകാരൻ ഡോക്ടർ നെയ്യൂർ ഗ്രാമത്തിന്റെ ഓർമ്മയിൽ ഗൃഹാതുരത്വമുണർത്തുന്നു. സംസാരിച്ചു തുടങ്ങുന്ന ഏതു കുട്ടിയും സോമർവെല്ലിന്റെ സുഹൃത്തായിരുന്നു. അവരുടെയിടയിൽ സ്വതേ മനസ്സുകൊണ്ടു വികൃതിയായിരുന്ന ഡോക്ടർ കൂടുതൽ വികൃതിയാകുമായിരുന്നു. തന്റെ കാറിൽ കുട്ടികളെ കയറ്റി ഉല്ലാസപൂർവ്വം ഓടിച്ചു പോകുന്ന സോമർവെൽ അക്കാലത്ത് നെയ്യൂരിലെ നിത്യകാഴ്ചകളിലൊന്നായിരുന്നു. ഇത്തരം യാത്രകൾ പലപ്പോഴും അവസാനിക്കുക സിനിമാ തിയേറ്ററുകളിലോ. ആൾപ്പാർപ്പില്ലാത്ത വിജനപ്രദേശങ്ങളിലോ ആയിരിക്കും. കാറോടിക്കുന്ന സോമർവെല്ലിനൊഴിച്ച് ബാക്കി യാത്രക്കാർക്ക് ലക്ഷ്യസ്ഥാനത്തെക്കുറിച്ച് ഉദ്ദേശ്യമൊന്നുമുണ്ടാകാറില്ല. മടക്കയാത്രയിലാവും സോമർവെല്ലിനുള്ളിൽനിന്നു കുസൃതിക്കാരനായ കുട്ടി ഉണർന്നെണീക്കുക. കുട്ടികളെ വിദഗ്ദ്ധമായി കബളിപ്പിച്ച് സോമർവെൽ ഒറ്റയ്ക്കു കാറോടിച്ചു മടങ്ങും. കുട്ടികൾ കാൽനടയായും. പലവട്ടം ആവർത്തിച്ചാലും ഈ കളി കുട്ടികൾക്കോ ഡോക്ടർക്കോ മടുക്കാറില്ല. വീണ്ടും വീണ്ടും കാർ പാതയിലെത്തിയാൽ. സ്നേഹപൂർവ്വം ഡോക്ടർ ക്ഷണിക്കുമ്പോൾ കുട്ടികൾ ക്ഷണം നിരസിക്കാറില്ലായിരുന്നു. സ്വന്തമായി ഒരു കാറുണ്ടായിരുന്നുവെങ്കിലും സൈക്കിൾതന്നെയായിരുന്നു പ്രിയപ്പെട്ട വാഹനം. രാത്രി, നേരം കെട്ട നേരങ്ങളിൽ സോമർവെല്ലിന്റെ ആശുപത്രിസന്ദർശനമുണ്ടാകും. പുറവാതിൽ തുറന്നുകിടക്കുമെങ്കിലും മതിൽ ചാടിക്കടന്നാവും ഡോക്ടർ ആശുപത്രിവളപ്പിനുള്ളിൽ പ്രവേശിക്കുന്നത്. മതിൽ ചാടിക്കടക്കുന്നത് ആരെങ്കിലും കാണുകയാണെങ്കിൽ അയാളെ അടുക്കലേക്കു വിളിച്ച് 'ഇതു മറ്റാരോടും പറഞ്ഞുപോകരുത്' എന്ന അനുനയത്തോടൊപ്പം അയാൾക്കു പണം നല്കി പറഞ്ഞയയ്ക്കും. ഡോക്ടറുടെ പ്രവൃത്തികളിലെ നിഗൂഢത അയാൾക്ക് എത്ര ചിന്തിച്ചാലും പിടികിട്ടിയിരിക്കില്ല. സോമർവെല്ലുമായി ഒരിക്കലെങ്കിലും പരിചയപ്പെട്ടവർക്ക് ഇത്തരം തലതിരിഞ്ഞ അഭ്യാസങ്ങളുടെ കഥകൾ പറയാനുണ്ടാവും. ജീനിയസ്സിന്റെ അംശങ്ങൾ ഡോക്ടർ സോമർവെല്ലിന്റെ സ്വത്വത്തിലുടനീളം പ്രതിഫലിച്ചു നില്ക്കുന്നുണ്ട്. കേന്ദ്രത്തിൽനിന്നും സദാ വ്യതിചലിച്ചുകൊണ്ടിരുന്ന മനസ്സ് അദ്ദേഹത്തിനു സ്വന്തമായത് അതുകൊണ്ടായിരിക്കണം. ഉഷ്ണമേഖലാസൂര്യന്റെ തീക്ഷ്ണകിരണങ്ങൾക്കു കീഴിൽ കർമ്മനിരതനാകുക എന്നത് ഒരു ഇംഗ്ലീഷുകാരനെ സംബന്ധിച്ചിടത്തോളം കഠിനചര്യയാണ്. ഇവിടത്തെ ജനജീവിതത്തിന്റെ ഭാഗമായിത്തീർന്നതുകൊണ്ട് സോമർവെല്ലിന് ഇതു മറികടക്കാനായി. തമിഴും മലയാളവും ഇംഗ്ലീഷുകാരന്റെ നാവുകൊണ്ടാണെങ്കിൽപ്പോലും ഉച്ചരിക്കുവാൻ അദ്ദേഹം പഠിച്ചു. ജീവിതത്തെ പ്രതിഫലമില്ലാത്ത സേവനകർമ്മമായി വിശ്വസിച്ചിരുന്ന സോമർവെല്ലിന് തിരുവിതാംകൂറുകാരന്റെ സ്വഭാവത്തിലെ ചില നടപ്പുരീതികളും ചില്ലറ കാപട്യങ്ങളും ഇഷ്ടപ്പെടാനായില്ല. ധർമ്മസ്ഥാപനങ്ങളിലേക്കു സംഭാവന നല്കാൻ തിരുവിതാംകൂറുകാരന് വിമുഖതയേറെയാണ്. പലപ്പോഴും ചികിത്സയുടെ പണം ആശുപത്രിയിൽ കെട്ടിവയ്ക്കാനുള്ള സൗമനസ്യംപോലും അവർ കാട്ടാറില്ല. തന്റെ സേവനം കൗശലപൂർവ്വം നേടിയെടുക്കുകയും പിന്നീടു തന്നെ കബളിപ്പിക്കുകയും ചെയ്തവരുടെ നേർക്കു കർക്കശനാകേണ്ടി വന്നിട്ടുള്ള കാര്യം സോമർവെൽ പ്രസ്താവിച്ചിട്ടുണ്ട്.



*പർവ്വതാരോഹകൻ, മിഷണറി ഡോക്ടർ*

സോമർവെല്ലിനു സമ്പന്നമോഹങ്ങളേതുമുണ്ടായിരുന്നില്ല. പക്ഷേ, പണം കൈനീട്ടി വാങ്ങാൻ അദ്ദേഹം മടിച്ചതുമില്ല. താൻ പ്രതിനിധീകരിക്കുന്ന ധർമ്മസ്ഥാപനങ്ങളുടെ നിലനില്പിന് സമ്പത്തിന്റെ ആവശ്യം വളരെയധികമായിരുന്നുവെന്ന് അദ്ദേഹത്തിനറിയാം. തങ്ങൾ നല്കുന്ന പണം ധർമ്മസ്ഥാപനങ്ങളുടെ ആവശ്യങ്ങൾക്കാണ് ഉപയോഗപ്പെടുത്താൻ പോകുന്നതെന്ന അറിവ് അവരിൽ പലരിലും ഇച്ഛാഭംഗമുണ്ടാക്കിക്കാണണം. താൻ നല്കിയ ഫീസ് ആശുപത്രി ഫണ്ടിലേക്കാണു ചെലുത്തപ്പെടുന്നത് എന്നറിഞ്ഞ ഒരു രോഗി അതിന്റെ പകുതി തിരിച്ചു വാങ്ങാൻ ശ്രമിക്കുകപോലുമുണ്ടായി സമ്പന്നന്മാർ സോമർവെല്ലിന്റെ ബലഹീനതകൾ മുതലെടുക്കാൻ ശ്രമിച്ചിരുന്നു. ദരിദ്രരോടുള്ള അദ്ദേഹത്തിന്റെ ആഭിമുഖ്യം അവർക്കു നന്നായി അറിവുള്ളതാണല്ലോ. ദരിദ്രവേഷംകെട്ടി അവർ അദ്ദേഹത്തിനുമുമ്പിൽ പ്രത്യക്ഷരായി. അത്തരത്തിലൊരാളുടെ പ്രവൃത്തികൾ സോമർവെൽ രേഖപ്പെടുത്തിവച്ചിട്ടുണ്ട്. കീറിപ്പറിഞ്ഞ വേഷം. കണ്ണിലെ തിമിരം ശസ്ത്രക്രിയ ചെയ്തു മാറ്റുകയായിരുന്നു അയാളുടെ ആവശ്യം. സംഭാഷണത്തിൽ അയാൾ വിദ്യാസമ്പന്നനാണെന്നു വെളിപ്പെട്ടു. ആശുപത്രിക്കുതന്നെ ശല്യമായിത്തീർന്ന അയാളെ എത്രയും വേഗം ശസ്ത്രക്രിയ നടത്തി പറഞ്ഞയയ്ക്കാൻതന്നെ ഡോക്ടർ തീരുമാനിച്ചു. രോഗിയെ കാണാനെത്തിയ ബന്ധുക്കൾ. പക്ഷേ, ഡോക്ടറെ അമ്പരപ്പിക്കുക തന്നെ ചെയ്തു. രണ്ടു കാറുകളിലാണ് അവർ വന്നിറങ്ങിയത്. അക്കാലത്ത് കാറുകൾ അപൂർവ്വ വസ്തുക്കളായിരുന്നുവെന്ന് ഓർക്കുക. തിളങ്ങുന്ന പട്ടുസാരികൾ. സ്വർണ്ണാഭരണങ്ങൾ ആഢ്യതയുടെ സമസ്ത സുഖങ്ങളും അനുഭവിക്കുന്ന കുടുംബത്തിന്റെ തലവനായിരുന്നു കീറിപ്പറിഞ്ഞ വേഷത്തിൽ പ്രത്യക്ഷപ്പെട്ടത് എന്നോർത്തു ഡോക്ടർ സ്വയം ലജ്ജിച്ചുപോയി. വളരെയധികം എസ്റ്റേറ്റുകളുടെ ഉടമയായ ഈ 'ദരിദ്ര'രോഗി ഒരു ജമീന്ദാറായിരുന്നുവെന്ന് പിന്നീടു ഡോക്ടർ അറിഞ്ഞു.

മറ്റൊരു സമ്പന്നൻ. തന്റെ ഭാര്യയെ ചികിത്സിക്കാനെത്തിയത് സമ്മോഹനങ്ങളായ വാഗ്ദാനങ്ങൾ സോമർവെല്ലിനു മുമ്പിൽ നിരത്തിക്കൊണ്ടായിരുന്നു. ആശുപത്രിക്ക് താനൊരു വാർഡ് പണിതു നല്കാമെന്നുവരെ വാഗ്ദാനം നല്കാൻ അയാൾ മടിച്ചില്ല. ചികിത്സ കഴിഞ്ഞു സുഖംപ്രാപിച്ച ഭാര്യയുമായി ഒരു രാത്രിയിൽ ഒളിച്ചോടാനായി അയാളുടെ ശ്രമം. കുശാഗ്രബുദ്ധിയായ സോമർവെൽ അതു കണ്ടുപിടിക്കുകതന്നെ ചെയ്തു.

സ്വാതന്ത്ര്യ സമരപരമ്പരകളുടെ അനുബന്ധകഥകളിൽ കത്തിജ്ജ്വലിച്ചു നിന്ന ബ്രിട്ടീഷ് വിരോധം. സോമർവെൽ എന്ന ഇംഗ്ലീഷുകാരന്റെ മുമ്പിൽ സ്നേഹാദരങ്ങളായി പരിണമിച്ചത് അദ്ദേഹത്തിന്റെ പക്കൽ വൈദ്യശാസ്ത്രത്തിന്റെ നിപുണസിദ്ധികൾ കൈമുതലായിരുന്നതുകൊണ്ടു മാത്രമല്ല. മറിച്ച് ഉന്നതകുലജാതന്മാരുടെ തലച്ചോറിൽ കാരുണ്യലേശമില്ലാതെ വിരാജിച്ചിരുന്ന അയിത്തബോധം സോമർവെല്ലിന്റെ ഹൃദയത്തിലെങ്ങും കളങ്കം ചേർക്കാത്ത

ത്തുകൊണ്ടുകൂടിയാണ്. മാനുഷികമായ സ്നേഹനൈർമ്മല്യങ്ങളുടെ ഹൃദയചന്ദനംകൊണ്ട് ആതുരവേദനകളെ തണുപ്പിച്ച സോമർവെല്ലിനു ജാതിമനസ്സുകളുടെ വൈരം ഏറ്റുവാങ്ങേണ്ടി വന്നിട്ടുമുണ്ട്. കീഴ്ജാതിയിൽപ്പെട്ട ഒരു കുഞ്ഞിനെ ലാളനകളോടെ വാരിയെടുത്ത് രോഗശുശ്രൂഷ നടത്തുന്ന സോമർവെല്ലിന്റെ മുന്നിൽനിന്നും അതു കാണാനിടയായ ബ്രാഹ്മണൻ ക്രുദ്ധിച്ച് 'ഇയാളുടെ ചികിത്സ എനിക്കു വേണ്ട' എന്ന തീരുമാനവുമായി തിരിച്ചു മടങ്ങിയ കഥ സോമർവെൽതന്നെ പറഞ്ഞിട്ടുമുണ്ട്.

## സ്നേഹത്തിന്റെ തൂവൽസ്പർശം

**കു**ഷ്ഠരോഗംപോലുള്ള പകർച്ചവ്യാധികൾ ദൈവകല്പിതമാണെന്ന നാട്ടുസങ്കല്പങ്ങൾക്കെതിരേ കർമ്മംകൊണ്ടു പ്രവർത്തിക്കാനായിരുന്നു അദ്ദേഹത്തിനിഷ്ടം. അതീവ ശോചനീയമായ നിലയിൽ, ശരീരമാസകലം അറപ്പുളവാക്കുംവിധം വ്രണങ്ങൾ പഴുത്തുപൊട്ടിയ രോഗിയെക്കണ്ട് അറച്ചു പിൻവാങ്ങുന്ന ആശുപത്രി പ്രവർത്തകർക്കു മുമ്പിൽ, രണ്ടുകൈകളിലുമായി അയാളെ എടുത്ത് ആശുപത്രിക്കുള്ളിലേക്കു കൊണ്ടുപോകുന്ന ഡോക്ടർ അപൂർവ്വ മാതൃകയാണ് സ്വന്തം ചെയ്തികൾകൊണ്ടു കാട്ടിക്കൊടുത്തത്.

ഇംഗ്ലീഷുകാരന്റെ മൗഢ്യം നിറഞ്ഞ വർണ്ണവിവേചനരീതികളോടു സൗമ്യമായി കലഹിച്ചിരുന്നു ഡോ. സോമർവെൽ. നർമ്മം നിറഞ്ഞ അത്തരം കലഹങ്ങൾ ഒടുവിൽ ശുഭപര്യവസായികളായിത്തീർന്നിട്ടുമുണ്ട്.

> **തി**രുവിതാംകൂറിലെ പ്രത്യേക പരിതഃസ്ഥിതികളിൽ വിധിനിശ്ചയം പോലെയായിരുന്നു സോമർവെല്ലിന്റെ പ്രത്യക്ഷപ്പെടൽ. ആകസ്മികതകളുടേയും നീണ്ട സംഭവപരമ്പരകളുടേയുമൊക്കെ സാന്നിദ്ധ്യം നിറഞ്ഞുനില്ക്കുന്നുണ്ട് ജന്മനിയോഗവുമായി സോമർവെൽ തിരുവിതാംകൂറിൽ പ്രത്യക്ഷപ്പെട്ടതിനു പിന്നിൽ. ഡോക്ടർ തിയോഡോർ ഹോവാർഡ് സോമർവെല്ലിനെ ഇന്ത്യയുടെ തെക്കേമുനമ്പിലെത്തിച്ചത് നിയതിയുടെ പുണ്യം നിറഞ്ഞ അത്തരമൊരു കരുനീക്കമായിരിക്കാം.

നെയ്യൂർ ആശുപത്രിയിലെ യൂറോപ്യൻ വാർഡിലേക്കു യൂറോപ്യന്മാരെ പരിചരിക്കാനായി ഇന്ത്യൻ നെഴ്സുകളെ നിയോഗിക്കുവാൻ സോമർവെല്ലിന്റെ ശാഠ്യംനിറഞ്ഞ മനസ്സു കല്പിക്കും. ഇന്ത്യാക്കാരന്റെ സ്പർശം യൂറോപ്യന് അരോചകമായിത്തോന്നാമെങ്കിലും കർക്കശനായ ഡോക്ടറെ ധിക്കരിക്കുവാൻ അവർക്ക് ആവതില്ല. പലപ്പോഴും ഇംഗ്ലീഷുകാർ ചികിത്സകഴിഞ്ഞു മടങ്ങുമ്പോൾ അവരുടെ മനസ്സിൽ കുടികൊണ്ടിരുന്ന വർണ്ണമേധാവിത്വത്തെയും ഡോക്ടർ ചികിത്സിച്ചു മാറ്റിയിരിക്കും. നെയ്യൂർ നിവാസികളുമായി അപ്പോൾ യൂറോപ്യൻരോഗി ഏറെ അടുത്തിട്ടുണ്ടാവും. സായാഹ്നസവാരികളിൽ ഇന്ത്യാക്കാരായ നെഴ്സുകളെ അവർ ഒപ്പം കൂട്ടാറുണ്ടായിരുന്നുവത്രേ. അപ്പോൾ സ്വതസിദ്ധമായ നർമ്മത്തോടെ സോമർവെൽ ഉള്ളിൽ ചിരിക്കുകയായിരുന്നിരിക്കണം.

നെയ്യൂരിൽ മെഡിക്കൽ മിഷണറിയായി പ്രവർത്തിച്ച ഇരുപത്തിയഞ്ചു കൊല്ലവും കൊട്ടാരം ഫിസിഷ്യനുമായിരുന്നു അദ്ദേഹം. തിരക്കേറിയ ദിനരാത്രങ്ങളായിരുന്നു അത്. അത്തരമൊരുദിവസം കൊട്ടാരത്തിൽ അദ്ദേഹത്തിന്റെ സേവനം ആവശ്യമായി വന്നു. പതിവിൻപടി തന്റെ കാറിൽ അമിതവേഗത്തിൽ പാഞ്ഞുപോകുംവേള സോമർവെല്ലിനു ട്രാഫിക് നിയമങ്ങൾ പാലിക്കാൻ കഴിഞ്ഞില്ല. ട്രാഫിക് പൊലീസുകാരന് ഇത്തരമൊരു അഹന്ത വകവച്ചുകൊടുക്കാൻ മനസ്സുമില്ലായിരുന്നു. അതിവേഗം പാഞ്ഞുപോകുന്ന കാറിനെ അയാൾ മറ്റൊരു വാഹനത്തിൽ പിന്തുടർന്നു. യാത്ര അവസാനിച്ചത് കൊട്ടാരവാതിൽക്കലായതുകൊണ്ട് പൊലീസുകാരനു നിയമനിഷേധിയെക്കുറിച്ച് ഒട്ടൊക്കെ ബഹുമാനം തോന്നിക്കാണണം. സോമർവെല്ലിനെ പിന്തുടരുന്നത് അവിടെ ഉപേക്ഷിച്ച് അയാൾ മടങ്ങി. അല്പനേരം കഴിയുമ്പോൾ നിയമലംഘകൻ അയാളുടെ മുന്നിൽ വന്നു കാറ് നിറുത്തുന്നു. അതിനുള്ളിൽനിന്നും ഇറങ്ങിയ ഇംഗ്ലീഷുകാരൻ. തന്റെ തെറ്റിനു മാപ്പു ചോദിക്കുന്നു. ട്രാഫിക് പൊലീസുകാരൻ വിസമ്മതിച്ചിട്ടും നിർബന്ധിച്ചു പിഴയടച്ചശേഷം മാത്രമാണ് സോമർവെൽ തിരിച്ചു മടങ്ങിയത്.

സോമർവെല്ലിനെക്കുറിച്ചുള്ള കഥകളിൽ എക്കാലത്തും പുതുമ നിറഞ്ഞുനില്ക്കുന്നു. ഒരിക്കൽ പ്രസവവേദനയാൽ പുളയുന്ന ഒരു സ്ത്രീയെ കുറേപ്പേർ ചേർന്ന് അദ്ദേഹത്തിന്റെ മുന്നിലെത്തിച്ചുവത്രേ. മരണാസന്നയായ സ്ത്രീ അത്യുച്ചത്തിൽ നിലവിളിക്കുകയും വേദനകൊണ്ടു പുളയുകയും ചെയ്യുന്നു. കുഞ്ഞിന്റെ ഒരു കാലാണ് ആദ്യം പുറത്തുവന്നത്. ശസ്ത്രക്രിയ നടത്തിയാൽ ഒരുപക്ഷേ, കുട്ടിയെങ്കിലും രക്ഷപ്പെടുമെന്ന ആശയിലാണ് സ്ത്രീയുടെ ബന്ധുക്കൾ. രോഗിണിയുടെ നില ഡോക്ടറെ അത്യന്തം ചിന്താക്കുഴപ്പത്തിലെത്തിച്ചു. തന്റെ സന്തതസഹചാരിയായ പുകയിലപ്പൈപ്പു കടിച്ചുപിടിച്ചുകൊണ്ട് ഡോക്ടർ ഓപ്പറേഷൻ മുറിക്കുള്ളിൽ അങ്ങോളമിങ്ങോളം നടക്കുകയാണ്. എന്തോ നിശ്ചയിച്ചുറപ്പിച്ചപോലെ അദ്ദേഹം സ്ത്രീയുടെ അരികിലേക്കു നടന്നുചെന്നു. പൈപ്പിന്റെ ചുട്ടുപൊള്ളുന്ന വശം കുഞ്ഞിന്റെ കാലിൽ അമർത്തി. കുഞ്ഞ് കാൽ ഉള്ളിലേക്കു വലിച്ചു. സ്ത്രീയും കുഞ്ഞും രക്ഷപ്പെടുകയും ചെയ്തു.

ഇതിഹാസത്തിന്റെ രുചിയുള്ള ഇത്തരം കഥകൾ സോമർവെല്ലിനെ ചുറ്റിപ്പറ്റി നിരവധിയുണ്ട്. വൈദ്യുതിയുടെ അഭാവത്തിൽ കത്തിച്ചുപിടിച്ച അഞ്ചാറു ടോർച്ചുകളുടെ വെട്ടത്തിൽ ഓപ്പറേഷൻ നിർവ്വഹിക്കുമായിരുന്ന ഡോക്ടർ, കോടതിമുറിയിൽ സ്വയം വാദിക്കുന്ന ഡോക്ടറോട് 'താങ്കളുടെ വാദത്തിന് എന്ത് ആധികാരികതയാണുള്ളത്' എന്ന ന്യായാധിപന്റെ ചോദ്യത്തിന് 'അയാം ദി അഥോറിറ്റി' യെന്നു നിരങ്കുശം മറുപടി പറയുന്ന ധാർഷ്ട്യം നിറഞ്ഞ വ്യക്തിത്വത്തിനുടമയായ ഡോക്ടർ സോമർവെൽ ലെജൻഡ് എന്ന വിശേഷണം ഈ മനുഷ്യനു തികച്ചും അർഹംതന്നെ.

ദയാപുരസ്സരം ദരിദ്രരെ നോക്കിക്കാണാനാണ് മനഃസാക്ഷി അദ്ദേഹത്തോടു കല്പിച്ചത്. ക്രൂശിതനായ ക്രിസ്തു മനസ്സിൽവഴികാട്ടിയായി നിറഞ്ഞുനിന്നിരുന്നു. സ്നേഹവതിയായ ഒരമ്മയുടെ മകനായിപ്പിറന്നത് തന്റെ പുണ്യമാണെന്ന് സോമർവെൽ കുറിച്ചിടുന്നുണ്ട്. "അമ്മ ക്രിസ്തീയ സ്നേഹത്തിന്റെ മൂർത്തിരൂപമാണ്. നിസ്വാർത്ഥമായ പ്രാപഞ്ചിക സ്നേഹവും ബഹുമാനവും അവരുടെ കൈമുതലായിരുന്നു. എന്റെ ഏകാന്തവ്യഥകളിൽ അവർ എനിക്കു തണൽമരമാണ്. അവരോടൊപ്പം ചെലവഴിച്ചിരുന്ന ദിനങ്ങളിലാണ് എന്റെ ജീവിതത്തിലെ വഴിത്തിരിവുകൾ സംഭവിച്ചത്. ഞങ്ങൾക്കിടയിൽ നിലനിന്നിരുന്ന ഹൃദയബന്ധം എന്റെ മാനസിക ഉണർവ്വുകൾക്കു ഗാഢമായ സംഭാവനകളാണ് നല്കിയത്." അച്ഛനെക്കുറിച്ചോർക്കുമ്പോൾ സോമർവെല്ലിനുള്ളിൽ തന്റെ പിതൃസ്വത്വം ഉണരുന്നുണ്ട്. "അച്ഛൻ എനിക്കു നല്കിയ അത്യാനന്ദങ്ങളുടെയും സൗഹൃദത്തിന്റെയും ചെറിയ അംശമെങ്കിലും എന്റെ കുട്ടികളിലേക്ക് എനിക്കു പകർന്നു നല്കാനാവുമോ?" എന്ന് അദ്ദേഹം ശങ്കിക്കുന്നു.

കാൽനൂറ്റാണ്ടിന്റെ ആതുരസേവനപാരമ്പര്യവുമായി നെയ്യൂരിൽനിന്ന് 1949-ൽ വെല്ലൂർ മെഡിക്കൽ കോളേജിൽ സർജറി വിഭാഗത്തിലെ അദ്ധ്യാപകനായി ചെല്ലുമ്പോൾ സോമർവെൽ ശസ്ത്രക്രിയയിൽ അദ്വിതീയനായിക്കഴിഞ്ഞിരുന്നു. "വിപുലവും എണ്ണമറ്റതുമായ ശസ്ത്രക്രിയകൾ എന്റെ ബുദ്ധിക്കും കരങ്ങൾക്കും സുശിക്ഷിതമായ വൈദഗ്ദ്ധ്യം നേടിത്തന്നിരിക്കുന്നു. പുതിയ ശസ്ത്രക്രിയാരീതികൾ വളർത്തിയെടുക്കാനും അത് എന്നെ സഹായിച്ചു. നെയ്യൂരിലെപ്പോലെ വൈവിധ്യം നിറഞ്ഞതും സമ്പന്നവുമായ ശസ്ത്രക്രിയാ അവസരങ്ങൾ വളരെ വിരളമായി മാത്രമേ മറ്റ് ആശുപത്രികളിൽ കാണാൻ കഴിയൂ. മൗത്ത് കാൻസർ രോഗികളെ ഇത്രയധികം കൈകാര്യം ചെയ്യുന്ന ആശുപത്രികൾ ലോകത്തു മറ്റെവിടെയും കാണില്ല എന്നു ഞാൻ സംശയിക്കുന്നു."

തിരുവിതാംകൂറിലെ പ്രത്യേക പരിതഃസ്ഥിതികളിൽ വിധിനിശ്ചയംപോലെയായിരുന്നു സോമർവെല്ലിന്റെ പ്രത്യക്ഷപ്പെടൽ. ആകസ്മികതകളുടേയും നീണ്ട സംഭവപരമ്പരകളുടേയുമൊക്കെ സാന്നിദ്ധ്യം നിറഞ്ഞുനില്ക്കുന്നുണ്ട് ജന്മനിയോഗവുമായി സോമർവെൽ തിരുവിതാംകൂറിൽ പ്രത്യക്ഷപ്പെട്ടതിനു പിന്നിൽ.നിയതി, ചിലപ്പോൾ നിശ്ചയിച്ചുറപ്പിച്ചപോലെ ചില കരുക്കൾ നീക്കി ഒരു കാലഘട്ടത്തിന്റെ തലക്കുറിതന്നെ മാറ്റിത്തീർക്കാറുണ്ടല്ലോ. ഡോക്ടർ തിയോഡോർ ഹോവാർഡ് സോമർവെല്ലിനെ ഇന്ത്യയുടെ തെക്കേമുനമ്പിലെത്തിച്ചത് നിയതിയുടെ പുണ്യം നിറഞ്ഞ അത്തരമൊരു കരുനീക്കമായിരിക്കാം. അല്ലെങ്കിൽ ദേവസ്പർശത്തിന്റെ നിർമ്മലത്വമുള്ള അദ്ദേഹത്തിന്റെ ഹൃദയാലുത്വം തിരുവിതാംകൂറിനു നഷ്ടം വന്നുപോകുമായിരുന്നു. ഇംഗ്ളണ്ടിലെ മണ്ണിൽ പിറവികൊണ്ട് ആ മണ്ണിൽത്തന്നെ അന്ത്യവിശ്രമം കൊള്ളുന്ന സോമർവെൽ ഇരുപത്തിയഞ്ചു വർഷങ്ങൾ തന്റെ ജീവിതത്തിൽനിന്നുമെടുത്തു ചെലവിട്ടത് കന്യാകുമാരി മുതൽ കൊട്ടാരക്കരവരെയുള്ള കുറേയധികം മനുഷ്യരുടെ വേദനകൾക്ക് അറുതിവരുത്താനായിരുന്നു. അദ്ദേഹത്തോടുള്ള കടപ്പാട് ഇപ്പോൾ വീട്ടിത്തീർക്കുന്നത് കൃതഘ്നത നിറഞ്ഞ മറവികൊണ്ടാണെന്നോർക്കുമ്പോൾ ഖേദം തോന്നുന്നു.



സി. അനൂപ്

# തിരസ്കൃത മനുഷ്യരുടെ ആത്മനാദം

മഹാശ്വേതാദേവിയിൽ നാം കാണുന്ന ഒരുതരം നിശ്ശബ്ദതയുണ്ട്. ചുറ്റും എരിപൊരികൊള്ളുകയാണെങ്കിലും തന്നെ അതൊന്നും ബാധിക്കില്ല എന്ന ഭാവത്തോടെയുള്ള ഒരുതരം നിശ്ശബ്ദത. പക്ഷേ ഈ തോന്നൽ അകന്നുനിന്നു നോക്കുമ്പോൾ മാത്രമേ നമുക്ക് അനുഭവിതമാകൂ. സംസാരം ആരംഭിച്ചാൽ പിന്നെ ചുറ്റും എരിപൊരികൊള്ളുന്നതിനുമുയരെ ഒരു ജ്വാലകണക്കെ ദേവി ഉയർന്നുപൊങ്ങും.



ഇതെന്തുകൊണ്ടാണ്? നമുക്ക് സംശയം തോന്നാം. സ്വതേ, എഴുത്തുകാർ നിശ്ശബ്ദരും ഏകാകികളുമൊക്കെയാണെന്നല്ലോ നമ്മുടെ പണ്ഡിതമതം. ഈ മതങ്ങൾ അരച്ചുകുടിച്ചല്ലേ നമ്മിൽ പലരും അക്ഷരിയുടെ ഹൃദയമറിയാൻ തുടങ്ങുന്നത്. അനുഭവത്തിനുമേലേ ഒരു ഗ്രന്ഥത്തിനും ആരേയും ജ്ഞാനിയാക്കാനാവില്ല എന്നുപറഞ്ഞാൽ നമ്മുടെ എഴുത്തുകാർ അത് സമ്മതിച്ചുതരണമെന്നില്ല. ഭാവനയുണ്ടെങ്കിൽ പിന്നെ അനുഭവമെന്തിനെന്ന് ഏതെങ്കിലുമൊരെഴുത്തുകാരൻ ചോദിച്ചാൽ നാം അദ്ഭുതപ്പെടേണ്ടതുമില്ല. അനുഭവത്തിന്റെ തീച്ചൂടും ഭാവനയുടെ വജ്രപ്രസരവുമേല്ക്കുമ്പോഴാണ് പലപ്പോഴും മഹത്തായ കൃതികൾ ജന്മമെടുക്കുക. ഇതൊന്നും നമ്മിൽ പലരും സമ്മതിച്ചുതരില്ല. കാരണം മലയാളിയുടെ അനുഭവമേഖല കുഴൽക്കിണറോളം വലിപ്പത്തിലുള്ളതായതുകൊണ്ടുതന്നെ. ഈ സന്ദേഹങ്ങൾക്കൊക്കെയും, മറുപടിയാണ് വംഗനാടിന്റെ ഊർജ്ജസ്വരമുറ്റ മഹാശ്വേതാദേവി എന്ന എഴുത്തുകാരിയുടെ കൃതികളും ജീവിതത്തിന്റെ തീപൊള്ളുന്ന അനുഭവങ്ങളും. എഴുത്തുകാരനോ, ചിത്രകാരനോ, സംഗീതജ്ഞനോ എന്തുമാകട്ടെ, അടിസ്ഥാനപരമായി മനുഷ്യനാണെന്ന വിശ്വാസം രൂഢമായുണ്ടെങ്കിൽ മഹാശ്വേതാദേവിയുടെ ജീവിതവും പ്രവർത്തനവും നമുക്കൊരു മാർഗ്ഗദർശിനിയാണ്.

അഖിലേന്ത്യാ സാഹിത്യസമ്മേളനത്തിനാണ് അടുത്തിടെ മഹാശ്വേതാദേവി തൃശ്ശൂരിൽ എത്തിയത്; ബംഗാൾ സാഹിത്യത്തിന്റെ പ്രതിനിധിയായി. ഇവിടെ നമുക്കൊരു സന്ദേഹം തോന്നാം. മഹാശ്വേതാദേവി ബംഗാളി സാഹിത്യത്തിന്റെ മാത്രം പ്രതിനിധിയാകുമോ? ഇല്ല. അങ്ങനെ അതിർ തിരിച്ചുനിർത്താനാവില്ല ഈ എഴുത്തുകാരിയെ. ഇന്ത്യൻ സാഹിത്യത്തെ പ്രതിനിധീകരിച്ച് ഏതു സാഹിത്യസമ്മേളനത്തിലേക്കും കടന്നുചെല്ലാവുന്ന ചുരുക്കം ചില ഇന്ത്യൻ എഴുത്തുകാരിൽപ്പെടുന്നു മഹാശ്വേതാദേവി.

'എഴുത്തുകാരി എന്ന നിലയിൽ ഇന്ത്യൻ ഭാഷകളേയും വ്യതിരിക്തങ്ങളായ സംസ്ക്കാരങ്ങളേയും ഞാൻ ആദരപൂർവ്വമാണ് എന്നും കണ്ടിട്ടുള്ളത്. പക്ഷേ ഏതു കാഴ്ചയ്ക്കിടയിലും ഞാൻ പ്രധാന സ്ഥാനം നല്കുന്നത് മനുഷ്യനാണ്. ദുഃഖിതരും പീഡിതരുമായ മനുഷ്യരാണ് എന്നെ വ്യക്തിപരമായി ബാധിക്കുന്നത്.' മഹാശ്വേതാദേവി സംസാരിച്ചു തുടങ്ങുകയാണ്. നൂറ്റിയിരുപത്തിമൂന്നു കൃതികൾകൊണ്ട് ഇന്ത്യൻ ഭാഷകളിൽ സുപരിചിതയും ഒന്നാം നിരക്കാരിയുമായ മഹാശ്വേതാദേവിയുടെ ജീവിതം പുരൂലിയയിലെ ആദിവാസികളുടെ ഖേദങ്ങൾകൊണ്ട് നിറഞ്ഞതാണ്. നിന്ദിതരും പീഡിതരുമായ ആദിവാസികളുടെ തേങ്ങൽ ഉൾക്കിടിലത്തോടെ ഏറ്റുവാങ്ങുകയും അവർക്ക് ആശ്വാസത്തിന്റെ ഒരു സ്പർശം നല്കുകയും ചെയ്യുകവഴി ദേവി ഈശ്വരമായ ഒരു കർമ്മമാണ് നിറവേറ്റിപ്പോരുന്നത്.

ബംഗാളിലെ ആദിവാസിമേഖലയിൽ സജീവമായി പ്രവർത്തിക്കുകയും അക്ഷരാഭ്യാസംപോലുമില്ലാത്ത തിരസ്കൃതരായ മനുഷ്യർക്കുവേണ്ടി സംസാരിക്കുകയുമാണ് മഹാശ്വേതാദേവി ഈ അറുപത്തൊൻപതാം വയസ്സിലും. ഈ പ്രവർത്തനം തന്റെ സാഹിത്യപ്രവർത്തനത്തെ അല്പവും ബാധിക്കുന്നതല്ലെന്നും മഹാശ്വേത വിശ്വസിക്കുന്നു.

'നിങ്ങൾ ഒരു കാര്യം വിശ്വസിക്കണം. നാം കാണുന്ന വർണ്ണാഭമായ ഈ ലോകമുണ്ടല്ലോ, അത് വളരെ കുറച്ചുപേരുടേതു മാത്രമാണ്. ഇന്ത്യയുടെ വിവിധ സംസ്ഥാനങ്ങളിൽ, ജനിച്ചതുകൊണ്ടുമാത്രം ജീവിക്കുന്ന, മരിക്കാത്തതുകൊണ്ടുമാത്രം ഉണരുന്ന ജനങ്ങളാണ് ഭൂരിപക്ഷവും. സുന്ദരമായ ഈ കേരളത്തിലും നിങ്ങൾക്ക് കുറച്ചുസമയം കണ്ടെത്തിയാൽ ഇത്തരം മുഴുപ്പട്ടിണിക്കാരെ കാണാനാകാം. ഇവിടെയെന്നല്ല എവിടേയും ഈ കാഴ്ചയും അനുഭവങ്ങളും നമ്മെ വേദനിപ്പിക്കുന്നവയാണ്.' മഹാശ്വേതാദേവി വളരെ താഴ്ന്ന സ്വരത്തിൽ ദുഃഖത്തോടെയാണു പറഞ്ഞുകൊണ്ടിരുന്നത്. 'എന്നോട് പലരും ചോദിച്ചിട്ടുണ്ട്. ഈ എഴുപതാം വയസ്സിലും വിശ്രമമില്ലാതെയുള്ള പ്രവർത്തനം വേണമോ എന്ന്.' ആരോഗ്യവും ആയുസ്സും പ്രവർത്തിക്കാനുള്ളതാണ്. വിശ്രമം മരണത്തിനുശേഷമാണ്. ക്ഷീണരാഹിത്യമാണ് മഹശ്വേതാദേവിയുടെ വാക്കുകളിൽ നിറയുന്നത്. ഈ അർപ്പണമനസ്സാണ് മഹാശ്വേതയെ പത്മശ്രീ നല്കി ആദരിക്കാൻപോലും നമ്മെ പ്രേരിപ്പിച്ചത്.

'എഴുത്തുകാരി എന്ന നിലയിൽ ഇന്ത്യൻ ഭാഷകളേയും വ്യതിരിക്തങ്ങളായ സംസ്ക്കാരങ്ങളേയും ഞാൻ ആദരപൂർവ്വമാണ് എന്നും കണ്ടിട്ടുള്ളത്. പക്ഷേ ഏതു കാഴ്ചയ്ക്കിടയിലും ഞാൻ പ്രധാന സ്ഥാനം നല്കുന്നത് മനുഷ്യനാണ്. ദുഃഖിതരും പീഡിതരുമായ മനുഷ്യരാണ് എന്നെ വ്യക്തിപരമായി ബാധിക്കുന്നത്.' മഹാശ്വേതാദേവി വിശദമാക്കി

സബർകെരിയ കല്യാൺ സമിതിയുടെ പ്രമുഖ പ്രവർത്തകയാണ് മഹാശ്വേതാദേവി. ആദിവാസികളായ നിരാലംബർക്ക് ഇവർ അമ്മയാണ്. പെങ്ങളാണ്.





വങ്കനാടിന്റെ ഊർജ്ജപ്രവാഹം : മഹാശ്വേതാദേ

കൺകണ്ട ദൈവമാണ്. തങ്ങളെ രക്ഷിച്ചുശിക്ഷിക്കാനല്ല സ്നേഹിച്ചു രക്ഷിക്കാനാണ് മഹാശ്വേത യത്നിക്കുന്നതെന്ന് ആദിവാസികൾക്കറിയാം. അതുകൊണ്ടുതന്നെ ഈ അമ്മയുടെ സാന്നിദ്ധ്യം ആശ്വാസത്തിന്റെ നിശ്ചാർത്താണ് പതിനായിരത്തോളം വരുന്ന 'കെറിയ' ആദിവാസികൾക്കു നല്കുന്നത്.

മലയോര ജനവിഭാഗങ്ങളെയും ആദിവാസികളെയും സംരക്ഷിക്കുന്നതിനുള്ള ശ്രമങ്ങൾ നമ്മുടെ നാട്ടിൽ ഇന്നും പരിമിതമാണെന്നുതന്നെ മഹാശ്വേതാദേവി വിശ്വസിക്കുന്നു. 'അവരെ സംരക്ഷിക്കുകയും ദരിദ്രരായ അവർക്കു സ്വസ്ഥമായ ഒരു ജീവിതം നല്കുകയും ചെയ്യാതെ നാം എന്തു നേടിയാലും അത് നേട്ടമാവില്ല. ഇതെനിക്കെന്റെ യൗവ്വനകാലത്തുതന്നെ മനസ്സിലായിരുന്നു. അതുകൊണ്ടാണ് എന്നെക്കൊണ്ടാവുംവിധം അവർക്കിടയിൽ പ്രവർത്തിക്കാൻ ശ്രമിക്കുന്നത്.

ഉപരിവർഗ്ഗ ഡംഭു വിളമ്പുന്ന നിശാക്ളബ്ബുകളിൽ താരപ്രഭയുടെ പ്രഭാഷണം നടത്താൻ മഹാശ്വേത ഇഷ്ടപ്പെടുന്നില്ല. അതൊക്കെ സ്വയം പ്രദർശിപ്പിക്കാനുള്ള യത്നങ്ങളാണ്. ഉപഭോഗ സംസ്കാരവും വികസിക്കുന്ന ഇലക്ട്രോണിക് മീഡിയകളുടെ അതിപ്രസരവും നമ്മുടെ എഴുത്തുകാരേയും സാമൂഹ്യ പ്രവർത്തകരേയും സ്വാധീനിക്കുന്നു എന്നത് നേരാണ്. പക്ഷേ സ്വയം തിരിച്ചറിയുകയും സ്വന്തം അസ്തിത്വത്തെക്കുറിച്ച് ബോദ്ധ്യമാവുകയും ചെയ്യുമ്പോൾ ഈ പുതുപ്രവണതകൾ താനേ അവസാനിക്കുമെന്നാണ് മഹാശ്വേത അഭിപ്രായപ്പെടുന്നത്.

'റസിഡൻഷ്യൽ നോൺ ഇന്ത്യൻസാണിന്ന് ഇന്ത്യയിൽ പെരുകുന്നത്.' മഹാശ്വേതാദേവി പറയുന്നു. ഇന്ത്യാക്കാർ സ്വന്തം കാഴ്ചയേയും കേൾവിയേയും തമസ്ക്കരിച്ച് ഫ്ളാറ്റുകളുടെ സ്വകാര്യതയിൽ പുതിയൊരു വർഗ്ഗമായി വികസിക്കുകയാണ്. ഇത് ആകുലമായ ഭാവിയുടെ ചിത്രമാണ് നമുക്കു മുന്നിൽ അനാവൃതമാക്കുന്നത്. വർഗ്ഗരഹിതവും, സ്വത്വം തിരിച്ചറിഞ്ഞവരുമായ ഒരു മനുഷ്യസമൂഹത്തെയാണ് മഹാശ്വേത സ്വപ്നം കാണുന്നത്. ഈ സ്വപ്നം സഫലമാകണമെങ്കിൽ അടിത്തട്ടിൽ നിന്നുതന്നെ പ്രവർത്തനം ആരംഭിക്കണമെന്നു തിരിച്ചറിഞ്ഞതാണ് മഹാശ്വേതയുടെ വ്യക്തിത്വ സവിശേഷത.

ഏതൊരു എഴുത്തുകാരിയോടും ചോദിക്കാവുന്ന ഒരു പതിവു ചോദ്യമാണ് മഹാശ്വേതയോടു ചോദിക്കുന്നത്. ഇന്ത്യയിലെ ഫെമിനിസ്റ്റ് പ്രസ്ഥാനങ്ങളെക്കുറിച്ചും പ്രവർത്തനങ്ങളെക്കുറിച്ചും എന്താണഭിപ്രായം? ഒരു നിമിഷം പോലും മറുപടിക്കായ് കാക്കേണ്ടിവന്നില്ല. തന്റെ പ്രവർത്തനമേഖലയെപ്പറ്റി സംസാരിച്ചപ്പോഴുണ്ടായിരുന്ന ആവേശമില്ലായിരുന്നു മഹാശ്വേതയുടെ മറുപടിക്ക്. 'ഫെമിനിസ്റ്റ് പ്രസ്ഥാനങ്ങൾ മുന്നോട്ടുവയ്ക്കുന്നത് സ്ത്രീകളുടെ മാത്രം പ്രശ്നമാണ്. പക്ഷേ എന്റെ വ്യക്തിപരമായ അഭിപ്രായം സ്ത്രീകളുടേതു മാത്രമായി പ്രശ്നങ്ങളെ കാണരുതെന്നാണ്. ഏതു പ്രതിസന്ധിയും സമൂഹത്തിന്റെ പ്രശ്നമാണ്. ജനങ്ങളുടെ പ്രശ്നമാണ്. ഈ രീതിയിൽ കാര്യങ്ങളെ കാണാൻ നാം പഠിക്കണം.' ഫെമിനിസത്തോട് വിയോജിക്കുന്ന ഒരെഴുത്തുകാരിയാണ് മഹാശ്വേതയെന്ന് നിങ്ങൾ വിലയിരുത്തരുത്. നമ്മേക്കാൾ പതിന്മടങ്ങ് അനുഭവങ്ങൾ മെതിച്ചാണ് ഈ അമ്മ നമ്മോടു സംസാരിക്കുന്നത്. ആ വാക്കുകളുടെ പൊരുൾ നാം ഗൗരവപൂർവ്വം അന്വേഷിക്കേണ്ടതുമാണ്.

'ഞാൻ പറഞ്ഞല്ലോ ജനങ്ങളാണ് എന്റെ മുന്നിലുള്ളതെന്ന്. സ്ത്രീകളുടെ പ്രശ്നത്തെയും ഞാൻ ജനങ്ങളുടെ പ്രശ്നമായാണു കാണുന്നത്. 'സ്ത്രീ പുരുഷനോളം മുന്നേറുന്നില്ല, സ്ത്രീ അബലയാണ് എന്നൊക്കെയുള്ള അഭിപ്രായങ്ങളോടുതന്നെ മഹാശ്വേതാദേവി യോജിക്കുന്നില്ല. 'നമുക്കൊരു കാര്യം ചെയ്യാൻ കഴിയില്ല എന്നു വിശ്വസിച്ചാൽ പിന്നെ പുരോഗതിയുണ്ടാവില്ല. അതിനാൽ തികഞ്ഞ ആത്മവിശ്വാസത്തോടെ മുന്നേറുക മാത്രമാണ്, എന്നും തങ്ങളെക്കൊണ്ട് സഫലതയിലെത്തിക്കാനാകും എന്ന വിശ്വാസമാണ് സ്ത്രീകൾക്കുണ്ടാകേണ്ടത്.

അടുത്തിടെ ചൈനയിൽ വച്ചു നടന്ന ഫെമിനിസ്റ്റ് സമ്മേളനത്തെക്കുറിച്ചു കേട്ടപാടേ മഹാശ്വേതാദേവി തിരിച്ചു ചോദിച്ചു 'പുരുഷന്മാരുടെ മേളകൾ വല്ലതും പിന്നീട് നടന്നിട്ടുണ്ടോ?' 'സ്ത്രീ സ്വതന്ത്രയല്ല എന്നു വിശ്വസിക്കുന്നതുതന്നെ തെറ്റാണ്. ജനിക്കുമ്പോൾ തന്നെ സ്ത്രീയും പുരുഷനെപ്പോലെ സ്വതന്ത്രയാണ്. പിന്നെ ചിന്താശേഷി കൈവരുമ്പോഴാണ് ഈ വേർതിരിവൊക്കെ സൃഷ്ടിക്കപ്പെടുന്നത്. സ്ത്രീയെ സ്വതന്ത്രയാക്കണമെന്നു പറയുന്നത് എനിക്കു മനസ്സിലാകാത്ത കാര്യമാണ്. ആരാണ് അവളെ അസ്വതന്ത്രയാക്കിയിരിക്കുന്നത്. സ്വയം അസ്വതന്ത്രയെന്നു കരുതിയാൽ പിന്നെ സ്വാതന്ത്ര്യം ഉണ്ടാവില്ല. അവർ (ഫെമിനിസ്റ്റുകൾ) പറയുന്ന രീതിയിൽ സ്ത്രീ സ്വതന്ത്രയാണെങ്കിൽ അവളുടെ ഭർത്താവും കുട്ടികളുമൊക്കെ എന്തു ചെയ്യും?'

ഇന്ത്യയിലെ ഫെമിനിസ്റ്റ് ശ്രമങ്ങളോട് വിയോ

ജിക്കുകയാണോ? ചോദ്യം കേട്ട നേരംതന്നെ മറുപടി വന്നു. അല്ല-ഞാൻ ഫെമിനിസ്റ്റോ ഫെമിനിസ്റ്റ് വിരുദ്ധയോ അല്ല. എനിക്കു മുന്നിൽ ലിംഗവ്യത്യാസമല്ല ഉള്ളത്. വർഗ്ഗ വിഭിന്നതയാണ്. അതില്ലാതാക്കുന്നതിൽ എന്നാലാവുംവിധം ഞാൻ ശ്രമം നടത്തുന്നുണ്ട്.

ഒരെഴുത്തുകാരിയോടു സംസാരിക്കേണ്ടത് അവരുടെ സാഹിത്യശ്രമങ്ങളെക്കുറിച്ചാണല്ലോ. മഹാശ്വേത സാഹിത്യത്തെക്കുറിച്ചു സംസാരിക്കുന്നതിലുമേറെ ആവേശം കാണിച്ചത് പീഡിതരുടെ ജീവിതാവസ്ഥയെപ്പറ്റി സംസാരിക്കാനാണ്. എങ്കിലും ചോദിച്ചു-ബംഗാളി സാഹിത്യത്തിന്റെ സമകാല അവസ്ഥ എങ്ങനെ വിലയിരുത്തുന്നു?

'ബംഗാളി സാഹിത്യം സവിശേഷമായ ഒരു ഘട്ടത്തിലൂടെയല്ല ഇന്നു കടന്നുപോകുന്നത്. എന്നുവച്ചാൽ അവസ്ഥ മോശമാണെന്നല്ല. ഞാൻ ബംഗാളി സാഹിത്യം പിന്നിട്ട അവസ്ഥയുടെ തുടർച്ചയെയാണ് പ്രതിനിധീകരിക്കുന്നത്. ടാഗൂറിനെപ്പോലെയുള്ള മഹാപ്രതിഭകൾ പകർന്നുനല്കിയ ഒരു പാരമ്പര്യമാണ് ബംഗാളിനുള്ളത്. പുതിയ എഴുത്തുകാരും ശ്രദ്ധേയമായ രീതിയിൽ എഴുതുന്നവരാണ്. പുതിയ തലമുറയുടെ രചനകൾക്ക് ചുണയില്ല എന്ന് തകഴി പറഞ്ഞത് ഒരുപക്ഷേ കേരളത്തിൽ ശരിയായിരിക്കാം. പക്ഷേ ബംഗാളി സാഹിത്യത്തിൽ പുതുതലമുറക്കാർ ഒട്ടും മോശമല്ല എന്നാണ് എന്റെ തോന്നൽ.

സാമൂഹ്യ പ്രശ്നങ്ങളിൽ എഴുത്തുകാർ ഇടപെടുന്നത് അവരുടെ സർഗ്ഗവീര്യത്തെ കെടുത്തുമെന്നൊക്കെ പലരും വിശ്വസിച്ചുവശായതുപോലെയുണ്ട്. എനിക്ക് സമൂഹത്തോടു യാതൊരു പ്രതിബദ്ധതയുമില്ല. എനിക്കു മുന്നിൽ സമൂഹമില്ല എന്നൊക്കെ പലരും പ്രഭാഷിക്കുന്നത് ഒരു സർഗ്ഗസൃഷ്ടിയുടെ സംതൃപ്തി അനുഭവിക്കുംപോലെയാണ്. ഇതൊക്കെ ഓർത്തുകൊണ്ടാണ് എഴുത്തുകാരുടെ സാമൂഹ്യ പ്രതിബദ്ധതയെപ്പറ്റി മഹാശ്വേതാദേവിയോടു ചോദിച്ചത്. 'സമൂഹം എന്നോടു പ്രതിബദ്ധത കാണിക്കുന്നു. തിരിച്ച് ഞാനും സമൂഹത്തോടു കടപ്പെട്ടിരിക്കുന്നു.' മഹാശ്വേതാദേവി തുടർന്നു 'ഞാൻ മുൻപു സൂചിപ്പിച്ചതുപോലെ ജനങ്ങളെ പ്രത്യേകിച്ച് പീഡിത ജനതയെ തിരസ്ക്കരിച്ചുകൊണ്ട് എനിക്ക് ജീവിക്കാനാവില്ല. ഇതെന്റെ സ്വന്തം അഭിപ്രായമാണ്. ഇതോടു വിയോജിക്കുന്നവരുണ്ടാകാം. പക്ഷേ എന്റെ അന്വേഷണവും, എന്റെ പ്രവർത്തനവും മരണംവരെ ഞാൻ തുടരുകതന്നെചെയ്യും. ബംഗാൾ രാഷ്ട്രീയത്തിൽ ഇടതുപക്ഷത്തിന് പ്രത്യേകിച്ച് സി.പി.ഐ (എം) ന് തിരിച്ചടി നേരിടുന്നുണ്ടല്ലോ. ഇത് അവർ തുടർന്നുവരുന്ന ഭരണരീതിയോടുള്ള ജനങ്ങളുടെ പ്രതികരണമല്ലേ?

എന്റെ അഭിപ്രായം ഈ പ്രതികരണം നല്ലതാണെന്നാണ്. ബംഗാളിലെ ഇടതുപക്ഷം ഇതിൽനിന്ന് നല്ല പാഠങ്ങൾ പഠിക്കുന്നുണ്ട്. ഇടതുപക്ഷത്തിന്റെ ശക്തിയാണ് എന്റേയും സ്വപ്നം. സജീവ രാഷ്ട്രീയത്തിൽ ഇടപെടുന്നില്ലെങ്കിലും എന്റെ പ്രവർത്തനവും രാഷ്ട്രീയമായ ഒരു പുരോയാനത്തെയാണു കുറിക്കുന്നത്. ബംഗാളിൽ നടന്ന ഭൂപരിഷ്ക്കരണവും



*മഹാശ്വേതാദേവി. എം.ടി. വാസുദേവൻ നായർ*

**ജനങ്ങളെ പ്രത്യേകിച്ച് പീഡിത ജനതയെ തിരസ്ക്കരിച്ചുകൊണ്ട് എനിക്ക് ജീവിക്കാനാവില്ല. ഇതെന്റെ സ്വന്തം അഭിപ്രായമാണ്. ഇതോടു വിയോജിക്കുന്നവരുണ്ടാകാം. പക്ഷേ എന്റെ അന്വേഷണവും, എന്റെ പ്രവർത്തനവും മരണം വരെ ഞാൻ തുടരുകതന്നെചെയ്യും.: മഹാശ്വേതാ ദേവി പറയുന്നു.**

മറ്റും നിരവധി മാറ്റങ്ങൾ ആ സമൂഹത്തിൽ വരുത്തിയിട്ടുണ്ട്. ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് ബംഗാളിൽ ഇടതുപക്ഷം ശക്തമാണ്. ചെറിയ ചെറിയ നിഷേധ പ്രതികരണങ്ങൾ ആരോഗ്യപരമായ മുന്നേറ്റത്തിന് ബംഗാൾ ഗവൺമെന്റിനെ പ്രാപ്തമാക്കുന്നുണ്ട്.

രാഷ്ട്രീയമല്ലല്ലോ മഹാശ്വേതാദേവി ഗൗരവമായി സംസാരിക്കേണ്ടത്. അതുകൊണ്ടുതന്നെ മറ്റൊരു ചോദ്യത്തിലേക്കു കടന്നു. മഹാശ്വേതാദേവിയുടെ ഒരു പ്രഭാഷണത്തെ മുൻനിർത്തി 'നാം നേരിടുന്ന ഏറ്റവും വലിയ ഭീഷണി'കൊണ്ട് താങ്കൾ അർത്ഥമാക്കിയതെന്ത്? മറുപടിയായി മഹാശ്വേത പറഞ്ഞു. നാം നേരിടുന്നത് വിപത്കരമായ ഒരാക്രമണ ഭീഷണിയാണ്. ഇത് ആയുധം കൊണ്ടു മാത്രമുള്ളതല്ല. സംസ്ക്കാരം കൊണ്ടും. പരസ്യങ്ങൾകൊണ്ടുമൊക്കെ ഈ ആക്രമണം നടക്കുന്നു. ഇതിനെ ചെറുക്കുന്നതിൽ നാം , ഇന്ത്യാക്കാർ ജാഗ്രത കുറെക്കൂടി കാണിക്കേണ്ടതുണ്ട്.

കേരള സാഹിത്യ അക്കാദമി സംഘടിപ്പിച്ച ഈ ദേശീയ സാഹിത്യ സെമിനാറിനെ താങ്കൾ എങ്ങനെ വിലയിരുത്തുന്നു? അവസാന ചോദ്യത്തിനുത്തരമായി വംഗനാടിന്റെ ഊർജ്ജപ്രവാഹമുള്ള സ്വരമുയർന്നു, 'നാം നമ്മുടെ എഴുത്തുകാരെപ്പോലും തിരിച്ചറിയുന്നില്ല എന്നതാണ് സത്യം. നമുക്ക് വിദേശികളായ എഴുത്തുകാരെ എത്ര വേണമെങ്കിലും ഉദ്ധരിക്കാനറിയാം. പക്ഷേ നാം നമ്മുടെ സഹോദര സംസ്ഥാനങ്ങളിലെ ശ്രദ്ധേയരായ എഴുത്തകാരെ വേണ്ടവണ്ണം തിരിച്ചറിയുന്നില്ല.

ഈ രീതിക്കു മാറ്റമുണ്ടാക്കാൻ ഇതുപോലുള്ള സാഹിത്യ സെമിനാറുകൾ ഉപകരിക്കും. അക്ഷരങ്ങളിലൂടെ പരസ്പരം അറിയുക എന്നുപറഞ്ഞാൽ രണ്ടു സംസ്ക്കാരങ്ങൾ വിനിമയം ചെയ്യപ്പെടുക എന്നാണർത്ഥം. കേരളത്തിലെ എഴുത്തുകാർ എനിക്കും ഞാൻ കേരളത്തിലെ എഴുത്തുകാർക്കും മാത്രം പരിചിതരായാൽ പോരാ. അക്ഷരങ്ങളെ സ്നേഹിക്കുന്നവർ രണ്ടു ഭാഷക്കാരാണെന്ന വിഭിന്നത മറന്ന് പരസ്പരം അറിയേണ്ടതുണ്ട്. അതിന് ഈ സെമിനാർ ഒരു പരിധിവരെയെങ്കിലും സഹായകമാകും എന്നാണെന്റെ പ്രതീക്ഷ. കേരളത്തിന്റെ സാക്ഷരതയും സംസ്കാരവും പ്രകൃതിയുമൊക്കെ അതീവ ഹൃദ്യതയോടെയാണ് ഞാൻ മനസ്സിലാക്കുന്നത്. ഈ രീതിയിൽ ഇന്ത്യൻ സംസ്ഥാനങ്ങൾ തമ്മിൽ ഭാഷാപരവും, സാംസ്ക്കാരികവുമായ സൗഹൃദം രൂപപ്പെടുത്തേണ്ടതുണ്ട്. അത് അക്ഷരസ്നേഹികളുടെ ഉത്തരവാദിത്വമാണ്.

മഹാശ്വേതാദേവിയുമായുള്ള വർത്തമാനം അവസാനിച്ചു. പിന്നെ പലതവണ അവർ വാക്കുകളിൽ ഊർജ്ജമാവഹിച്ച്, ഹൃദയത്തിൽ സ്നേഹത്തിന്റെയും കരുണയുടെയും സാന്നിദ്ധ്യം നിറച്ചു സംസാരിക്കുന്നത് കേൾക്കാനായി. അപ്പോഴൊക്കെ വാർദ്ധക്യത്തിലും പ്രസരിക്കുന്ന ആവേശത്തിലും ആത്മവിശ്വാസത്തിലും നമുക്ക് അത്യധികമായ സംതൃപ്തിയാവും അനുഭവിക്കാനാകുക.

മഹാശ്വേതാദേവിയെപ്പോലുള്ളവർ ഒരു ഭാഷയുടെ അനുഭവമാണ്. ഒരു ദേശത്തിന്റെയും.



കള്ളിക്കാട് രാമചന്ദ്രൻ

# സൂര്യനെക്കാണാതെ സൂര്യനമസ്കാരം



കുബ്ലൈഖാന്റെ സദസ്സിൽ മാർക്കൊപോള - ഒരു പഴയ ചിത്രം

**ഐ**സക് ന്യൂട്ടന്റെ തലയിൽ ഒരു ആപ്പിൾ വന്നുവീണപ്പോഴാണ് ഐൻസ്റ്റൈന്റെ ചിന്തയിൽ നിന്ന് ആപേക്ഷികാസിദ്ധാന്തം പുറത്തേക്കു തെറിച്ചതെന്നും, അപ്പോൾ സി.വി.രാമന് മോഹാലസ്യമുണ്ടായെന്നും പറഞ്ഞാൽ-ആ അസംബന്ധം കേട്ട് ശാസ്ത്രം നമ്മുടെ കരണത്തടിക്കും. ചിലപ്പോൾ ഭ്രാന്താലയത്തിലിട്ടുപൂട്ടിയെന്നും വരാം. ഇവിടെ അസംബന്ധത്തിന് എതിർമൊഴി നൽകാൻ നമുക്കു ചുറ്റുമായി വലയം ചെയ്തുനിൽക്കുന്ന വാസ്തവങ്ങളുണ്ട്. പക്ഷേ മാർക്കോപോളോയ്ക്ക് ചൈനയിൽ കടക്കാൻ ഒരിക്കലും വിസ കിട്ടിയിട്ടില്ലെന്ന് ഒരാൾ സ്ഥാപിക്കാൻ ശ്രമിക്കുമ്പോൾ അതിന് ബൗദ്ധികഭ്രാന്തിന്റെ തലം നൽകാൻ ചരിത്രപണ്ഡിതന്മാർ തയാറായെന്നുവരും. വിവാദങ്ങൾ ചൂടോടെ വായിലിട്ട് ചച്ചാൽ പാണ്ഡിത്യം കൂടുമെന്നതായിത്തീർന്നിരിക്കുകയാണല്ലോ ഇന്നത്തെ നാട്ടുനടപ്പ്. ബ്രിട്ടീഷ് ലൈബ്രറിയിലെ ചൈനീസ് ഡിപ്പാർട്ടുമെന്റിൽ ചൈനയെക്കുറിച്ചുള്ള പാണ്ഡിത്യം നൽകി ശമ്പളം പറ്റുന്ന ഫ്രാൻസസ് വുഡ്ഡ് രചിച്ച 'ഡിഡ് മാർക്കോ ഷോളോ ഗോ റ്റു ചൈന' എന്ന ഗ്രന്ഥമാണ് പതിമൂന്നാം നൂറ്റാണ്ടിന്റെ ശവക്കല്ലറയ്ക്കുള്ളിൽ കിടക്കുന്ന മാർക്കോപോളോയുടെ 'ഡിസ്ക്രിപ്ഷൻ ഓഫ് വേൾഡ്' ചരിത്രത്തിനു ലഭിച്ച ഒരു മുഴുനീള നുണയാണെന്നു സ്ഥാപിക്കാൻ ശ്രമിക്കുന്നത്.

മാർക്കോപോളോയുടെ വിശ്വവിശ്രുത സഞ്ചാരരേഖകളുടെ സത്യസന്ധത ശിരച്ഛേദനം ചെയ്യപ്പെടുന്നത് ഇത് ആദ്യമല്ല. മംഗോളിയൻ സംസ്കാരത്തിൽ ഖനനം നടത്തുന്ന ജർമ്മൻ ചരിത്രകാരന്മാർ മദ്ധ്യശതകത്തിലെ ഈ വെനീസുകാരൻ സഞ്ചാരിയെക്കുറിച്ച് അവിശ്വാസക്കുറിപ്പുകൾ എഴുതിയിട്ടുണ്ട്. അപ്പോഴെല്ലാം അവർ വേണ്ടപ്പെട്ട പിന്തുണ കിട്ടാതെ ഒറ്റപ്പെടുകയായിരുന്നു. മറ്റുള്ളവരുടെ നേട്ടങ്ങളേയും സ്ഥാപിച്ചെടുക്കുന്ന പ്രതാപത്തേയും അസഹിഷ്ണുതയോടെ കാണുന്നത് ആര്യൻ രക്തത്തിന്റെ പ്രത്യേകതയാവാം. ജർമ്മനിയുടെ മഹത്തായ ഏകീകരണത്തിനു മുൻപ് പശ്ചിമ ജർമ്മനിയിലുള്ളവർക്ക് കിഴക്കൻ ജർമ്മനിയുടെ സംസ്കാര മുദ്രകൾ അസഹ്യമായിരുന്നുവല്ലോ. നാടകത്തിന് നവീന സംജ്ഞകൾ നൽകിയ ബർത്തോൾഡ് ബ്രഷ്ട് മറ്റാരോ എഴുതിയത് കട്ടെടുത്തു സ്വന്തം പേരിൽ പ്രസിദ്ധപ്പെടുത്തിയെന്നൊരു അപഖ്യാതി പരത്തിനോക്കിയെങ്കിലും ചരിത്രം അതു സ്വീകരിച്ചില്ല. ജർമ്മനിയിലെ മംഗോളിയൻ ചരിത്രഗവേഷകരെ ഏതായാലും അതിറ്റ് ആഹ്ലാദിപ്പിക്കും മിസ് ഫ്രാൻസസ് വുഡ്ഡിന്റെ പുതിയ ചരിത്ര നിഗ്രഹ പുറപ്പാട്. കുബ്ലൈഖാൻ ചൈനീസ് സാമ്രാജ്യം ഭരിച്ചിരുന്ന കാലത്ത് വെനീസുകാരൻ സഞ്ചാരി പതിനേഴുവർഷം ഭരണാധിപന്റെ ചെല്ലപ്പിള്ളയായി കഴിഞ്ഞുവെന്നതും ചൈനയിൽ അങ്ങോളമിങ്ങോളം സഞ്ചരിച്ചുവെന്നതും സത്യത്തിനു നിരക്കുന്നതല്ലെന്ന് മിസ് വുഡ്ഡ് പറയുന്നു.

നമുക്ക് പാഠപുസ്തകങ്ങൾ നൽകിയതും കഴിഞ്ഞുപോയ നൂറ്റാണ്ടുകളുടെ നാവുകൾ ആവർത്തിച്ചതുമായ മാർക്കോപോളോ പുരാണം ഇതാണ്. ക്രിസ്ത്വബ്ദം 1260-ൽ വെനീസിലെ ഒരു വ്യാപാര കുടുംബത്തിലെ സഹോദരന്മാരായ നിക്കോളോ പോളോയും മാഫിയോ പോളോയും അവിശ്വസനീയമായ സഞ്ചാരം നടത്തി റഷ്യവരെ ചെന്നുവത്രേ. കാസ്പിയൻ കടലിലൂടെയുള്ള മടക്കയാത്രാവേളയിൽ ചൈനയിലെ ചക്രവർത്തിയായ കുബ്ലൈഖാന്റെ ചില ദൂതന്മാരെ കണ്ടുമുട്ടി. ഇറ്റലി നോക്കി സഞ്ചരിച്ചുകൊണ്ടിരുന്ന പായ്ക്കപ്പൽ ചൈനീസ് തീരത്തേക്ക് തിരിച്ചുവിട്ടു. ചക്രവർത്തിയുടെ കൊട്ടാരത്തിൽ അവർ രാജകീയോപചാരങ്ങളോടെ സ്വീകരിക്കപ്പെട്ടു. നീണ്ട ഒൻപതു വർഷം ഖാന്റെ ആതിഥേയ സുഖം അവർ അനുഭവിച്ചു.

വെനീസ്സിൽ 1269-ൽ മടങ്ങിയെത്തിയെങ്കിലും ചൈനയിലേക്കുള്ള യാത്രയുടെ മധുരം ഇടയ്ക്കിടെ തികട്ടിവന്നു. രണ്ടു വർഷത്തിനുശേഷം അവർ യാത്രയ്ക്കായി വീണ്ടും കപ്പലിന്റെ നങ്കൂരം വലിച്ചു. ഇത്തവണ മൂന്നാമതൊരു പോളോ കൂടി യാത്രാസംഘത്തിലുണ്ടായിരുന്നു. നിക്കോളോയുടെ പതിനേഴുകാരനായ മാർക്കോ. അവർ മരണം തിരയിളക്കുന്ന സമുദ്രങ്ങളും പൊള്ളുന്ന മണലാരണ്യങ്ങളും മേഘങ്ങൾ പുതയ്ക്കുന്ന പർവതങ്ങളും കടന്ന് പീക്കിങ്ങിലെത്തി. കുബ്ലൈഖാൻ ചക്രവർത്തിക്ക് മാർക്കോ പോളോ എന്ന പതിനേഴുകാരനിലെ തന്റേടവും സാഹസികതയും നന്നേ ഇഷ്ടമായി. ആ ഇഷ്ടമാണ് മാർക്കോയെ പതിനേഴു വർഷം ചൈനയിലെ അഭികാമ്യനായ സഞ്ചാരിയാക്കിയത്. വിസ്തൃതമായ ചൈനയിൽ ഏതാണ്ട് മുഴുസഞ്ചാരം നടത്തി രേഖകൾ കുറിച്ചുവച്ചു. പിന്നീടത് പുസ്തകരൂപത്തിലായി. അന്നത്തെ വെനീസുകാർ മാർക്കോ പറഞ്ഞത് അവിശ്വസിച്ചു. മഹാനുണയൻ എന്ന പേരും നൽകി.

(ശേഷം 98-ാം പേജിൽ)

# കുറ്റാലീശ്വരന്റെ കഥ


കുറ്റാലീശ്വരൻ - കടലിന്റെ കൂട്ടുകാരൻ

**പന്ത്രണ്ടുകാരനായ കുറ്റാലീശ്വരൻ കുറ്റാലത്തിന്റെ നാഥനായിരിക്കയാണ്. കാണാതീരങ്ങൾ നീന്തിയെത്തുന്ന ആ ബാലന്റെ വിസ്മയകരമായ നേട്ടങ്ങളെക്കുറിച്ച്**

തലൈമന്നാറിലെ സ്റ്റാർട്ടിങ് പോയിന്റിൽ വെടിപൊട്ടി. ഡൈവിങ് പ്ളാറ്റ്ഫോമിൽ നിന്നും കടലിന്റെ ആഴത്തിലേക്ക് കുറ്റാലീശ്വരൻ ചാടി. തലൈമന്നാർ തീരത്തുനിന്നും ഒരു ഫർലോങ് അകലെ കിടന്ന ഇന്ത്യൻ നാവികസേനയുടെ കപ്പലിന്റെ ഡെക്കിലായിരുന്നു അമ്മ. ആ ചാട്ടം നോക്കിനിൽക്കുകയായിരുന്ന അവരുടെ കണ്ണുകൾ നിറഞ്ഞുതൂവി. കപ്പലിന്റെ ഫ്ളഡ് ലൈറ്റ് വെളിച്ചത്തിൽ ഓളങ്ങൾക്ക് അപ്പുറം തന്റെ കുഞ്ഞ് കൈകാലിട്ടടിക്കുന്നത് അമ്മയ്ക്കു കാണാം. കുറ്റാലീശ്വരന് ഒരു ഫർലോങ് പിന്നാലെ പോയ കപ്പലിൽ ആ അമ്മയുടെ കണ്ണീർ നീണ്ട 16 മണിക്കൂർ ധാര മുറിയാതെ നിന്നു. കണക്കുപറഞ്ഞാൽ തലൈമന്നാറിൽ നിന്നും ധനുഷ്കോടി വരെയുള്ള 35 കിലോമീറ്റർ ദൂരം കുറ്റാലീശ്വരൻ നീന്തിക്കയറുംവരെ. 1994 ഏപ്രിൽ 12 നായിരുന്നു ഈ സംഭവം.

* * *

ജീവിതം മറുകര കാണാത്ത ഒരു നീന്തലും ജീവജാലങ്ങൾ തുഴച്ചിൽകാരുമാണെന്നിരിക്കേ അസാധാരണ നീന്തൽക്കാരനായാണ് പന്ത്രണ്ടുവയസ്സുകാരനായ കുറ്റാലീശ്വരൻ നമ്മുടെ മുന്നിൽ നില്ക്കുന്നത്. പോയവർഷം മാത്രം ആറു കടലുകൾ നീന്തി ഗിന്നസ്സിൽ കയറിക്കഴിഞ്ഞു. 1966-ൽ ഇരുപത്തിയെട്ടുകാരനായ മിഹിർ സെൻ സ്ഥാപിച്ച റെക്കോർഡാണ് 1994-ൽ കുറ്റാലീശ്വരൻ തകർത്തത്. മദ്രാസ് ഗോപാലപുരം നാലാം നമ്പർ തെരുവിൽനിന്നും 'പാക് സ്ട്രെയിറ്റിലേക്കും' ഇംഗ്ളീഷ് ചാനലിലേക്കും തുടങ്ങി ആറു കടലുകളുടെ അപ്പുറം വരെ ഈ ബാലന്റെ കീർത്തി അലയടിച്ചെത്തിയിരിക്കുന്നു. ഈ വിസ്മയം ഒക്കെ ഉള്ളിലൊതുക്കി കുറ്റാലീശ്വരനെ ഒന്നു കാണാൻ ചെന്നാലോ? ഗോപാലപുരത്തെ വീടിന്റെ കട്ടിളപ്പടിയിൽ തൂങ്ങി ചാടുന്ന കുസൃതിക്കാരനെയാണ് നാം കാണുക. ഗിന്നസ്സും 'പ്രതിഭ'യും ഒന്നും അവനെ ബാധിച്ചിട്ടില്ല. "ഒക്കെയും ഈശ്വരാനുഗ്രഹം"-കുറ്റാലീശ്വരൻ അങ്ങനെയാണ് മറുപടി പറയുക.

മദ്രാസിൽ അഭിഭാഷകനായ രമേഷിന്റെയും ശിവകാമിയുടെയും രണ്ടു മക്കളിൽ ഇളയവനായി പിറന്ന കുറ്റാലീശ്വരൻ തീർത്തും അവിചാരിതമായാണ് നീന്തലിനിറങ്ങുന്നത്. നീന്താൻ പോയിട്ട് കുടിനീരിന് തുള്ളിവെള്ളമില്ലാത്ത മദ്രാസ് നഗരത്തിൽ അത് സ്വാഭാവികം മാത്രം. ഗോപാലപുരത്തെ ഡി.എ.വി സ്ക്കൂളിൽ രണ്ടാംക്ളാസ് വിദ്യാർത്ഥിയായിരിക്കെ ഒരിക്കൽ അച്ഛന്റെ വിരലിൽത്തൂങ്ങി കുറ്റാലീശ്വരൻ ഒരു നീന്തൽ കാണാൻപോയി. വുഡ്ലാന്റ്സ് സ്വിമ്മിങ് പൂളിൽ വമ്പൻമാരുടെ മക്കളുടെ നീന്തലായിരുന്നു അത്. കുട്ടികളുടെ "കൈകാലിട്ടടി' കുറ്റാലീശ്വരന് നന്നെ പിടിച്ചു. നീന്തലിന് ഇറങ്ങാൻ അവനു കൊതിയായി. അച്ഛനോടു കാര്യം പറഞ്ഞു. പക്ഷേ എങ്ങനെ എവിടെ നീന്തും? വുഡ്ലാന്റ്സിൽ കാര്യം നടപ്പില്ല. സ്റ്റാർ സ്വിമ്മിങ് പൂളാണത്. അവിടത്തെ കോച്ച് ചന്ദ്രനോടു ചോദിച്ചു. അദ്ദേഹം അടുത്തൊരു സ്വിമ്മിങ് പൂളിൽ കുറ്റാലീശ്വരന് സൗകര്യം ഒരുക്കിക്കൊടുത്തു. അവിടെ രണ്ടാഴ്ച കുറ്റാലീശ്വരൻ പിന്നിട്ടപ്പോൾ കോച്ച് ചന്ദ്രന് കാര്യം മനസ്സിലായി. ജലത്തിൽ മീനായി മാറുന്ന കുട്ടിയാണ് കുറ്റാലീശ്വരൻ. കുറ്റാലീശ്വരൻ നീന്താനിറങ്ങിയതിന്റെ 15 -ാം ദിവസം അണ്ണാസ്വിമ്മിങ് പൂളിൽ നടന്ന



ഒരു മത്സരത്തിൽ കോച്ച് ചന്ദ്രൻ പങ്കെടുപ്പിച്ചു. 25 മിനിട്ട് നീണ്ടുനിന്ന ആ മത്സരത്തിൽ കുറ്റാലീശ്വരൻ എത്തിയത് 6-ാം സ്ഥാനത്ത്. മത്സരങ്ങളുടെ തുടക്കം അവിടെനിന്ന്.

മുത്തച്ഛൻ സ്വാമിനാഥൻ പറഞ്ഞു:- 'അവനു പേരിട്ടത് ഞാനാണ്. കുറ്റാലീശ്വരൻ എന്നാൽ കുറ്റാലത്തിന്റെ (ജലപാതം) നാഥൻ എന്നാണ് അർത്ഥം. അവൻ ആ പേര് തുടക്കത്തിലേ അന്വർത്ഥമാക്കി.


നീന്തലിലെ വിസ്മയം

മദ്രാസിലെ നീന്തൽക്കുളങ്ങളിൽ ഒന്നാമത് എത്താനും ഹ്രസ്വദൂര നീന്തലിൽ നിന്നും ദീർഘദൂര സാഹസിക നീന്തലുകളിലേക്ക് തുഴമാറ്റി ഒന്നാമനാകാനും കുറ്റാലീശ്വരന് പിന്നീട് മാസങ്ങളേ വേണ്ടിവന്നുള്ളൂ. 1990-ൽ തമിഴ്നാട് സംസ്ഥാന നീന്തലിൽ റണ്ണർ അപ്പ് ചാമ്പ്യനായി. അതിനുമുമ്പ് 1989-ൽ കൽക്കട്ട നാഷണലിൽ പങ്കെടുത്തു. തിരുവനന്തപുരത്തു നടന്ന ദേശീയ നീന്തലിൽ 7-ാം സ്ഥാനത്ത് എത്തി. പ്രൊഫഷണൽ താരങ്ങളുടെ ഇടയിൽ കൊച്ചുബാലന്റെ 7-ാം സ്ഥാനം അന്ന് ദേശീയ ശ്രദ്ധ നേടുകയുണ്ടായി.

മദ്രാസിൽത്തന്നെയാണ് ദീർഘദൂര നീന്തലിന് കുറ്റാലീശ്വരൻ തുടക്കം കുറിക്കുന്നത്. ഫോർ ഷോർ എസ്റ്റേറ്റ് മുതൽ സീരണി അരംഗം വരെയുള്ള 5 കിലോമീറ്റർ ദൂരം കടൽ നീന്തിക്കൊണ്ടായിരുന്നു അത്. നീന്തൽക്കാരുടെ മക്കൾക്കു വേണ്ടി നടത്തുന്ന ഈ മത്സരത്തിൽ പങ്കെടുത്ത ആ വിഭാഗത്തിൽപ്പെടാത്ത ഏറ്റവും പ്രായം കുറഞ്ഞ ബാലനായിരുന്നു കുറ്റാലീശ്വരൻ.

സാഹസിക നീന്തൽ രംഗത്തേക്ക് കുറ്റാലീശ്വരൻ കടന്നുവരുന്നത് 1992-ൽ ആണ്. ബോംബെ ഗേറ്റ്വേയിൽ നിന്നും 21 കിലോമീറ്റർ ദൂരത്തേക്കുള്ള സാഹസിക നീന്തലായിരുന്നു തുടക്കം. അനിതാസൂത് പങ്കെടുത്ത മത്സരത്തിൽ ഒമ്പതുവയസ്സുകാരന്റെ സാന്നിധ്യം തന്നെ ആവേശം പകരുന്നതായിരുന്നു.

പിന്നീട് ബഹ്റാംപൂരിൽ ഭാഗീരഥി നദിയിൽ 19 കിലോമീറ്റർ മത്സര നീന്തലിൽ കുറ്റാലീശ്വരൻ നാലാം സ്ഥാനം നേടി. 1993 ഡിസംബറിൽ ഗുജറാത്തിലെ വെരാവൽ മുതൽ ചോർവാഡ് വരെയുള്ള 35 കിലോമീറ്റർ വരെയുള്ള അറബിക്കടൽ ദൂരം നീന്തി മൂന്നാം സ്ഥാനത്ത് എത്തി.

കടലിൽ തിരയോടൊപ്പം നീന്തി നീങ്ങിയ ബാലനായ കുറ്റാലീശ്വരന് ഒരിക്കൽപോലും കടൽജീവികളുടെ ആക്രമണമോ അപകട ഭീഷണിയോ ഉണ്ടായിട്ടില്ല.

"എല്ലാം ആഞ്ജനേയന്റെ കൃപ മാത്രം"-ഈശ്വരവിശ്വാസവും ദൃഢനിശ്ചയവും നിറഞ്ഞ കുറ്റാലീശ്വരന്റെ മനസ്സിൽനിന്നു വരുന്ന വാക്കുകൾ അങ്ങനെ.

"നീന്തുംമുമ്പ്. നീന്തുമ്പോൾ. കരയിലെത്തുമ്പോൾ എപ്പോഴും എന്റെ മനസ്സിൽ ആഞ്ജനേയനാണ്. അതുകൊണ്ടാണ് എനിക്ക് കടലിൽ പേടിയില്ലാത്തത്. അപകടങ്ങൾ ഉണ്ടാകാത്തതും അതുകൊണ്ടുതന്നെ."

കുട്ടികളുടെ മനസ്സല്ല കുറ്റാലീശ്വരന്റേത്. ഇരുത്തംവന്ന ഒരാളുടേതുപോലാണ്. ആ മനസ്സും ദൃഢനിശ്ചയവും അർപ്പണമനോഭാവവും ആണ് കുറ്റാലീശ്വരനെ ഈ പ്രായത്തിൽ ഇത്രത്തോളം എത്തിച്ചതെന്ന് കോച്ചായ മലയാളി മുരളീധരൻ പറയുന്നു.

കുറ്റാലീശ്വരന്റെ കഴിവ് കണ്ടറിഞ്ഞ തമിഴ്നാട് സർക്കാർ 1994 ഫെബ്രുവരി 10-ന് ആ ബാലനെ മൂന്നുകൊല്ലത്തേക്ക് ദത്തെടുത്തു. കുറ്റാലീശ്വരന്റെ പഠനത്തിനും പരിശീലനത്തിനും നീന്തൽമത്സരങ്ങൾക്കും വേണ്ട മുഴുവൻ ചെലവും ഇപ്പോൾ സർക്കാരിന്റേതാണ്.

തമിഴ്നാടിന്റെ ദത്തെടുക്കൽ കുറ്റാലീശ്വരന് വലിയൊരു പ്രോത്സാഹനമായി. 1994 ഏപ്രിൽ 12 മുതൽ 6 മാസത്തിനുള്ളിൽ 6 കടലുകൾ നീന്തിക്കടക്കാൻ വഴിയൊരുക്കിയത് സർക്കാരിന്റെ സഹായസഹകരണങ്ങളായിരുന്നു എന്ന് പിതാവ് രമേശ് നന്ദിപൂർവ്വം സ്മരിക്കുന്നു.


ഒരു അമ്മയുടെ ജന്മസാഫല്യം - കുറ്റാലീശ്വരനും അമ്മയും

ശ്രീലങ്കയിലെ തലൈമന്നാറിൽനിന്നും തമിഴ്നാട്ടിലെ ധനുഷ്കോടിവരെ നീന്താൻ പദ്ധതിയിട്ടതും അതിനുവേണ്ട സൗകര്യങ്ങൾ ഒരുക്കിയതും തമിഴ്നാട് സർക്കാരായിരുന്നു. കുറ്റാലീശ്വരന്റെ കുടുംബത്തെ നാവികസേനയുടെ കപ്പലിലാണ് ലങ്കയിലേക്കു കൊണ്ടുപോയത്. 32 കിലോമീറ്റർ കടൽ ദൂരം താണ്ടാൻ നാവികസേനയും തീരദേശ സേനയും കുറ്റാലീശ്വരന് കാവൽ നിന്നു. (അന്ന് കടൽപ്പുലികളുടെ ആക്രമണഭീഷണി ഭയന്ന് നാവികസേന റൂട്ടു മാറ്റിയതിനാൽ 36 കിലോമീറ്റർ നീന്തേണ്ടിവന്നു.) 1994 ഏപ്രിൽ 12-നു രാത്രി 12.45-ന് തലൈമന്നാറിൽ നിന്നാരംഭിച്ച നീന്തൽ 16 മണിക്കൂർ 5 മിനിട്ടുകൊണ്ടാണ് അവസാനിച്ചത്. പാക് സ്ട്രെയിറ്റ് നീന്തുന്ന ആദ്യത്തെ ദക്ഷിണേന്ത്യാക്കാരനും ലോകത്തെ ഏറ്റവും പ്രായംകുറഞ്ഞ മൂന്നാമത്തെയാളുമാണ്

കുറ്റാലീശ്വരൻ.

അന്തർദ്ദേശീയ നിരീക്ഷകരുടെ സാന്നിധ്യത്തിൽ നടന്ന നീന്തലിൽ കുറ്റാലീശ്വരൻ ഒരു മിനിട്ടുപോലും തളർന്നില്ല. ഒരു മണിക്കൂർ ഇടവിട്ട് കുപ്പിയിലടച്ച വെള്ളം മാത്രം കൊടുത്തു. ഓരോ മണിക്കൂർ ഇടവിട്ടും നീന്തലിനിടെ നിരീക്ഷകരുടെ ചോദ്യങ്ങൾക്ക് സ്പഷ്ടമായിത്തന്നെ മറുപടി പറഞ്ഞ് ബോധം തെളിയിച്ചു. 'പാക് സ്ട്രെയിറ്റ്' നീന്തിയ ശേഷം അടുത്ത ലക്ഷ്യം ഇംഗ്ലീഷ് ചാനലായിരുന്നു. 1994 സെപ്റ്റംബർ 15 നായിരുന്നു അത്. ഇംഗ്ലീഷ് ചാനലിലെ 37 കിലോമീറ്റർ ദൂരം 11 മണിക്കൂറും 36 മിനിട്ടും കൊണ്ടാണ് കുറ്റാലീശ്വരൻ പൂർത്തിയാക്കിയത്. ഏകദേശം 15 ഡിഗ്രി സാധാരണ താപനിലയുള്ള ഇംഗ്ലീഷ് ചാനലിൽ. നീന്താൻ കുറ്റാലീശ്വരൻ 4 ആഴ്ചത്തെ പരിശീലനം നടത്തിയിരുന്നു. മണിക്കൂറിൽ 3.5 കിലോമീറ്റർ മുതൽ 4.5 വരെ വേഗതയിലായിരുന്നു ആ നീന്തൽ. ഇംഗ്ലീഷ് ചാനൽ നീന്തുന്ന ഏറ്റവും ഭാരം കുറഞ്ഞ വ്യക്തി (37 കിലോ) യായാണ് ഗിന്നസിൽ കുറ്റാലീശ്വരൻ സ്ഥാനം പിടിച്ചിട്ടുള്ളത്.

കാണാതീരങ്ങൾ തേടി

ഇംഗ്ലീഷ് ചാനൽ നീന്തിയതിനു പിന്നാലെ ഒക്ടോബർ പതിനഞ്ചിന് ഇറ്റലിയിലെ സനോൺ-സെർക്കിയ കടലിടുക്കിൽ സാഹസിക നീന്തലിനുപോയി. 8 മണിക്കൂർ 53 മിനിട്ടുകൊണ്ടായിരുന്നു 29 കിലോമീറ്റർ താണ്ടിയത്. ഇറ്റലിയിലെ സനോൺ-സിർക്കോ സാഹസിക നീന്തൽ പൂർത്തിയാക്കുന്ന ആദ്യത്തെ ഇന്ത്യാക്കാരനും ലോകത്തെ ഏറ്റവും പ്രായംകുറഞ്ഞ വ്യക്തിയുമാണ് കുറ്റാലീശ്വരൻ.

ഈ റിക്കാർഡിട്ട് നാലുദിവസം തികയും മുമ്പേ ഇറ്റലിക്കും സിസിലിക്കും ഇടയിലുള്ള മെസ്സിന കടൽ നീന്തി. ഇറ്റലിയിൽനിന്ന് സിസിലിക്കും തിരിച്ചും ഉള്ള ഒമ്പതര കിലോമീറ്റർ 2 മണിക്കൂർ 20 മിനിട്ടുകൊണ്ടാണ് നീന്തിയെത്തിയത്. അതിശക്തമായ തിരമാലയുള്ള മെസ്സിന കടൽ തിമിംഗലങ്ങളുടെ വിഹാരരംഗം കൂടിയാണ്. കുറ്റാലീശ്വരന്റെ സാഹസിക നീന്തലുകളിൽ ഏറ്റവും പ്രയാസമേറിയത് ഇതായിരുന്നു. എന്നാൽ അപകടങ്ങൾ ഒന്നും ഉണ്ടായില്ല.



കുറ്റാലീശ്വരനും കുടുംബവും

ആസ്ട്രേലിയയിലെ റോട്ട്നെസ്റ്റ് ചാനൽ (1994 ഡിസംബർ 7) ന്യൂസ്മാൻ കടൽ (ഡിസംബർ 30) എന്നിവയാണ് കുറ്റാലീശ്വരൻ നീന്തിക്കടന്ന 6 കടലുകളിലെ മറ്റു രണ്ടെണ്ണം.

സാഹസിക നീന്തലിൽനിന്നും അന്തർദ്ദേശീയ നീന്തൽ മത്സരത്തിലേക്കാണ് കുറ്റാലീശ്വരൻ ഇപ്പോൾ ശ്രദ്ധ കേന്ദ്രീകരിച്ചിട്ടുള്ളത്. കഴിഞ്ഞ ജൂലൈയിൽ ടർക്കിയിൽ ഒളിമ്പിക്ക് കമ്മിറ്റി സംഘടിപ്പിച്ച ഒരു നീന്തൽ മത്സരത്തിലും ആഗസ്റ്റിൽ സ്വിറ്റ്സർലന്റിലെ സൂറിക്ക് തടാകത്തിൽ നടന്ന 31 കിലോമീറ്റർ നീന്തൽ മത്സരത്തിലും അന്തർദ്ദേശീയ താരങ്ങൾക്കൊപ്പം ഈ ബാലനും പങ്കെടുത്തു.

ഒളിമ്പിക്സിൽ നീന്തൽ സ്വർണ്ണം ഇപ്പോഴും സ്വപ്നം കാണുന്ന കുറ്റാലീശ്വരൻ തന്റെ ആഗ്രഹം തുറന്നു പറയുന്നു: രാജ്യത്തിനുവേണ്ടി മെഡൽ നേടുകയാണ് ഇനിയുള്ള എന്റെ ലക്ഷ്യം. അതിനായാണ് പരിശീലനം നടത്തുന്നതും.



കോച്ച് മുരളീധരൻ

പുലർച്ചെ നാലരയ്ക്ക് എഴുന്നേല്ക്കുന്ന കുറ്റാലീശ്വരൻ പ്രഭാതത്തിൽ രണ്ടുമണിക്കൂറും സായാഹ്നത്തിൽ ഏതാണ്ട് അത്രത്തന്നെയും നേരം പ്രാക്ടീസ് ചെയ്യുന്നു. നീന്തലിനു പുറമേ ചെസ്സും ക്രിക്കറ്റും ഷട്ടിലും കുറ്റാലീശ്വരന് ഇഷ്ടമാണ്. എന്നാൽ കെ.ടി.മുരളീധരന്റെ കർശനമായ നീന്തൽ പരിശീലനം കഴിഞ്ഞ് മറ്റൊന്നിനും പോകാൻ സമയം കിട്ടാറില്ല. തിരുവനന്തപുരം സ്വദേശിയായ മുരളി ഇപ്പോൾ മദ്രാസിൽ റെയിൽവേ കോച്ചാണ്.

കടൽ നീന്തൽ അവസാനിപ്പിച്ച് 1,000 മീറ്ററിലും 1,500 മീറ്ററിലും ശ്രദ്ധ കേന്ദ്രീകരിക്കാനാണ് കുറ്റാലീശ്വരന്റെ ഇനിയുള്ള പരിപാടി.

**-സ്റ്റാഫ് ലേഖകൻ**



ആശാ കാമ്പുറത്ത്

# നിസർഗദാമിലെ രാവുകൾ

**നനുത്ത കുളിരുള്ള കാറ്റിൽ മുളങ്കൂട്ടങ്ങളിൽ നിന്നും വീണു പരക്കുന്ന നിലാവിൽ ഊഷ്മളമായ വിരലുകളുടെ സ്നേഹസ്പർശത്തിൽ ഊഞ്ഞാലാടിയിരുന്നത് ഏതോ മനോഹരമായ സ്വപ്നത്തിന്റെ ഒരിതൾപോലെ! പ്രണയികളെ ഉന്മത്തരാക്കുകയും ധ്യാനികളെ ശാന്തരാക്കുകയും ചെയ്യുന്ന ആ വന നിലാവിൽ, രാത്രികളിൽ ഉണർന്നിരിക്കുന്ന പ്രാണികളുടെയും കിളികളുടെയും ശബ്ദവും, പുഴയുടെ സംഗീതവും - നിസർഗദാമിലെ ഒരു രാത്രിയെക്കുറിച്ചോർക്കുകയാണ് ലേഖിക**

മർക്കാറ എന്ന് ഇംഗ്ലീഷുകാർ വിളിച്ചിരുന്ന മദിക്കരൈ എന്ന നഗരത്തിൽനിന്നും ഏതാണ്ടു മുപ്പതു കിലോമീറ്റർ ചെല്ലണം 'കാവേരി നിസർഗദാം' എന്നെഴുതിയ കവാടത്തിലേക്ക്. പാലക്കാടിന്റെ വേനൽച്ചൂടിൽനിന്നും കുടകിലെ കുളിരന്വേഷിച്ചിറങ്ങിയതായിരുന്നു ഞങ്ങൾ. വഴി മുഴുവനും പൂത്തുനില്ക്കുന്ന നീലക്കടമ്പുകൾ കാണാമായിരുന്നു. അവിടെച്ചെന്നിറങ്ങുമ്പോൾ സൂര്യൻ തലയ്ക്കു മുകളിലെത്തിയിരുന്നു. മലമുകളിൽ, വെയിൽ തട്ടിയാൽ വല്ലാതെ പൊള്ളുകയും അല്പം തണലിലേക്കു മാറിയാൽ ചൂടു തീരെ തോന്നാതിരിക്കുകയും ചെയ്യുമല്ലോ. അതിനാൽ കവാടത്തിനരികെയുള്ള മൈല എന്നു വിളിക്കുന്ന മരങ്ങളുടെ നിഴൽ ചേർന്നു നടന്നു. അല്പദൂരം ചെന്നപ്പോഴേക്കും വനംവകുപ്പിന്റെ ചെറിയ ഓഫീസ് കണ്ടു. അന്ന് അവിടെ തങ്ങാനുള്ള ഞങ്ങളുടെ ആവേശത്തെ തണുപ്പിച്ചുകൊണ്ട് വനപരിപാലകൻ പറഞ്ഞത് മർക്കാറയിലെ 'വലിയ ഓഫീസിൽ'നിന്നും അനുമതി വാങ്ങിച്ചിരിക്കണം എന്നാണ്. നിരാശയോടെ പുറത്തിറങ്ങിയപ്പോഴാണ് അടുത്തുള്ള വലിയൊരു വീട് ശ്രദ്ധയിൽപ്പെട്ടത്. വീട്ടിലെ മുൻവശത്തെ അശോകമരത്തിൽ നിറയേ തൂക്കണാംകുരുവിയുടെ കൂടുകൾ ഞാന്നുകിടക്കുന്നതു കണ്ടു. സൂക്ഷിച്ചുനോക്കിയപ്പോൾ അവ അലങ്കാരവസ്തുക്കളായി തൂക്കിയതാണ്. സാധാരണയായി തൂക്കണാംകുരുവികൾ ഈന്ത, പന, തെങ്ങു തുടങ്ങിയ മരങ്ങളിലാണ് കൂടു നിർമ്മിക്കാറുള്ളത്. അതേക്കുറിച്ചു പറഞ്ഞുകൊണ്ടിരിക്കുമ്പോഴേക്കും ഗൃഹനാഥൻ കടന്നുവന്നു. ദൂരെനിന്നുമെത്തിയ സഞ്ചാരികളോടുള്ള ആ മനുഷ്യന്റെ ആതിഥ്യമര്യാദയാൽ, ഫോണിലൂടെ സംസാരിച്ചു മർക്കാറയിലെ ഓഫീസിൽനിന്നും അനുമതി നേടാൻ കഴിഞ്ഞു.



തൂക്കുപാലം [illegible] ലേഖിക

തലക്കാവേരിയിൽനിന്ന് ഉദ്ഭവിച്ച് ഒഴുകിയെത്തുന്ന കാവേരിപ്പുഴയുടെ നടുവിലുള്ള പച്ചത്തുരുത്താണ് 'കാവേരി നിസർഗദാം'. നിസർഗദാം എന്നാൽ നൈസർഗികവനം (ദാം എന്നതിന് ഗ്രാമം എന്നും അർത്ഥമുണ്ട്). വിപിവേക്കു കടക്കുവാനായി അറുപതടിയോളം നീളം വരുന്ന ഒരു തൂക്കുപാലമുണ്ട്. അതിലൂടെ നടക്കുമ്പോൾത്തന്നെ കാവേരിയുടെ പ്രവാഹവും, പുഴയുടെ ഇരുവശത്തും തിങ്ങി നിറഞ്ഞ കാടും കാണാം. കടന്നുചെല്ലുമ്പോൾത്തന്നെ നിറയെ വൃക്ഷങ്ങളാണ്. പൂമരുത്, കണിക്കൊന്ന, ചന്ദനം, വീട്ടി തുടങ്ങിയവ. കാട്ടുവൃക്ഷങ്ങളിൽ നിറയെ പക്ഷികൾ. മലമുഴക്കി, [illegible] തുടങ്ങി പലതും. അവയ്ക്കൊപ്പം നടുവിലുള്ള കോട്ടേജ്. [illegible] സൗന്ദര്യവും കോർത്തിണക്കിക്കൊണ്ടുള്ളതായിരുന്നു. അതിന്റെ സംവിധാനം നല്ലൊരു വാസ്തുശില്പിയുടെ വിരലുകളുടെ സ്പർശത്തെ വെളിപ്പെടുത്തി എല്ലായിടത്തും. കോട്ടേജിന്റെ വാതിൽ പിറകുവശത്തേക്കു തുറക്കുമ്പോൾ ചെന്നിരിക്കാവുന്ന ഒരു പുറത്തളം (സിറ്റൗട്ട്) ഉണ്ട്. പുഴയോരത്തു വളർന്നുനില്ക്കുന്ന വൻവൃക്ഷങ്ങളുടെ തടികളിലൂടെ മരപ്പലകകളും കമ്പികളും ചേർത്തു പുഴയുടെ മുകളി

ലേക്ക് ഇറങ്ങിനില്ക്കുംവിധമാണ് അതിന്റെ രൂപകല്പന. അവിടെയിരുന്നാൽ ചുറ്റിനുമുള്ള കാടും കാവേരിയും നമ്മെ ആലിംഗനം ചെയ്യുന്നതുപോലെ തോന്നും. പാതിരാത്രിയിലാവട്ടെ. വൃക്ഷങ്ങളിൽനിന്നുമുള്ള നേർത്ത അനക്കങ്ങളും കേട്ട്. പുഴയിൽ വീണുകിടക്കുന്ന നിലാവും നക്ഷത്രങ്ങളും കണ്ട് അങ്ങനെയിരിക്കുന്നതിൽ സുരക്ഷിതത്വത്തിന്റെ ഒരു ചെറിയ ഘടകംകൂടിയുണ്ടായിരുന്നു. ഭയാശങ്കകളില്ലാതെ കാടിന്റെ മിടിപ്പുകൾ അറിയാൻ കഴിയുന്നൊരവസ്ഥ! 'ലോപാമുദ്ര' എന്നു പേരുള്ള ഞങ്ങളുടെ കോട്ടേജിനപ്പുറം 'കണിക', 'സുജ്യോതി' എന്നീ രണ്ടു കുടാരങ്ങൾകൂടിയുണ്ടായിരുന്നു. അവയിലൊന്നിൽ താമസിച്ചിരുന്നത് വനംവകുപ്പിനുവേണ്ടി ജോലിചെയ്യുന്ന പ്രായമായ ഏതാനും സസ്യശാസ്ത്ര ഗവേഷകരായിരുന്നു. കുടകുവനങ്ങളിൽ ഓർക്കിഡുകൾ സമൃദ്ധിയായി വളരുന്നുണ്ടെന്ന് അവർ പറഞ്ഞു. വനംകൊള്ളയുടെ വ്യാപകമായ തോതിനാൽ അവയിൽ പലതിനും വംശനാശം നേരിടാനിടയുണ്ട്. അതിനാൽ 'നിസർഗദാമി'ൽ ഒരു ഓർക്കിഡേറിയം അവർ ഉണ്ടാക്കിയെടുത്തുകൊണ്ടിരിക്കയാണ്. മുപ്പതു വിവിധയിനം ഓർക്കിഡുകൾ അവിടെ വളരുന്നുണ്ട്. അറുപത്തിയഞ്ച് ഏക്കറോളം വരുന്ന നിസർഗദാം എന്ന പച്ചത്തുരുത്തിൽ നിത്യഹരിത വനങ്ങളും, ഇലപൊഴിക്കും കാടുകളും, മുളങ്കാടുകളുമുണ്ട്. ജന്തുജാലങ്ങളായി മാനുകളും, കുരങ്ങുകളും മാത്രമേയുള്ളു എന്നതിനാൽ രാത്രിയിലും കാട്ടിലൂടെ നടക്കാം. അങ്ങനെ നടക്കുമ്പോഴാണ് വലിയൊരു വൃക്ഷശിഖരത്തിൽനിന്നും ഞാത്തിയിട്ടിരിക്കുന്ന ഊഞ്ഞാൽ കണ്ടത്. നനുത്ത കുളിരുള്ള കാറ്റിൽ, മുളങ്കൂട്ടങ്ങളിൽനിന്നും വിണ്ടുപരക്കുന്ന നിലാവിൽ, ഊഷ്മളമായ വിരലുകളുടെ സ്നേഹസ്പർശത്തിൽ ഊഞ്ഞാലാടിയിരുന്നത്. ഏതോ മനോഹരമായ സ്വപ്നത്തിന്റെ ഒരിതൾപോലെ! പ്രണയികളെ ഉന്മത്തരാക്കുകയും ധ്യാനികളെ ശാന്തരാക്കുകയും ചെയ്യുന്ന ആ വനനിലാവിൽ രാത്രിയിൽ ഉണർന്നിരിക്കുന്ന പ്രാണികളുടേയും കിളികളുടേയും ശബ്ദവും, പുഴയുടെ സംഗീതവും പ്രതിധ്വനിക്കുന്നുണ്ടായിരുന്നു. അപ്പോഴെല്ലാം മാനുകൾ ഉറങ്ങുകയായിരുന്നു. പിറ്റേന്നു പുലർച്ചെയാണ് അവയെ കണ്ടത്. മുളങ്കൂട്ടങ്ങൾക്കു നടുവിൽ. അരിച്ചിറങ്ങുന്ന സൂര്യവെളിച്ചത്തിൽ തിളങ്ങുന്ന കാതരമായ മിഴികളുമായി കുറേ പുള്ളിമാനുകൾ. ഇലകളിൽനിന്നും വീഴുന്ന മഞ്ഞുതുള്ളികളേറ്റ് അവയുടെ മിനുസമാർന്ന ഉടലും വെളുത്ത പൊട്ടുകളും കൂടുതൽ ഭംഗിയാർന്നിരുന്നു. ഡിയർ പാർക്ക് എന്നു വിളിക്കുന്ന മുളങ്കാടിനു ചുറ്റും ചെറിയൊരു കമ്പിവേലിയും കെട്ടിയിരുന്നു. പിന്നെ കാവേരിയിലെ സ്നാനം. രാത്രിയിലെ തണുപ്പിനെ കളയാൻ പോന്നവിധം ഇളംചൂടുണ്ടായിരുന്നു വെള്ളത്തിന്. പരന്ന പാറകൾ ധാരാളമുള്ളതുകൊണ്ട് നീന്തലറിയാത്തവർക്കും പേടികൂടാതെ ഇറങ്ങാം. ഉടയാടകളകന്ന ശരീരത്തെ പുഴയുടെ ഒഴുക്ക് പൊതിയുന്നു. അപ്പോൾ നമ്മിലൂടെ കടന്നുപോവുന്ന ജലത്തിനു വാത്സല്യത്തിന്റെ നൂറു വിരലുകളാണ്. ഉള്ളിലെ ചിറകടികളെല്ലാം നിലച്ച്, പുഴയുടെ സൗമ്യമായ താരാട്ടിൽ, ശരീരവും, മനസ്സും മന്ദ്രമാവുന്നു. ഏതാണ്ട് മൂന്നുമണിക്കൂറോളം അങ്ങനെ പുഴയിൽ കിടന്നിരിക്കണം. 'ജലചികിത്സ' കഴിഞ്ഞെഴുന്നേറ്റപ്പോൾ മഞ്ഞവെയിൽ പരന്നുതുടങ്ങിയിരുന്നു. വിനുവിന്റെ ശിരസ്സിലെ വെള്ളിക്കമ്പികളിൽ എന്തോ തിളങ്ങുന്നതു കണ്ടു, ഏതോ കാട്ടുമരത്തിൽനിന്നും വീണ കൊച്ചുപൂവ്, കാവേരിയുടെ പ്രസാദം. കുളികഴിഞ്ഞുള്ള നല്ല വിശപ്പിനു മറുപടിയെന്നോണം ജയിംസിന്റെ കാന്റീനിൽ ഭക്ഷണം. തലേന്നു രാത്രിയിലെ തൈരും രസവും പപ്പടവുമെല്ലാം കൂട്ടിയുള്ള വിശദമായ ഊണിന്റെ രുചി മറന്നിരുന്നില്ല. കേരളത്തിന്റെ വിദൂരമായ ഓർമ്മപോലെ ജയിംസിനു മലയാളം അക്ഷരങ്ങൾ വഴങ്ങുമെന്നേയുള്ളു. എങ്കിലും ആ ചിരിയും പെരുമാറ്റവും ഹൃദ്യമാണ്. ഗ്യാസടുപ്പും ശീതികരിണിയും എല്ലാമുള്ള കാട്ടിനകത്തെ ആ കൊച്ചുഭക്ഷണശാല അവിടെ തങ്ങുന്ന യാത്രികർക്ക് തികഞ്ഞ അനുഗ്രഹമാണ്. അയൽവാസികളോടു യാത്ര പറയുമ്പോൾ അവർ പറഞ്ഞു, "മഴക്കാലത്ത് ഇതിലേ വരൂ. ഓർക്കിഡുകളെല്ലാം അപ്പോൾ വിരിഞ്ഞിട്ടുണ്ടാവും." തിരിച്ചു നടക്കുമ്പോൾ തൂക്കുപാലം എടുത്തുമാറ്റാനുള്ള ശ്രമമാണ്. അതിന്റെ കേടുപാടുകൾ തീർക്കാനുള്ള പണികൾക്കായാണ്. അതു കഴിയുംവരെ കുറച്ചുദിവസത്തേക്ക് അങ്ങോട്ടാർക്കും പ്രവേശനമുണ്ടാവില്ല. പതിവു ജീവിതദിനങ്ങളിൽനിന്നും കാവേരിയിലെ മാനുകളുടെ അടുത്തേക്കുള്ള ആ പാലം ഏതോ പ്രതീക്ഷമായി അപ്പോൾ വർത്തിച്ചു.





ബാബു ഭരദ്വാജ്

# മരണത്തിന്റെ വ്യാകരണ പുസ്തകം



**ചി**തയിൽനിന്നെന്തോ ശക്തിയിൽ പൊട്ടിത്തെറിച്ചു. അച്ഛന്റെ തല പൊട്ടിത്തെറിക്കുകയാണെന്ന് ആരോ പറഞ്ഞു. ചിത ആളിക്കത്തിക്കൊണ്ടിരുന്നു. ഇടയ്ക്കിടെ എന്തൊക്കെയോ പൊട്ടിത്തെറിച്ചുകൊണ്ടിരുന്നു. മനുഷ്യജീവിതത്തിന്റെ സന്ധിസമാസങ്ങൾ ആയിരിക്കണം. അല്ലെങ്കിൽ ചില കുത്തുകളും കോമകളും. ചിതയിൽ നീണ്ടുനിവർന്നു കിടന്നിരുന്ന അച്ഛൻ എഴുന്നേറ്റിരുന്നു. അസ്ഥികൾ ചൂടുതട്ടി ഉരുകിവളയുകയാണെന്ന് ആരോ പറഞ്ഞു. ഒരാൾ ഒരു നീളൻവടി കൊണ്ട് ഒരു കൊട്ടുവച്ചുകൊടുത്തു. പീഡനം ഒരു കാലത്തും അവസാനിക്കുന്നില്ലല്ലോ എന്നോർക്കാൻ അവനു പ്രായമായിരുന്നില്ല. അച്ഛൻ വീണ്ടും നീണ്ടുനിവർന്നു കിടന്നു. അച്ഛന്റെ തെളിഞ്ഞ ചിരിപോലെ ചിത ശാന്തമായി കത്തിക്കൊണ്ടിരുന്നു.

വാസുദേവൻ അച്ഛന്റെ ശേഖരത്തിലെ വെളുത്ത അസ്ഥിക... ...ളെപ്പറ്റി ഓർത്തു. പക്ഷികളുടെ എല്ലിൻകൂടുകൾ. അച്ഛൻ ഓരോന്നിനെപ്പറ്റിയും വിശദമായ കുറിപ്പുകൾ എഴുതിവച്ചിരുന്നു. തനിക്കായി അതുമാത്രമാണ് അച്ഛൻ അവശേഷിപ്പിച്ചിരിക്കുന്നത്. അച്ഛന്റെ ജീവിതത്തിന്റെ തിരുശേഷിപ്പുകൾ.

പൊട്ടാതെ, പൊളിയാതെ അച്ഛന്റെ അസ്ഥികൂടം കിട്ടിയിരുന്നെങ്കിൽ, അത് കിടപ്പുമുറിയിൽ സൂക്ഷിക്കാമായിരുന്നു. മരണത്തിന്റെ ഒരു വ്യാകരണ പുസ്തകം തനിക്കും എഴുതാമായിരുന്നു. പക്ഷേ, ഒന്നും അവശേഷിപ്പിക്കാതെ എല്ലാം കത്തിച്ചാമ്പലാവുകയല്ലേ? ഉയിർത്തെഴുന്നേല്പിന്റെ നാളിൽ ഇനി എങ്ങനെ ദൈവം ഒരു രൂപരേഖയുമില്ലാതെ അച്ഛനെ പുനഃസൃഷ്ടിക്കും? ദൈവത്തിനുപോലും ഇത്ര വിശദമായി എല്ലാം ഓർത്തെടുക്കാൻ പറ്റുമോ?

അച്ഛൻ കത്തിക്കൊണ്ടിരുന്നു-
അച്ഛന്റെ അസ്ഥികൂടം കത്തിക്കൊണ്ടിരുന്നു.

## ഒന്ന്

**ശ്മ**ശാനത്തിനു തൊട്ടടുത്തുതന്നെ ഒഴിഞ്ഞ ഒരു വീടു തരപ്പെടുത്താൻ കഴിഞ്ഞപ്പോൾ വാസുദേവൻ സന്തുഷ്ടനായി. വളരെനാൾ ആൾപ്പാർപ്പില്ലാതെ കിടന്നിട്ടും അതിനു ചില്ലറ മരാമത്തുകളേ വേണ്ടിവരികയുള്ളു എന്ന അറിവ് അയാളെ കൂടുതൽ സന്തുഷ്ടനാക്കി.

ശ്മശാനത്തിന്റെ അടുത്തുതന്നെയാണെന്നതല്ല അതിന്റെ സവിശേഷത. അത് ശ്മശാനത്തിന്റെ ഒരു മുറിവായപോലെ തോന്നിച്ചു. അല്ലെങ്കിൽ ശ്മശാനത്തിന്റെ പിടപ്പുകളിൽനിന്നും തെറിച്ചുവീണ ഒരു പിടപ്പ്.

വീട്ടുടമസ്ഥൻ. ഒരൊറ്റക്കണ്ണൻ ചെട്ട്യാരായിരു

ന്നു. ഒരു കസവുനേര്യതുകൊണ്ട് അയാൾ തന്റെ ഉപയോഗശൂന്യമായ ഇടതുകണ്ണും പൊള്ളിക്കരുവാളിച്ച കവിളും ഒളിപ്പിക്കുന്നവിധത്തിൽ തലേക്കെട്ട് കെട്ടിയിരുന്നു. പക്ഷേ, മുഖങ്ങൾക്കും വടുക്കൾക്കും ഒന്നും ഒളിപ്പിച്ചുവയ്ക്കാനാവില്ല. ഒരൊറ്റ കാഴ്ചകൊണ്ടുതന്നെ വടുക്കൾ അതിന്റെ കഥ വിനിമയം ചെയ്യുന്നു. രണ്ടാമത്തെ കാഴ്ചയിൽ വടുക്കൾ വാചാലരാവുന്നു. ഒറ്റക്കണ്ണൻ ചെട്ട്യാരും വാസുദേവനും തമ്മിലുള്ള കൂടിക്കാഴ്ച ഏതാനും നിമിഷങ്ങളിൽ മാത്രം ഒതുങ്ങുന്നതും താക്കോലേല്പിക്കുന്നതോടെ അയാൾ കഥയിൽനിന്നും തീർത്തും അപ്രത്യക്ഷനാവുന്നതുമാണ്. അതുകൊണ്ട് അയാളുടെ പേരുപോലും അറിയേണ്ടതില്ല. പിന്നെയല്ലേ അയാളുടെ വടുക്കൾ.

മുറുക്കി വിണ്ടുകീറുന്ന ചുണ്ടുകൾ നാവുകൊണ്ട് ഇടയ്ക്കിടെ നക്കി നനച്ചുകൊണ്ട് അയാൾ വാസുദേവനെ ഒളികണ്ണിട്ടു നോക്കി. അവിശ്വാസവും ഭയവും ആർത്തിയുമൊക്കെ നിറഞ്ഞ വല്ലാത്തൊരു നോട്ടമായിരുന്നു അത്.

സാധാരണ വീട്ടുടമസ്ഥർ ചോദിക്കാറുള്ള ചോദ്യങ്ങളൊന്നും അയാൾ ചോദിച്ചില്ല. വീടു വാടകയ്ക്കെടുക്കുന്നവൻ അവന്റെ ജാതകകഥ അന്യരോടു പറയാൻ പാകത്തിൽ അറിഞ്ഞിരിക്കണം. തന്റെ അവതാരരഹസ്യമെങ്കിലും വീട്ടുടമസ്ഥനെ ബോദ്ധ്യപ്പെടുത്താൻ അയാൾ ബാദ്ധ്യസ്ഥനാണ്. പട്ടികളെ വില്ക്കുന്നവൻ പറയുന്ന പട്ടിയുടെ ചരിത്രംപോലെ ഇതും ഏറെക്കുറെ അസത്യമായിരിക്കും.

ചെട്ട്യാർക്ക് ഒരുകാര്യത്തിൽ നിർബന്ധമുണ്ടായിരുന്നു. ഒരുകൊല്ലത്തെ വാടകതന്നെ അഡ്വാൻസായി വേണം. ഇടയ്ക്കു താമസം നിറുത്തുന്നതൊന്നും അയാളുടെ കണക്കിൽപ്പെടില്ല.

ഇടപാടുകൾ തീർന്നപ്പോൾ അയാൾ പറഞ്ഞു.

"ചില്ലറ മരാമത്തൊക്കെ വേണ്ടിവരുന്നാതോന്നണെ. അതൊക്കെ നിങ്ങടെ ഇഷ്ടംപോലെ. അതൊക്കെ താമസിക്കണോന്റെ സൗകര്യം. എനിക്കതോണ്ടൊരു കാര്യോം ഇല്ല."

കൂടുതലൊന്നും പറയാനോ കേൾക്കാനോ നില്ക്കാതെ ചെട്ട്യാർ അകത്തേക്കു വലിഞ്ഞു. ബ്രോക്കർ മുനിയാണ്ടിയും വാസുദേവനും രണ്ടു വ്യത്യസ്ത ചിന്തകളിൽ മുഴുകി വരാന്തയിലിരുന്നു. ഇടപാടൊക്കെ തീർത്ത് ദാസപ്പന്റെ കടയിലെ കള്ളിലും മീനിലും മുഴുകാനുള്ള വെപ്രാളമായിരുന്നു മുനിയാണ്ടിക്ക്. വാസുദേവൻ താക്കോലിനെക്കുറിച്ചു മാത്രമാണ് ഓർത്തുകൊണ്ടിരുന്നത്. വാസുദേവന് പൂട്ടുകളും താക്കോലുകളും വെറും നാട്യങ്ങൾ മാത്രം. എങ്കിലും അന്യരെ ബോദ്ധ്യപ്പെടുത്താൻ ഒരധികാരചിഹ്നംപോലെ അതു കൈയിലുണ്ടാവുന്നതിൽ ഒട്ടും എതിർപ്പില്ല. അവരുടെ ചിന്തകളെ മുറിച്ചുകൊണ്ട് ഒരു കറുത്തുമെലിഞ്ഞ പെൺകുട്ടി പെട്ടെന്നു വരാന്തയിലേക്കിറങ്ങി വന്നു. ചാക്കുചരടിൽക്കെട്ടിയ താക്കോൽക്കൂട്ടം വാസുദേവന്റെനേരേ നീട്ടിക്കൊണ്ടവൾ പറഞ്ഞു: "അച്ചൻ കുളിക്കാ... ഇങ്ങളോട് കാത്തുനിക്കണ്ടാന്നു പറഞ്ഞു...."



വാസ്തവത്തിൽ വാസുദേവൻ ഇതിൽക്കൂടുതൽ സൗഹൃദമൊന്നും ആരിൽനിന്നും പ്രതീക്ഷിക്കുന്നില്ല. സൗഹൃദം ചോദ്യങ്ങളും ഉത്തരങ്ങളുമാണ്. അതയാൾക്ക് ഇഷ്ടമല്ല.



ശ്മശാനത്തിന്റെ വടക്കേ മതിലിനോടു ചേർന്ന് ശ്മശാനത്തെ ഒളിഞ്ഞുനോക്കുന്നതുപോലെ നില്ക്കുന്ന വീട്. കാലദേശങ്ങൾക്കു കുറുകേ വന്നുവീണ കറുത്തിരുണ്ട ഒരു ചോരക്കട്ടപോലെ കരിമ്പനക്കാടുകൾക്കിടയിൽ ആ വീടു പതിഞ്ഞു കിടന്നു.

കടപ്പുറം നിരത്തിൽനിന്നു നോക്കിയാൽ കരിമ്പനക്കാടുകൾക്കിടയിൽ ആ വീടിന്റെ ഒരു നിഴലേ കാണൂ. വീടിന്റെ ഇടയ്ക്കെവിടെയോ ഉള്ള ഒരു തട്ടിലെ പൊളിഞ്ഞു തുടങ്ങാറായ മരബാൽക്കണിയിൽ നിന്നാൽ ശ്മശാനത്തിന്റെ തുരുമ്പിച്ച ഗെയ്റ്റും കാവൽമാടവും വിജനമായ നിരത്തുമൊക്കെ കാണാം. അറ്റമില്ലാതെ പരന്നു കിടക്കുന്ന ശ്മശാനത്തിൽനിന്നു പുറത്തേക്കു തെറിച്ചുവീണതുപോലെ കിടക്കുന്ന ആ പറമ്പും വീടും ശ്മശാനത്തിന്റെ അനിവാര്യമായ ഒരനുബന്ധമായിരുന്നു.

വാസുദേവനോടൊത്ത് തുരുമ്പിച്ച് അടർന്നു വീഴാറായ ഗെയ്റ്റ് തള്ളിത്തുറക്കുമ്പോൾ ഗെയ്റ്റിന്റെ വിറയലിനോടൊപ്പം മുനിയാണ്ടിയും വിറയ്ക്കുന്നുണ്ടായിരുന്നു. അദ്ഭുതത്തോടെ വാസുദേവന് എന്തിനാണ് ഈ വീടെന്ന് അയാൾ ആലോചിച്ചു. പലവട്ടം ഈ ചോദ്യം അയാളുടെ നാക്കിൻതുമ്പിലെത്തിയതാണെങ്കിലും അയാൾ അതടക്കി. എത്രകൊല്ലമായി അയാൾ ഈ ഏർപ്പാടു തുടങ്ങിയിട്ട്. ഈ മെലിഞ്ഞുവിളർത്ത ചെറുപ്പക്കാരനെ അയാൾ എന്തുകൊണ്ടോ ഭയപ്പെട്ടു. കഴിഞ്ഞദിവസം അയാൾ തന്നെ തേടിവന്നതുമുതൽ അകാരണമായൊരു ആശങ്കയിലായിരുന്നു മുനിയാണ്ടി. ചോദ്യങ്ങളും ഉത്തരങ്ങളുമില്ലാത്ത ഒരു സൗഹൃദം അതിനിടയിൽ അവർക്കിടയിൽ വളർന്നുവന്നിരുന്നു. പണം രണ്ടുകൈയും നീട്ടി തൊഴുതുവാങ്ങി അത് എണ്ണിനോക്കാൻപോലും മെനക്കെടാതെ മുനിയാണ്ടി വലിഞ്ഞുനടന്നു. പണം എത്രതവണ എണ്ണിയാലും മുനിയാണ്ടിക്കു സംശയം തീരില്ല. അതേപോലെ വീടിനെപ്പറ്റി എത്രതവണ പറഞ്ഞാലും പിന്നെയും എന്തൊക്കെയോ പറയാൻ ബാക്കിയുണ്ടെന്ന തോന്നൽ അയാൾക്കെന്നും ഉണ്ടാവാറുണ്ട്. ഇവിടെ ഇതൊന്നും സംഭവിക്കുന്നേയില്ല.

## രണ്ട്

**അ**ടർന്നൊടുങ്ങിക്കൊണ്ടിരുന്ന സിമന്റുപൂശലിനടിയിൽനിന്ന് ആ വീടിന്റെ പഴമനസ്സ് ഉറക്കച്ചടവോടെ പുറത്തേക്കു നോക്കിക്കൊണ്ടിരിക്കുന്നു. ചിതലുകൾ ഉൾക്കാതൽ കാർന്നുതിന്നു തീരാറായ ജനാലയഴികൾ ഒന്നു തൊട്ടാൽ ഒരു പല്ലിമുട്ടപോലെ പൊട്ടിത്തകരും. കാലത്തിന്റെ പൊഴിഞ്ഞുവീണ ശല്കങ്ങൾപോലെ പൊടി. അതു വീടാകെ മൂടിക്കിടന്നു. ഓർമ്മകളുടെ വലക്കെട്ടുപോലെ എങ്ങും മാറാലകൾ. അടർന്നു തൂങ്ങിനില്ക്കുന്ന ജനൽപ്പാളികൾക്കിടയിലൂടെ കടന്നുവരുന്ന പുലർവെളിച്ചത്തിൽ ഏതൊക്കെയോ ഓർമ്മകളുടെ തരികൾ ജ്വലിച്ചുനില്ക്കുന്നു. ഒരു ചെറിയ അന്വേഷണത്തിനിടയിൽ വാസുദേവൻ ഒരുപാടു കാര്യങ്ങൾ അറിഞ്ഞു. ആവശ്യത്തിനു കട്ടിലുകളും പാത്രങ്ങളുമൊക്കെ അവിടെയുണ്ട്. പെട്ടെന്നൊരു ദിവസം എല്ലാം ഉപേക്ഷിച്ച് അന്തേവാസികൾ ഓടിപ്പോയതുപോലെ. ഏതോ ഒരു സംസ്കാരം പെട്ടെന്നൊരു ദിവസം അന്യംനിന്നുപോയതുപോലെ. കിഴക്കേ മുറ്റത്ത് അടുക്കളയോടു തൊട്ടുള്ള കിണറ്റിലേക്ക് അയാൾ പാളിനോക്കി. തന്റേതല്ലാത്ത കുറ്റത്തിന് കർമ്മവിമുക്തയായതിന്റെ ഖേദം അതിന്റെ മുഖത്ത് ഇരുണ്ടു കട്ടപിടിച്ചു കിടക്കുന്നു. ഒറ്റനോട്ടത്തിൽ ആ കിണറ്റിന്റെ അവസാനം, അതോ ആരംഭമോ എവിടെയാണെന്നു പിടികിട്ടില്ല. കുനിഞ്ഞ് മുറ്റത്തുനിന്നൊരു കല്ലെടുത്ത് വാസുദേവൻ സാവകാശം കിണറ്റിലേക്കിട്ടു. അധികം വൈകാതെ കല്ല് വെള്ളത്തിൽ പതിക്കുന്നതിന്റെ മുഴക്കം ഒരു മുരൾച്ചപോലെ കേട്ടു. ഉറങ്ങിക്കിടക്കുന്ന കിണർ ഞെട്ടിയുണർന്നു മുരളുന്നതുപോലെ. അന്യോന്യം കണ്ടുകൊണ്ടിരിക്കുമ്പോൾ അറിയാതെ ഉള്ളം വെളിവാകുന്നതുപോലെ കിണറ്റിലേക്കുതന്നെ നോക്കിനിന്നപ്പോൾ ഇരുൾ അകലുകയും കിണർ അതിന്റെ ഉള്ളം കാണിച്ചുതരികയും ചെയ്തു.





ഒരുപക്ഷേ, വാസുദേവനു മുൻപേ ഈ വീട് സംഭവിച്ചിരിക്കണം. ഇടുങ്ങിയ മുറികളും ഉയരംകൂടിയ മച്ചുകളും എന്തിനെന്നറിയാതെ പകച്ചു പരന്നുകിടക്കുന്ന തളങ്ങളും എവിടെയൊക്കെയോ ചെന്നവസാനിക്കുന്ന നീളൻ ഇടനാഴികളും ഒരു ഭ്രാന്തന്റെ മനസ്സിൽ വിടർന്നതുപോലെ തോന്നിച്ചു. മരണവാറണ്ടോടെ പിറന്ന ഈ വീട്ടിൽനിന്നായിരിക്കണം ശ്മശാനം പരന്നു പടരാൻ തുടങ്ങിയത്. ആ ഒറ്റക്കണ്ണൻ ചെട്ട്യാരും ഈ വീടും തമ്മിലുള്ള ബന്ധം വിശ്ലേഷിച്ചെടുക്കാൻ കഴിയാതെ വാസുദേവൻ വിഷണ്ണനായി. തനിക്കുവേണ്ടി, തന്റെ കർമ്മസാഫല്യങ്ങൾക്കുവേണ്ടി തന്നെമാത്രം കാത്തിരുന്ന ഈ വീടിനോടുള്ള മമത വാസുദേവന്റെ ഉള്ളിൽ നിറഞ്ഞു. ആ വീട് വാസുദേവന്റേതായി. വാസുദേവൻ ആ വീടിന്റേതായി.

ബാൽക്കണിയുടെ പൊളിഞ്ഞ മരയഴികൾ പിടിച്ചുകൊണ്ടവൻ വിജനമായ നിരത്തിലേക്കു നോക്കി. തിളയ്ക്കുന്ന മീനച്ചൂടിൽ ശ്മശാനവും കടൽപ്പുറവും മയങ്ങിക്കിടക്കുന്നു. നിരത്ത്, അകലെ ഒരു വളവിൽ അദൃശ്യമാകുന്നു. ഒരു ജന്തുവാസനപോലെ അവന്റെ പഞ്ചേന്ദ്രിയങ്ങളും അതിപരിചിതമായ എന്തോ ഒരനുഭവത്തിനായി അസ്വസ്ഥമായിക്കൊണ്ടിരുന്നു. ഒരു ആൾക്കൂട്ടം നിറയേ ഉത്സവവുമായി ആ നിരത്തിലൂടെ ശ്മശാനത്തിന്റെനേരേ നീങ്ങിവന്നുകൊണ്ടിരുന്നു. വാസുദേവൻ ഇളകുന്ന കോണിപ്പടികൾ ചാടിയിറങ്ങി ഗെയ്റ്റിലേക്കോടി. നഗരത്തിൽനിന്നുള്ള എല്ലാ കൊടിയിറക്കങ്ങളും തന്റെ ഗെയ്റ്റിനരികിലൂടെ എന്ന അറിവിൽ അവൻ പുളകിതനായി.

പെരുമ്പറയുടെ മുഴക്കം. സ്ത്രീകൾ വലിയവായിൽ പാടിക്കരഞ്ഞുകൊണ്ടിരിക്കുന്നു. ഒരു പാട്ടുകഥപോലെ അവരുടെ വിലാപം താളത്തിലൊഴുകി. ഒരു മഞ്ചലിൽ വെള്ളയും കോടിയും പുതച്ച് അണിയിച്ചൊരുക്കിയ ഒരാൾരൂപം താളത്തിലാടിക്കൊണ്ടിരിക്കുന്നു. മുൻപിൽ ഒരുപറ്റം ചെറുപ്പക്കാർ ആട്ടമാടുന്നു. ആൾക്കൂട്ടത്തിൽ വാസുദേവൻ ലയിച്ചു. പിന്നെ ആ നാട്ടുക്കൂട്ടത്തിന്റെ കണ്ണും കാതുമായി അവൻ മാറി.

## മൂന്ന്

**പ്ര**സാദിനോടും ബെനഡിക്റ്റിനോടും ഒരു കാമുകന്റെ പാരവശ്യത്തോടെയാണ് പുതിയ വാസസ്ഥലത്തെക്കുറിച്ചു വാസുദേവൻ പറഞ്ഞത്. ഇതുവരെ ഒക്കെ പരമരഹസ്യമായിരുന്നു. വാസുദേവൻ എന്നും അങ്ങനെയായിരുന്നു. എല്ലാം ഒടുക്കമേ അവൻ വെളിവാക്കുകയുള്ളൂ. മണികണ്ഠന്റെ മാടത്തിലിരുന്ന് നാടൻചാരായം മോന്തിക്കൊണ്ട് അവർ രാവേറെച്ചെല്ലുന്നതുവരെ സംസാരിച്ചുകൊണ്ടിരുന്നു. പിന്നെ ശ്മശാനത്തിലേക്കു നീളുന്ന പാതയിലൂടെ ആടിയാടിക്കൊണ്ട് അവർ യാത്രയാരംഭിച്ചു. പുതിയ വീട്ടിലേക്ക്. ഇതിനൊക്കെ അവർക്കു വേറെ തയ്യാറെടുപ്പുകൾ ആവശ്യമില്ല. തികച്ചും സ്വാഭാവികമായി അവർ ഒന്നിൽനിന്നു മറ്റൊന്നിലേക്ക്, ഒരിടത്തുനിന്നു മറ്റൊരിടത്തേക്കു സംഭവിച്ചുകൊണ്ടിരിക്കുന്നു.

ഗെയ്റ്റ് തുറന്നപ്പോൾ ഏതോ കരിമ്പനയിൽനി

ന്നൊരു കനത്ത ചിറകടി ഉയർന്നുപൊങ്ങി. വരാന്തയിലേക്കു കയറിയപ്പോൾ മരപ്പട്ടികൾ മുരണ്ടു. ആ വീട് സന്തോഷത്തോടെ മുരളുന്നതുപോലെ.

വാസുദേവൻ നേരത്തെ കരുതിയിരുന്ന മെഴുകുതിരി ബാൽക്കണിയിൽ കൊളുത്തിവച്ചു. അങ്ങനെ ഒരുപാടുകാലത്തിനുശേഷം അവിടെ വീണ്ടും ദീപം തെളിഞ്ഞു. കാറ്റത്തു മെഴുകുതിരിനാളം ഉലഞ്ഞാടി. അവരുടെ നിഴലുകൾ നീണ്ടും കുറുകിയും ചുമരിൽ ചലിച്ചുകൊണ്ടിരുന്നു. സംസാരിച്ചു കുഴഞ്ഞപ്പോൾ മരംപാകിയ വെറും നിലത്ത് അവർ നീണ്ടുനിവർന്നു കിടന്നു. അവരുറങ്ങി. ഒന്നുമറിയാതെ.

ഉറക്കത്തിൽ വാസുദേവൻ നിറയെ സ്വപ്നങ്ങൾ കണ്ടു. സ്വപ്നങ്ങൾ വാസുദേവന്റെ നിദ്രയ്ക്ക് ഒലോസരമാവാറില്ല. സ്വപ്നങ്ങളില്ലാത്ത ഉറക്കം ഒരു മരണമാണ്. ഈ സ്വപ്നങ്ങളുടെ കൈയിൽക്കിടന്നു പിടയ്ക്കുമ്പോഴാണ് ശരിക്കും വാസുദേവൻ വാസുദേവനാവുന്നത്.

മണൽക്കാടുകൾക്കിടയിൽ കുരുങ്ങിക്കിടക്കുന്ന ശ്മശാനം. മണൽക്കുന്നുകളുടെ ചരിവുകളിൽ ചിതറിക്കിടക്കുന്ന കപാലങ്ങളും അസ്ഥിക്കഷണങ്ങളും. മീനവെയിലിന്റെ കൊടുംചൂടിൽ മണലിൽ പൂഴ്ന്നുപോവുന്ന കാലുകളുമായി വാസുദേവൻ നടക്കുന്നു. ഓട്ടക്കണ്ണുകൾകൊണ്ട് അവനെ തുറിച്ചുനോക്കുന്ന കപാലങ്ങൾ. നോട്ടത്തിന്റെ തീക്ഷ്ണതയിൽ അവന്റെ നെറ്റിത്തടം ചുട്ടുപൊള്ളുന്നു. ആ കണ്ണുകൾ അവനെ വിടാതെ പിന്തുടരുന്നു. അവ അവന്റെ മനസ്സിനെ ചൂഴ്ന്നെടുക്കുകയാണ്.

## നാല്

**പ**കൽ മുഴുവനും അവർ തിരക്കിട്ട പണിയിലായിരുന്നു. വീടൊക്കെ അടിച്ചുവാരി തളിച്ചു വൃത്തിയാക്കി. പ്രസാദ് നഗരത്തിലേക്കു യാത്രയായി. ഉച്ച കഴിഞ്ഞപ്പോൾ ഒരു കൈവണ്ടിനിറയേ ലൊട്ടുലൊടുക്കു സാധനങ്ങളുമായി അയാൾ തിരിച്ചെത്തി. കുപ്പികളും കപ്പികളും ഇരുമ്പുചങ്ങലകളും കൊളുത്തുകളും. കൂടെ മൂന്നുനാലു മെത്തപ്പായകളും തലയണകളും പുതപ്പുകളും. ബെനഡിക്റ്റ് മച്ചിൻപുറങ്ങളിലെ മാറാലകളൊക്കെ തൂത്തുവാരി. കിണറിനു ചുറ്റുമുള്ള കാടുകളൊക്കെ വെട്ടിമാറ്റിക്കഴിഞ്ഞപ്പോൾ വെളിച്ചം കിണറ്റിലെ വെള്ളത്തിൽ വീണു ചിതറി. ജലോപരിതലത്തിലെ പാടയിൽ ആയിരം മഴവില്ലുകൾ. മഞ്ഞുപോലെ തണുത്ത വെള്ളത്തിൽ കുളിച്ചപ്പോൾ സിരകളാകെ ത്രസിച്ചു. ഉണ്ടും കുളിച്ചും ഉറങ്ങിയും അവർ ആ വീടു സ്വന്തമാക്കാൻ തുടങ്ങി.

വെയിലിന്റെ ചൂടാറിക്കൊണ്ടിരിക്കേ വാസുദേവൻ, പ്രസാദ് നഗരത്തിൽനിന്നും സംഘടിപ്പിച്ച നൈലോൺവല മുറ്റത്തിനു തൊട്ടുള്ള പേരമരക്കാടുകളിൽ സ്ഥാപിച്ചു. നിറയെ ഉണക്കിലകൾ മൂടിക്കിടക്കുന്ന അവിടെ ഇന്നലെ വൈകുന്നേരം നിറയെ ചവിറ്റിലക്കിളികൾ എന്തോ തിരയുന്നത് അവൻ കണ്ടിരുന്നു. ജീവിതകാലം മുഴുവൻ എന്തിനോവേണ്ടി തിരഞ്ഞുനടക്കുന്ന ഒരു വല്ലാത്ത ജന്മമാണ് അവറ്റയുടേത്. നിറയെ പേരക്കായകൾ പഴുത്തുതൂങ്ങുന്ന കൊമ്പുകൾക്കിടയിൽ ഒരു എട്ടുകാലിവലപോലെ നിതാന്തജാഗ്രതയിൽ ആരെയോ പ്രതീക്ഷിച്ച് ആ വല വലിഞ്ഞു മുറുകിനിന്നു.

പോക്കുവെയിൽ മഞ്ഞളിച്ചുകൊണ്ടിരിക്കേ അവർ പുറത്തിറങ്ങി. വരണ്ട മണൽക്കുന്നുകളും കരിമ്പനകളും ചേർന്നു കാപ്പിലും ചെടിച്ച വെളുപ്പിലും നിബന്ധിച്ച വരണ്ട പ്രകൃതി പെട്ടെന്ന് ഒരു തിരിവിനപ്പുറത്തെത്തുമ്പോൾ സാന്ദ്രമായ പച്ചപ്പിലേക്ക് അഴിഞ്ഞൊഴുകുന്നു. തെങ്ങുകളുടെ ഹരിതസമൃദ്ധിയിൽ ഒറ്റപ്പെട്ടുപോവുന്ന കരിമ്പനകൾ. പഞ്ചാരമണലിൽ ഇടയ്ക്കിടെ പ്രത്യക്ഷപ്പെടുന്ന മണൽക്കുന്നുകൾ ഭൂതകാലത്തിൽനിന്നു വരുന്നതുപോലെ തോന്നി. കടൽപ്പുറം നിറയേ മണലിൽ കയറ്റിവച്ച ചാളത്തടികൾ. ഉണങ്ങാൻ വിരിച്ചിട്ട വലകൾ. തെങ്ങുകളുടെ തണലിലിരുന്നു വല നെയ്യുന്നവർ. ഓലകൊണ്ടു കുത്തിമറച്ച ഒന്നുരണ്ടു മാടക്കടകൾ. പിന്നെ മണലിൽക്കിടന്നു പുളയുന്ന പച്ചക്കടലും.



അവർ നാടൻ ചാരായം വില്ക്കുന്ന വേലാണ്ടിയുടെ കുടിലിലേക്കാണു നടന്നത്. അവരെക്കണ്ട് വേലാണ്ടി ആദരവോടെ എഴുന്നേറ്റുനിന്നു. മേശ കൈവെള്ളകൊണ്ടു തുടച്ച് അവരെ ക്ഷണിച്ചു. വെട്ടുഗ്ലാസ്സുനിറയേ ചാരായം പെട്ടെന്നുതന്നെ മുന്നിലെത്തി.

"കടവുളെ. അതിശയംതാനേ. ഉങ്കളെയൊക്കെ പാത്തിട്ട് റൊമ്പനാളാച്ച്"

വാസുദേവൻ ഗൗരവത്തിൽ തലയാട്ടി. അവന്റെ ശ്രദ്ധ തൂണിലൂടെ അതിവേഗത്തിൽ താഴേക്കിറങ്ങിക്കൊണ്ടിരുന്ന ഒരു അരണയിൽ ഉടക്കിനിന്നു. പ്രസാദും അതുതന്നെയാണ് ശ്രദ്ധിച്ചിരുന്നത്. ബെനഡിക്റ്റ് മാത്രം സിഗററ്റിന്റെ പുകയില ഉള്ളംകൈയിൽത്തട്ടി അല്പം കഞ്ചാവും ചേർത്തു തിരുമ്മി ചൂടുപിടിപ്പിക്കുന്നതിൽ മുഴുകിയിരുന്നു. മിന്നൽവേഗത്തിൽ പ്രസാദ് എളിയിൽനിന്നും പേനാക്കത്തി വലിച്ചൂരിയെടുത്ത് പല്ലുകൾകൊണ്ടു കടിച്ചു തുറന്നു. പ്രസാദിന്റെ കണ്ണുകൾ ഒരു കുന്തമുനപോലെ നീണ്ടു തിളങ്ങി. വാസുവിന്റെ കൃഷ്ണമണികൾ ഒരു ധ്യാനത്തിലെന്നപോലെ മുകളിലേക്കു കയറി. അവരുടെ കാഴ്ചകൾക്കിടയിലൂടെ കത്തി തൂണിനുനേരേ ചീറിപ്പാഞ്ഞു.

തൂണിൽ കത്തിയുടെ കൂർത്ത തുമ്പിൽ കോർത്തുകിടന്ന് അരണ പിടച്ചു. അതിന്റെ തിളങ്ങുന്ന വാൽ ഞെട്ടിവിറച്ചു. വെളുത്ത അടിവയർ വില്ലുപോലെ വളച്ച് കത്തിയുടെ തിളങ്ങുന്ന അലകിലേക്ക് അതു മറിഞ്ഞുവീണു. മുഖത്തൊരു നേർത്ത ചിരിയുമായി പ്രസാദ് ആ കാഴ്ച നോക്കിയിരുന്നു. പിന്നെ ഒറ്റപ്പിടിക്കു ഗ്ലാസ്സ് കാലിയാക്കി ചിറിതുടച്ച് ഒരു സിഗററ്റിനു തീകൊളുത്തി.

വാസുദേവൻ കീശയിൽനിന്നൊരു പ്ലാസ്റ്റിക് അളുക്ക് കൈയിലെടുത്തു ശ്രദ്ധാപൂർവ്വം തുറന്നു. തൂണിനുനേരേ നടന്നു. അളുക്കിൽനിന്നൊരു വെളുത്തഗുളിക അവൻ പുറത്തെടുത്തു. മലർന്നുകിടന്നു വിറച്ചുകൊണ്ടിരുന്ന അരണയുടെ വയറിന്മേൽ അവൻ ആ ഗുളിക സ്ഥാപിച്ചു. അരണയുടെ ശരീരം പതുക്കെ പുകയാൻ തുടങ്ങി. ചാരായത്തിന്റെ രൂക്ഷഗന്ധത്തിൽ മാംസം കരിയുന്നതിന്റെ തീക്ഷ്ണഗന്ധം അലിഞ്ഞുചേർന്നു. ഇപ്പോൾ തൂണിൽ കത്തിമുനയ്ക്കുള്ളിൽ കുടുങ്ങിക്കിടക്കുന്ന ഒരു അസ്ഥികൂടം മാത്രം. അരണയുടെ ഒരു ചട്ടക്കൂട്. വെളുത്തു നേർത്തൊരു മുള്ളിൻകൂട്.

പ്രസാദ് കത്തി തൂണിൽനിന്നും വലിച്ചൂരി. മുള്ളിൻകൂട് നിശ്ശബ്ദം നിലത്തു വീണു ചിതറി. ഒരു പൊഴിഞ്ഞുവീഴലിന്റെ നേർത്ത ശബ്ദംപോലും ഉണ്ടാക്കാതെ അത് അടർന്നുവീണു. കത്തി മടക്കി എളിയിൽ തിരുകുമ്പോൾ എല്ലാവരും കേൾക്കാൻ പാകത്തിൽ വേലാണ്ടിയുടെ നേരേ വിരൽചൂണ്ടിക്കൊണ്ടവൻ പറഞ്ഞു.

"പാത്തില്ലവാ.... ഇതുക്ക് ശോലി ഒണ്ണുതാൻ.... ഉനക്ക് മൂണ്ണേ മൂണ്ണ് ശോലി താൻ പോതും...."

എന്നിട്ടവൻ കീശയിൽനിന്നൊരു അൻപതുരൂപയുടെ പുതിയ നോട്ട് വലിച്ചെടുത്തു വേലാണ്ടിയുടെ വിറയ്ക്കുന്ന കൈവെള്ളയിൽ വച്ചുകൊടുത്തു. വേണ്ടെന്നു പറയാൻ വേലാണ്ടിയുടെ നാവു വഴങ്ങിയി

ല്ല. ബാക്കി കൊടുക്കാൻ അയാളുടെ കൈകളും. എന്നിട്ടവർ മണൽ തട്ടിത്തെറിപ്പിച്ചു നടന്നുപോയി. ജനക്കൂട്ടം അവരെ പിന്തുടർന്നു. പ്രസാദൊന്നു തിരിഞ്ഞുനോക്കിയപ്പോൾ ജനക്കൂട്ടം പിന്നിലേക്കു വലിഞ്ഞു. പ്രസാദിന്റെ കറുത്ത മുഖത്തു ചിരിയുടെ ഒരു വെളുത്ത പാട പറ്റിക്കിടക്കുന്നതു വാസുദേവൻ മാത്രമേ കണ്ടുള്ളൂ.

അല്ലെങ്കിൽ ഇതൊക്കെ എന്നും പ്രസാദിനു പ്രിയമായിരുന്നു. അതിനുള്ള അവസരങ്ങൾ അവനുണ്ടാക്കും. ഏറെനാൾ വെറുതേയിരുന്നാൽ പ്രസാദാകെ ചെടിക്കും. പിന്നെ ചെറിയ തമാശകൾക്കു പകരം അവൻ വലിയൊരു വഴക്കിനുള്ള വഴികൾ ആരായും. ഇതിന്റെയൊക്കെ ദുസ്സഹമായ ഭാരം വാസുദേവൻതന്നെ പേറണം. ബെനഡിക്റ്റ് ഒരു മുനിയെപ്പോലെ മുനിഞ്ഞു കത്തിക്കൊണ്ടിരിക്കും. വലിയ വഴക്കുകൾക്കു തടയിടാനാണ് ഇത്തരം തമാശകളും നാട്യങ്ങളും.

ഇരുട്ടു ശരിക്കും വീണുകഴിഞ്ഞപ്പോഴാണ് അവർ തിരിച്ചെത്തിയത്. നിലാവുദിക്കാൻ ഇനിയും സമയം ഏറെ വേണം. പേരമരത്തിന്റെ ചില്ലകളിൽ വിഹ്വലമായ ചിറകടി. വാസുദേവന്റെ മനസ്സിൽ എവിടെയോ ഇരുന്ന് ഒരു കിളി കരഞ്ഞു. ആ കിളിയെ വാസുദേവനറിയാം. ആ കിളിയോടൊപ്പം പണ്ടു ചെറുപ്പത്തിൽ വാസുദേവനും കുറേ കരഞ്ഞിരുന്നതല്ലേ? ആ ചിറകടിയുടെ പ്രകമ്പനത്തിൽ വാസുദേവന്റെ മനസ്സു കടലായിരമ്പി. പേരമരത്തിന്റെ നേർക്കു കുതിക്കാൻ വെമ്പിനില്ക്കുന്ന കൂട്ടുകാരെ അവൻ വിലക്കി. കുഴഞ്ഞ ശബ്ദത്തിൽ അവൻ പിറുപിറുത്തു. "വേണ്ട... ഇപ്പോൾ വേണ്ട.... നാളെ രാവിലേ....." ഇരുട്ടിൽ പ്രസാദിന്റെ കണ്ണുകൾ തിളങ്ങി. അവൻ വാസുവിനെ തറപ്പിച്ചുനോക്കി. പക്ഷേ. വാസുവിനെ പ്രസാദിനറിയാം. കാര്യങ്ങളുടേയും കളികളുടേയും ഇടയിലുള്ള പേരറിയാത്ത ഈ നിമിഷങ്ങളിൽ പ്രസാദ് വാസുവിനെ വല്ലാതെ ഇഷ്ടപ്പെടുന്നു. പക്ഷേ. ഈ നിമിഷങ്ങൾ ജീവിതത്തിൽ എത്ര വിരളമാണ്.

രാത്രി മുഴുവനും വാസുദേവൻ കാതോർത്തു കിടന്നു. ആ ചിറകടിക്കുവേണ്ടി. വലയുടെ ഉദ്വേഗം നിറഞ്ഞ പ്രകമ്പനത്തിനുവേണ്ടി. ഗദ്ഗദങ്ങൾക്കിടയിലുള്ള നിറഞ്ഞ നിശ്ശബ്ദതയ്ക്കുവേണ്ടി. പിന്നെ എപ്പോഴാണുറങ്ങിപ്പോയതെന്നറിയില്ല. സൂര്യന്റെ ആദ്യകിരണങ്ങൾക്കൊപ്പം ഒരു കിളിവന്ന് അയാളെ വിളിച്ചുണർത്തി. ബാൽക്കണിയിലിരുന്ന് ആ കിളി വാസുദേവനെ കണ്ണുകൾ ചരിച്ചു നോക്കി. വാസുദേവനോട് ആ കിളി എന്തോ പറഞ്ഞു. എന്നിട്ടത് ചിറകടിച്ചു പുറത്തേക്കു പറന്നുപോയി. പിന്നെയും രണ്ടുവട്ടം അതു പറന്നുവന്നു. ബാൽക്കണി വട്ടംചുറ്റി വീണ്ടുമതു പുറത്തേക്കു പറന്നുപോയി. വാസുദേവനെ എന്തോ ഓർമ്മിപ്പിക്കുന്നതുപോലെ. എന്നും ഓർത്തോർത്തുണരാൻ വാസുദേവന് അങ്ങനെ ഒരു കിളികൂടി ഉണ്ടായി. കണ്ണുതിരുമ്മി കോട്ടുവായിട്ടുകൊണ്ട് അവൻ പേരക്കാടുകളിലേക്കു നോക്കി. പച്ച നൈലോൺവലയ്ക്കുള്ളിൽ ക്രുദ്ധമായ ചുവന്ന കണ്ണുകളുയർത്തി അവന്റെനേരേ നോക്കുന്ന ചെമ്പോത്ത്. അതിന്റെ തളർന്ന ചിറകുകൾ വിടർന്നിരുന്നു. ഒരു ജന്മത്തിന്റെ മുഴുവൻ പറക്കലുകളും ഒറ്റരാത്രികൊണ്ടു പറന്നുകഴിഞ്ഞതുപോലെ അതു തളർന്നുകിടക്കുന്നു. ഏതു ഭൂതമായി പറന്നുവന്നതാണ് ആ കിളി? ഏതു ശകുനവുമായാണ് ആ കിളി വന്നത്?

അവൻ തലതിരിച്ച് പ്രസാദിനേയും ബെനഡിക്റ്റിനേയും അന്വേഷിച്ചു. അവൻ കട്ടൻകാപ്പിയും മുന്നിൽവച്ചു കണ്ണടച്ചിരിക്കുകയാണ്. ഇത്തരം പ്രഭാതങ്ങളിൽ മനസ്സിനെ ശൂന്യമാക്കി കണ്ണും കാതുമടച്ചു ധ്യാനത്തിലമർന്നിരിക്കുക ഒരു സുഖമാണ്. ഒരു കിളിയുടെയും കരച്ചിൽ കേൾക്കാതെ. ഒരു കടലിന്റെയും ഇരമ്പലറിയാതെ. ഒരു കാറ്റിന്റെയും തേങ്ങലറിയാതെ- അവരുടെ ഇടയിലിരുന്നു കട്ടൻകാപ്പി തണുക്കുന്നതുപോലും അറിയാതെ.

അന്നവൻ വലയെപ്പറ്റിയോ ചെമ്പോത്തിനെപ്പറ്റിയോ ഒന്നും പറഞ്ഞില്ല. പിന്നീടെപ്പോഴോ ആരോ ആ വല അഴിച്ചുമാറ്റിയെന്നും പേരമരത്തിൽ പിടയുന്നൊരു ചെമ്പോത്തില്ലെന്നും അവനറിഞ്ഞു. ഒരുപക്ഷേ, പ്രസാദ് അതിനെ മോചിപ്പിച്ചിരിക്കണം. അല്ലെങ്കിൽ കൗതുകത്തിന്റെ കുറേ പുകയും തീയുമായി അതൊരു എല്ലിൻകൂടായി മാറിയിരിക്കണം.

(തുടരും)







വിനോദ് റോയി

# കാശ്മീർ: വർത്തമാന സത്യങ്ങൾ

**ഉറക്കത്തിൽ നിന്ന് ഞെട്ടിയുണർന്നതുപോലെ, സ്വപ്നസുന്ദരമായ കാശ്മീരിൽ തോക്കുകളുടെ ശബ്ദവും രക്തത്തിന്റെ ഗന്ധവും നിർബന്ധമായി മാറി പരിചയിക്കേണ്ടി വന്ന ദരിദ്രർ. പട്ടാളം ഏല്പിക്കുന്ന സ്വാഭാവികമായ അസ്വാതന്ത്ര്യവും ഭീകരർ ഉയർത്തുന്ന ഭീഷണിയും അവരുടെ തലയ്ക്കുമുകളിൽ തൂങ്ങി നില്ക്കുന്നു.**



ദാൽ തടാകത്തിൽ



ശ്രീലങ്കയിലെ യുദ്ധത്തിന്റെ വാർത്താപ്രളയത്തിൽ നാം തല്ക്കാലമിപ്പോൾ കാശ്മീരിലെ ഇലക്ഷൻ പ്രശ്നം മറന്നിരിക്കുകയാണ്. ഡിസംബറിൽ അവിടെ ഇലക്ഷൻ നടത്താൻ കേന്ദ്ര ഗവൺമെന്റ് തീരുമാനിച്ചുവെങ്കിലും ആ ശുപാർശ തിരഞ്ഞെടുപ്പു കമ്മീഷൻ തള്ളിക്കളഞ്ഞതോടെ എല്ലാവർക്കും സമാധാനമായി. കുറേക്കൂടി തട്ടിക്കൊണ്ടുപോകലും രക്തച്ചൊരിച്ചിലും ഒഴിവായിക്കിട്ടിയല്ലോ. അൽ-ഫരാൻ ഗ്രൂപ്പിന്റെ കൈവശമിപ്പോഴും ബന്ദികളായി അവശേഷിക്കുന്ന നാലു വിദേശികളുടെ കാര്യവും നാം സൗകര്യപൂർവ്വം മറന്നിരിക്കയാണ്.

കാശ്മീരിൽ ഒരു ജനാധിപത്യ ഗവൺമെന്റ് സ്ഥാപിക്കേണ്ടത് അത്യാവശ്യം തന്നെ. പക്ഷേ ഇലക്ഷൻ പ്രഖ്യാപനം നടത്തുമ്പോഴൊക്കെ കോൺഗ്രസ്സൊഴികെ മിക്ക പാർട്ടികളും ആവർത്തിച്ചുപറയുന്ന പല്ലവിയുണ്ട്: "കാശ്മീർ ഇലക്ഷനു സന്നദ്ധമായിട്ടില്ല." തീവ്രവാദികളേയും പട്ടാളത്തേയും പേടിച്ച് കാശ്മീരിലെ സാധാരണ ജനങ്ങൾ അവിടെ ഭയചകിതരായി കഴിയുന്നിടത്തോളം കാലം അവിടെ ജനാധിപത്യ ഭരണം ഒരു സങ്കല്പം മാത്രമായിരിക്കും. ജനാധിപത്യ പുനഃസ്ഥാപന പ്രക്രിയയിൽ ഇന്ത്യൻ സൈന്യത്തിന് വലിയ നേട്ടങ്ങളൊന്നും ഉണ്ടായിട്ടില്ല. പഞ്ചാബ് സമതല പ്രദേശമായതുകൊണ്ട് അവിടെ വിഘടനവാദികളുടെ ഗറില്ലാ യുദ്ധമുറ അധികം പിടിച്ചുനിന്നില്ല. രണ്ടു സേനകൾ തമ്മിലുള്ള ഏറ്റുമുട്ടലിനേ സമതലങ്ങൾ യോജിക്കുകയുള്ളൂ. ഒളിപ്പോർ യുദ്ധത്തിന് കാശ്മീർ തീവ്രവാദികൾക്ക് പർവ്വതങ്ങളും മലഞ്ചെരുവുകളും ശരിക്കും ഉപയോഗിക്കാനാവുന്നുണ്ട്. അവിടെ സൈന്യം ദുർബലമായിപ്പോവും. വ്യോമസേനയ്ക്കുപോലും മലഞ്ചെരുവുകളിലെ ടാർഗറ്റ് ഉന്നംവയ്ക്കാൻ ബുദ്ധിമുട്ടാണ്. ഇന്ത്യൻ സൈന്യം കാശ്മീരിൽത്തന്നെ ഈ നിഴൽയുദ്ധം തുടരണമെന്നാണ് പാകിസ്ഥാൻ ആഗ്രഹിക്കുന്നത്.

ഹസ്രത് ബാലിൽ ചോര ചിന്താതെ തീവ്രവാദികളെ പള്ളിയിൽനിന്നു പുറത്താക്കിയത് റാവുവിന് അഭിമാനകരമായി. അതിന്റെ പിന്നിലെ നാടകത്തെക്കുറിച്ച് പത്രമാധ്യമങ്ങളിൽ പിന്നീട് സംശയങ്ങൾ ഉയർന്നുവന്നത് അധികം പ്രചാരം ഉണ്ടാകാതെയാണ്. എന്നാൽ ഹസ്രത് ബാലിലെ ഭാഗ്യം റാവുവിനെ ചരാറി ഷരീഫിൽ തുണച്ചില്ല. പള്ളിയും സമീപ ഗൃഹങ്ങളും കത്തിത്തീരുന്നതുവരെ നോക്കിനില്ക്കാനേ കഴിഞ്ഞുള്ളൂ. അതിന്റെ പിന്നാലെയാണ് അൽ-ഫറാൻ ആറു ബന്ദികളെ തട്ടിക്കൊണ്ടുപോയത്. അതിലൊരാൾ മൃഗീയമായി വധിക്കപ്പെട്ടത് അൽ-ഫറാന് ഉദ്ദേശിച്ച ഫലം ഉണ്ടാക്കിക്കൊടുത്തില്ല. ലോകജനതയുടെ മുഴുവൻ വെറുപ്പേ ആ പ്രവൃത്തി ഉളവാക്കിയുള്ളൂ. ശ്രീനഗറിൽ പോലും ഹർത്താൽ നടത്തി ജനങ്ങൾ ആ മൃഗീയതയെ അപലപിച്ചു. ബന്ദികളെ മോചിപ്പിക്കുവാനുള്ള നടപടികൾ ഗവൺമെന്റ് തുടങ്ങിയതായിരുന്നു. വിദേശത്തുനിന്ന് സ്പെഷ്യലിസ്റ്റുകളെ കൊണ്ടുവന്നു. നാഷണൽ സെക്യൂരിറ്റി ഗാർഡ്സിന്റെ പരിശീലനവും മുറയ്ക്കു നടന്നു. പക്ഷേ ഒരു കമാന്റോ ഓപ്പറേഷനിൽ ബന്ദികളെ ഒരിക്കലും ജീവനോടെ കിട്ടുമെന്ന് ഉറപ്പില്ലാത്തതുകൊണ്ടായിരിക്കണം ഒടുവിൽ ആ ശ്രമം ഉപേക്ഷിച്ചത്. പിടിക്കപ്പെട്ട് മാസങ്ങളായിട്ടും രക്ഷപ്പെടാനാവാതെ നാലു വിദേശ ബന്ദികളും മോചനം കാത്തുകഴിയുകയാണ്. കുറച്ചുകാലം തണുത്തുപോയ ഭീകര പ്രസ്ഥാനത്തിന് പുതുജീവൻ നല്കാനും, അണിക

ളിൽ. വിശ്വാസവും ഗവൺമെന്റിൽ പരിഭ്രാന്തിയും ഊട്ടിയുറപ്പിക്കാനുമായിരുന്നു അൽ-ഫാറാന്റെ ഈ നാടകം. അവർക്ക് പക്ഷേ മടുത്തിരിക്കയാണ്. ദിവസേന താവളം മാറ്റിക്കൊണ്ട് ബന്ദികളേയും ചുമന്നു നടക്കുന്നത് പുലിവാൽ പിടിച്ചതുപോലെതന്നെയായി. അതിനിടെ അൽ-ഫാറാന്റെ നീക്കങ്ങളെപ്പറ്റിയുള്ള ചാര ഉപഗ്രഹത്തിൽ നിന്നെടുത്ത ഫോട്ടോകൾ അമേരിക്ക. ഇന്ത്യയ്ക്ക് ലഭ്യമാക്കിയിട്ടുണ്ടെന്ന് ഒരു ബ്രിട്ടീഷ് പത്രത്തിൽ വാർത്ത വന്നതായി ഒരു ഇന്ത്യൻ പത്രം റിപ്പോർട്ടു ചെയ്തിരുന്നു. ന്യൂഡൽഹി അതു പിന്നീട് നിഷേധിക്കുകയാണുണ്ടായത്.

ആളുകൾ ഒഴിഞ്ഞുപോയ തീരം

കാശ്മീരിലെ ഈ പ്രശ്നങ്ങളെല്ലാം നേരിട്ടു ബാധിച്ചിരിക്കുന്നത് പാവപ്പെട്ട കാശ്മീരി ജനങ്ങളെയാണ്. ടൂറിസവും കരകൗശല വസ്തുക്കളുടെ നിർമ്മാണവും മാത്രം ആശ്രയിച്ചുകഴിഞ്ഞിരുന്ന അനേകം കുടുംബങ്ങൾ താഴ്വാരത്തിലിപ്പോൾ മുഴുപ്പട്ടിണിയിലാണെന്ന് ശ്രീനഗർ സന്ദർശിക്കുന്ന ആർക്കും മനസ്സിലാവും. കഴിവുള്ളവർ മുഴുവൻ മക്കളുടെ പഠിത്തം ദൂരെയെവിടേക്കെങ്കിലും മാറ്റി. വിവാഹവും അതുപോലെതന്നെ. തൊഴിലില്ലായ്മയുടെ രൂക്ഷതമൂലം അനേകം ചെറുപ്പക്കാർ തൊട്ടടുത്ത ഹിമാചൽ പ്രദേശിലേക്ക് കുടിയേറിപ്പാർത്തിരിക്കയാണ്. കൂലിത്തൊഴിലാളികളായും പോർട്ടർമാരായും അവർ ഹിമാചലിലെ ടൂറിസ്റ്റ് സെന്ററുകളിൽ അഭയം തേടിയിരിക്കുന്നു. ചില കുടുംബങ്ങളിലെ മുഴുവൻ പുരുഷപ്രജകളേയും അവിടെ കാണാമെന്നതാണ് സത്യം. കാശ്മീരിൽ അനുഭവിക്കുന്ന കഷ്ടത അവർഹിക്കുന്നതാണ് എന്നു കരുതുന്ന ഭൂരിഭാഗം ഇന്ത്യാക്കാരും ഈ നിർഭാഗ്യവാന്മാരുടെ നേരെ കണ്ണടയ്ക്കുന്നു. ഇവരെക്കാൾ ഏറെ കഷ്ടമാണ് താഴ്വാരത്തിൽത്തന്നെ കഴിയേണ്ടിവരുന്ന സ്ത്രീകളുടേയും, കുട്ടികളുടേയും, വൃദ്ധരുടേയും സ്ഥിതി. പട്ടിണി, വിദ്യാഭ്യാസ സൗകര്യങ്ങളുടെ അപര്യാപ്തത എന്നിവ വളരെ കഷ്ടതരമാണ്.

ശ്രീനഗർ. ടൂറിസ്റ്റ് ഭൂപടത്തിൽ നിന്ന് അപ്രത്യക്ഷമായതോടെ ഹിമാചലിലെ ടൂറിസ്റ്റ് കേന്ദ്രങ്ങളിൽ അവയ്ക്ക് ഉൾക്കൊള്ളാൻ കഴിയുന്നതിൽക്കൂടുതൽ വിനോദസഞ്ചാരികളെ എതിരേല്ക്കേണ്ടിവന്നിരിക്കയാണ്. സീസണിൽ അവിടെയുള്ള ഹോട്ടലുകളെല്ലാം നിറഞ്ഞുകവിയുന്നു. കാശ്മീരിന്റെ നഷ്ടം ഹിമാചൽ പ്രദേശിന്റെ ലാഭമായി മാറിയിരിക്കയാണ്. വെറും ടൂറിസ്റ്റുകൾ മാത്രമല്ല ഹിമാചലിലേക്ക് ഇങ്ങനെ ഒഴുകിയെത്തുന്നത്. സാഹസികതയന്വേഷിച്ച് വൈറ്റ് സർഫിംഗിനും ട്രെക്കിംഗിനും എത്തിയിട്ടുള്ളവർ ചുരുക്കമല്ല. എൻ.സി.സി ട്രെക്കേഴ്സ് അസോസിയേഷൻ പോലെയുള്ള സംഘടനകൾ വഴി എത്തിയിട്ടുള്ളവരും ചെറിയ സംഘങ്ങളായി കൂടിയിട്ടുള്ളവരും ഉണ്ട്. ഈ ലേഖകന്റെ യാത്രയിൽ ഹിമാചലിലെ കുലുവിൽ വച്ച് തിരുവനന്തപുരത്തുകാരായ രണ്ടു ചെറുപ്പക്കാരേയും ഒരു സ്ത്രീയേയും പരിചയപ്പെടാൻ ഇടയായി. ട്രെക്കിങ്ങിനായി എത്തിയവരായിരുന്നു ഇവർ. മറ്റൊരു സംഘത്തെ നയിക്കുന്ന സ്പെയിൻകാരായ എമ്മോയേയും മോണിക്കയേയും പരിചയപ്പെട്ടു. ലഡാക്കിലെ 'ലേ'യെ ചുറ്റിപ്പറ്റിയായിരുന്നു അവരുടെ ട്രക്കിങ്. കാശ്മീരിൽ സമാധാനത്തോടെ കഴിയുന്ന ഒരേയൊരു സ്ഥലമാണെന്നു പറയാം ലേ. കാശ്മീർ ടൂറിസം 'ലേ'യിലേക്കു തിരിച്ചുവിടാൻ ഇക്കഴിഞ്ഞ സീസണിൽ ഗവൺമെന്റ് മുൻകൈ എടുത്തിരുന്നു. സെപ്തംബർ മാസത്തിലെ ലഡാക്കിലെ ഫെസ്റ്റിവലിന് വലിയ പ്രചാരം നൽകി.

ചണ്ഡീഗഢിൽ നിന്ന് സിംല-കുലു-മനാലി വഴി 'ലേ'യിലെത്താനും അവിടെനിന്ന് ദ്രാസ് വഴി ശ്രീനഗറിലേക്കും. ശ്രീനഗറിൽനിന്ന് ജമ്മുവിലേക്കും യാത്ര ചെയ്യാനായിരുന്നു ഞാനുദ്ദേശിച്ചിരുന്നത്. എന്നാൽ ഹിമാചലിലെ മനാലിയിലെത്തിയപ്പോഴാണറിയുന്നത് അവിടെനിന്ന് ലേവരെയുള്ള റോഡ് മഞ്ഞുമൂടിക്കിടക്കുകയാണെന്ന്. ഡൽഹിയിലും, രാജസ്ഥാനിലും സൂര്യാഘാതമേറ്റ് ജനങ്ങൾ മരിച്ചുകൊണ്ടിരിക്കുന്ന ജൂണിലാണ് ഈ അവസ്ഥയെന്നോർക്കുക.

ടൂറിസ്റ്റുകളെയും കാത്ത് ഒരു ബോട്ടുകാരൻ

കുലുവിലെ എന്റെ വാസത്തിനിടയ്ക്കാണ്, കാശ്മീർ താഴ്വരയിലെ ബട്ട്വാരക്കാരനായ അബ്ദുൾ കബീർ ലോണെയെ പരിചയപ്പെട്ടത്. മെട്രിക്കുലേഷൻ പാസ്സായ കബീർഖാൻ (എന്നുവിളിക്കുന്നു) ശ്രീനഗറിലെ തൊഴിലില്ലായ്മയിൽനിന്നും ഭീകരാന്തരീക്ഷത്തിൽ നിന്നും രക്ഷപ്പെടാനായാണ് കുലുവിലെത്തിയത്. അയാളും അയാളുടെ പത്തിലേറെ വരുന്ന ബന്ധുക്കളും സുഹൃത്തുക്കളും കുലുവിൽ പോർട്ടർമാരായി കഴിയുന്നു. മുഹറത്തിന് കുറച്ചുദിവസത്തെ അവധിയിൽ നാട്ടിലേക്കു പോകുകയായിരുന്ന അവരുടെ കൂടെ ഞാനും ജമ്മുവഴി ശ്രീനഗറിലേക്കു പുറപ്പെട്ടു. സ്വതവേ വലിയ ഭയാശങ്കയിൽ കഴിയുന്ന അവർക്ക് എന്റെ സാന്നിദ്ധ്യം പ്രശ്നങ്ങളുണ്ടാക്കുമോ എന്നു തോന്നിക്കാണണം, അവരിൽ ചില വൃദ്ധർ തുടക്കംമുതലേ എന്നെയൊഴിവാക്കാൻ ശ്രമിച്ചുതുടങ്ങി. കൂട്ടത്തിലെ ഉത്സാഹികളായ ചെറുപ്പക്കാരാവട്ടെ എന്നെ കാശ്മീരിന്റെ സൗന്ദര്യം കാണാൻ സഹായിക്കുന്നതിൽ യാതൊരപകടമില്ലെന്നും വേണ്ടിവന്നാൽ ശ്രീനഗറിൽ എന്നെ അവരുടെ വീട്ടിൽ ഒരംഗമായി താമസിപ്പിക്കാമെന്നുവരെ വാദിച്ചു. ഏതായാലും ശ്രീനഗർവരെ ഞാനവരുടെ കൂടെ കൂടി.

വഴിക്കുള്ള സുരക്ഷാ പരിശോധന ക്ഷമയുടെ നെല്ലിപ്പടി കാണിക്കുന്നതായിരുന്നു. ഒരുപാടാവൃത്തി ബസ്സിൽനിന്ന് ലഗേജോടെ ഇറങ്ങി പെട്ടിതുറന്ന് മുഴുവൻ സാധനങ്ങളും പുറത്തെടുത്ത് കാണിക്കേണ്ടിവന്നു. ഈ പ്രക്രിയ പോസ്റ്റുകളിൽ നിന്ന് ചെക്ക്പോസ്റ്റുകളിലേക്ക് അവസാനമില്ലാതെ തുടർന്നു.

ജമ്മുവിൽനിന്ന് ശ്രീനഗർ വരെയുള്ള റോഡുയാത്രയിലെ ഒരേയൊരനുഗ്രഹം വഴിക്കുള്ള പ്രകൃതിദൃശ്യമാണ്. ഭൂമിയിലൊരു സ്വർഗ്ഗമുണ്ടെങ്കിൽ അതിതാണ്, ഇതാണ്, ഇതാണ് എന്ന് മുമ്പ് നെഹ്റുവിനെക്കൊണ്ടു പറയിച്ച ഭൂമിയിലെ പറുദീസ. ഹിമാചലിലൊരിടത്തും ഇത്രയും സുന്ദരമായ കാഴ്ചകൾ കാണില്ല. പക്ഷേ ഈ സുന്ദര ഭൂമിയിലാണോ എന്നും ചോരയിറ്റുവീഴുന്നത് എന്നോർത്തപ്പോൾ....

ശ്രീനഗറിനു മുമ്പുള്ള ബനിഹാളിൽ സന്ധ്യയ്ക്കുമുമ്പേ എത്തിയില്ലെങ്കിൽ അന്നു രാത്രി അവിടെത്തന്നെ കിടക്കേണ്ടിവരും, സെക്യൂരിറ്റി പ്രശ്നം. രാത്രിയിലെ ബനിഹാൾ ഹാൾട്ട് ഒഴിവാക്കാൻ ബസ് ഡ്രൈവർക്കും വലിയ ഉത്സാഹമായിരുന്നു. നാഷണൽ ഹൈവേ നമ്പർ ഒന്ന് എയിൽ എപ്പോഴും അവിടവിടെയായി റിപ്പയർ വർക്ക് നടന്നുകൊണ്ടിരിക്കുന്നതു കണ്ടു. ശ്രീനഗറിനെ ജമ്മുവുമായി ബന്ധിപ്പിക്കുന്ന



ഒരേയൊരു പാതയാണിത്. സാമൂഹികമായി മാത്രമല്ല, തന്ത്രപരമായും വളരെ പ്രാധാന്യമുള്ളതാണ് ഈ റോഡ്. ഈ റോഡ് കൈവശമുള്ളവർക്കാണ് ശ്രീനഗറിൽ അധികാരം നിലനിർത്താൻ കഴിയുക എന്നുതന്നെപറയാം. ഇതിലേ യാത്ര ചെയ്യുന്ന ആർമി കോൺവോയ്ക്കു നേരെ ഭീകരർ ചിലപ്പോൾ വെടിയുണ്ടകൾ വർഷിക്കാറുണ്ട്. സമീപത്തു നിന്നുള്ള മലകളിൽ നിന്ന് വെടിവച്ച് അവർ തിരിഞ്ഞോടിപ്പോകും. മലഞ്ചെരുവുകളിൽ അവരെ പിൻതുടർന്നു പിടിക്കുന്നതും പ്രയാസമാണ്. അവരുടെ സാന്നിദ്ധ്യം പ്രകടിപ്പിക്കാനായിരിക്കണം ഈ ഗറില്ലാ ആക്രമണം.

സിറ്റിയിലെത്തിയപ്പോഴേക്കും ഇരുട്ടായി. അവിടെ ഏതോ ഒരിടത്ത് ബസ്സ് നിറുത്തിയിട്ടപ്പോൾ ഒരു ചെറുപ്പക്കാരൻ കയറിവന്ന് ടൂറിസ്റ്റുകളെ തിരഞ്ഞു. എനിക്കുവേണ്ടി, കുലുവിൽ നിന്ന് കൂടെയുണ്ടായിരുന്ന കാശ്മീരികൾ അവനോട് ഒരുപാടുനേരം തർക്കിച്ചും വിലപേശിയും ഒടുവിൽ അവന്റെ കൂടെ എന്നെ പറഞ്ഞുവിട്ടു. ഏതൊക്കെയോ ഊടുവഴികളിലൂടെ നടന്ന് ഞങ്ങൾ ഒടുവിൽ ഒരു ബോട്ട്ഹൗസിൽ എത്തി. എന്റെ ഗൈഡിന്റെ കുടുംബം വകയായിരുന്നു ആ ബോട്ട്. അപൂർവ്വമായി എത്തിപ്പെടുന്ന ടൂറിസ്റ്റുകളെ തിരഞ്ഞുപിടിച്ച് അവിടെയെത്തി പാർപ്പിച്ചാണ് ആ കുടുംബം കഴിഞ്ഞിരുന്നത്. ഗൈഡിന്റെ അമ്മയും വിധവകളായ രണ്ടനുജത്തിമാരും മന്ദബുദ്ധിയായ ഒരനുജനുമായിരുന്നു ആ ബോട്ടിന്റെ അവകാശികളായി അവിടെത്തന്നെ താമസിച്ചിരുന്നത്. അതിൽ എന്നെക്കൂടാതെ താമസക്കാരനായി ഒരു ജപ്പാൻകാരനേയും കണ്ടു. ലേയിലേക്കുള്ള ബിസിനസ്സ് യാത്രയിൽ രണ്ടുദിവസം ശ്രീനഗറിലും. അതായിരുന്നു അയാളുടെ പ്ലാൻ. എനിക്ക് ദിവസം 150 രൂപയ്ക്കു തന്ന അതേ നിലവാരമുള്ള മുറിക്ക് ജപ്പാൻകാരനിൽനിന്ന് ദിവസം 1200 രൂപയാണ് ഈടാക്കിയിരുന്നത്.

ശ്രീനഗറിൽ റോന്തുചുറ്റുന്ന സുരക്ഷാഭടന്മാർ

പിറ്റേന്നുരാവിലെ ഞാൻ ശ്രീനഗർ ചുറ്റിക്കാണാൻ തയ്യാറായി. പകൽ എട്ടുമുതൽ അഞ്ചുവരെയാണ് പുറത്തിറങ്ങാനുള്ള സമയം. പ്രശസ്തമായ ദാൽ തടാകത്തിന്റെ ശാഖയായ ഒരു തോട്ടിലായിരുന്നു ഞാൻ താമസിക്കുന്ന ബോട്ട് ഹൗസ്. അതിൽനിന്ന് പുറത്തിറങ്ങി പ്രധാന റോഡിലേക്കു കടന്നതും വഴിക്കുള്ള ആദ്യത്തെ പട്ടാളക്കാരൻ എന്നെ തടഞ്ഞു. സ്റ്റെൻ ഗണ്ണിന്റെ കാർബൈനിന്റെ ബാരൽ എന്റെ വയറ്റിൽ കുത്തിയമർത്തി അയാൾ കടലാസ്സുകൾ ആവശ്യപ്പെട്ടു. പത്തുമിനിട്ട് നീണ്ടുനിന്നു ആ പരിശോധന. റോഡിലൂടെ നടന്ന് പത്തുമീറ്റർ ചെന്നപ്പോൾ അടുത്ത പട്ടാളക്കാരൻ വഴി തടഞ്ഞു. വീണ്ടും അതേ പരിശോധന. അത് അന്നുമുഴുവൻ അവസാനമില്ലാതെ തുടർന്നു. പട്ടാളക്കാരോടും വഴിക്കുകണ്ട സിവിലിയൻ കാശ്മീരികളോടും ഞാൻ സൗഹൃദത്തിലാവാൻ ശ്രമിച്ചു. ആർക്കുമതിൽ താത്പര്യമുണ്ടായിരുന്നില്ല. പട്ടാളക്കാരുടെ മുഖത്ത് മടുപ്പായിരുന്നെങ്കിൽ കാശ്മീരികളുടെ മുഖത്ത് മരിച്ചവരുടെ നിർവ്വികാരതയായിരുന്നു. യാതൊരു ചോദ്യങ്ങൾക്കും അവർ മറുപടി പറഞ്ഞില്ല. പറഞ്ഞാൽത്തന്നെ അത് ഒറ്റവാക്കിലുള്ളതായിരുന്നു. ഭക്ഷണം കഴിക്കാൻ നല്ലൊരു ഹോട്ടൽ തിരഞ്ഞ് കുറേ വലഞ്ഞു. വഴിക്കുള്ള കെട്ടിടങ്ങളിൽ ഭൂരിഭാഗവും (കാശ്മീർ പണ്ഡിറ്റുകൾ ഉപേക്ഷിച്ചുപോയവ) പട്ടാളക്കാർ തമ്പടിച്ചിരുന്നു.

അടുത്തദിവസം ഞാൻ ഒരു മിനിബസ്സിൽക്കയറി ജെ.എൻ ...ർക്കിൽ പോയി. മെയിന്റനൻസ് വർക്കുകൾ പണ്ടെപ്പോഴോ നിർത്തിവച്ച നിലയിലായിരുന്നു ആ പാർക്ക്. അവിടെ കണ്ടവരിലധികവും പട്ടാളക്കാരായിരുന്നു. ഒരു കാശ്മീരി ചെറുപ്പക്കാരനെ പരിചയപ്പെട്ട് അയാളുടെ കൂടെ ദാൽ തടാകത്തിന്റെ കരയിലുള്ള ആ പാർക്കിൽ കുറച്ചുസമയം കഴിച്ചുകൂട്ടി. കോളേജ് വിദ്യാർത്ഥിയായിരുന്നു അയാൾ. ദാൽ തടാകത്തിൽ കറങ്ങിയടിക്കാനുള്ള സൗകര്യങ്ങളെപ്പറ്റി അന്വേഷിച്ചപ്പോൾ ആരോ... ഷിക്കാരാ ബോട്ടുകൾ ഞങ്ങളെ വളഞ്ഞു. അവർ ആദ്യം ആവശ്യപ്പെട്ട ഫീസിൽനിന്ന് വളരെ കുറഞ്ഞതുകയ്ക്കുപോലും ഞങ്ങളെ കൊണ്ടുപോകാൻ തയ്യാറാണെന്ന് പല വഞ്ചിക്കാരും പറഞ്ഞു. ടൂറിസ്റ്റുകളുടെ അഭാവം അത്രയ്ക്കു വലച്ചിരുന്നു അവരെ.

രാത്രികളിൽ എന്നും അവിടവിടെ വെടിയൊച്ച കേൾക്കാമായിരുന്നു. ഒരു ദിവസം പകൽ ഒരിടത്ത് നല്ലൊരു റസ്റ്റോറന്റ് അന്വേഷിച്ചുചെന്നപ്പോൾ അവിടെയൊരു തെരുവിൽ എന്തോ പന്തികേടു തോന്നി. അന്തരീക്ഷത്തിൽ പുക പടർന്നിട്ടുണ്ടായിരുന്നു. എന്തൊക്കെയോ അസ്വസ്ഥതകൾ ഉള്ളതായി തോന്നി. അന്വേഷിച്ചപ്പോഴാണറിയുന്നത്. ആ തെരുവിൽ തൊട്ടുമുമ്പ് ചില ഭീകരർ ചെറിയൊരു മിന്നലാക്രമണം നടത്തിയെന്നും. അവരെ തുരത്തുന്നതിന്റെ ഭാഗമായി സേന ടിയർഗ്യാസ് പൊട്ടിച്ചിരുന്നു എന്നും. അതിന്റെ ബാക്കിയുള്ള വാതകമായിരുന്നു ഞാൻ ചെന്നപ്പോൾ അന്തരീക്ഷത്തിലുണ്ടായിരുന്നത്.

കാശ്മീരിൽ വച്ചു പരിചയപ്പെട്ട ഒരു പട്ടാളക്കാരൻ. അയാൾ ശ്രീനഗറിലെ മിലിറ്ററി ഹോസ്പിറ്റലിലായിരുന്നപ്പോൾ പരിചയപ്പെട്ട ഒരു ഭീകരന്റെ കഥ പറഞ്ഞു. ചിക്കൻ പോക്സ് പിടിച്ച് ഹോസ്പിറ്റലിലെ ഐസലേഷൻ വാർഡിൽ കിടക്കുകയായിരുന്നു. ആ പട്ടാളക്കാരൻ അവിടെത്തന്നെ. പട്ടാളക്കാരുമായി ഏറ്റുമുട്ടി പരിക്കുപറ്റിയ ഒരു ഭീകരനും കിടന്നിരുന്നു. റഷീദ് എന്ന ആ ചെറുപ്പക്കാരനെ അയാൾ പരിചയപ്പെട്ടു. ശ്രീനഗറിൽനിന്ന് അകലെയുള്ള ഒരു ഗ്രാമത്തിലായിരുന്നു റഷീദും കുടുംബവും പാർത്തിരുന്നത്. റഷീദ് ഏതോ ടീച്ചേഴ്സ് ട്രെയിനിംഗ് കഴിഞ്ഞ് ജോലിയന്വേഷിച്ച് നടക്കുകയാണ്. റഷീദിന്റെ നാലു ജ്യേഷ്ഠന്മാരും അച്ഛനും കൃഷിപ്പണി ചെയ്തു കഴിയുന്നു. റഷീദ് കന്നുകാലികളെ മേച്ചും മറ്റും പിതാവിനെ സഹായിക്കും. അങ്ങനെയിരിക്കെ ഒരു ദിവസം ആ ഗ്രാമത്തിൽ ഒരു ഭീകരസംഘം പ്രത്യക്ഷപ്പെട്ടു. അതിന്റെ നേതാവിനെ അതേ ഗ്രാമത്തിൽനിന്ന് കുറച്ചുകാലം മുമ്പ് ജനങ്ങൾ മോഷണക്കുറ്റത്തിന് ഓടിച്ചുവിട്ടതായിരുന്നു. അയാൾ പിന്നെ പാകിസ്ഥാനിൽ ചെന്ന് കുറച്ചു ദിവസത്തെ പരിശീലനം കഴിഞ്ഞ് കുറെ അനുയായികളും തോക്കുകളുമായി താഴ്വരയിലെത്തിയതാണ്. അവർ റഷീദിന്റെ വീട്ടിലെത്തി കാശ്മീർ വിമോചന പ്രസ്ഥാനത്തിനായി നാല്പതിനായിരം രൂപ ആവശ്യപ്പെട്ടു. അന്നന്നത്തെ കൃഷിപ്പണികൊണ്ടു കഴിഞ്ഞുകൂടിയിരുന്ന ആ കുടുംബം അതുകൊടുക്കാൻ യാതൊരു നിവൃത്തിയുമില്ലെന്നു പറഞ്ഞപ്പോൾ പകരം ഒരാളെ കൊടുത്താൽ മതിയെന്നായി. അതിനു റഷീദിന്റെ പിതാവ്

(ശേഷം 63-ാം പേജിൽ)



## സുമിത്ര കെ.വി.

# ഞാനും നീയുമൊരു കവിത



ഇത്, നിനക്കുള്ള കുറിപ്പാണ്,
ശൂന്യവിസ്തൃതമായ ആകാശം കാട്ടി,
മൗനം നമുക്കിടയിൽ കൈകാലിട്ടടിക്കുമ്പോൾ,
ഞാനോ നീയോ അറിയുന്നില്ല,
കാലത്തിനും വെളിച്ചത്തിനും
ഒരേ കണ്ണെന്ന്.

പുറത്ത്,
വന്യതയുടെ പെരുമ്പറ മുഴക്കുന്ന തെരുവു വീഥികൾ,
ഗന്ധമുനകളിൽ കത്തുന്ന കാപാലികത.
മിഴിരണ്ടിലും ആഴ്ന്നിറങ്ങുന്ന രൗദ്രത.
ഭീകരതയെ വെട്ടിപ്പിടിക്കുന്ന കൈത്തഴപ്പ്.

ഒരു മനസ്സിലും പറ്റിച്ചേരാതെ
ഒഴുകിയുണങ്ങുന്ന വാക്കുകൾ, മുഖങ്ങൾ.
ഓരോ കൂരയിൽ നിന്നും ഓരോ
കരിമേഘത്തെ കൂട്ടുന്ന
കബന്ധനൃത്തങ്ങൾക്ക്, പെയ്തുതീർന്ന,
കണ്ണീരിന്റെ വിജനത.
ഋതുക്കളാറും കടന്നെത്തുന്ന കാറ്റിന്,
പടിഞ്ഞാറൻ തീരത്തിന്റെ മുഷിഞ്ഞ ഗന്ധം.

മനസ്സിന്റെ ഇരുട്ടറയിൽ ഇപ്പോഴൊരു
വർണ്ണക്കടലാസ് പാറിനടക്കുന്നു.
നിശ്ശബ്ദതകളുടെ ചവറ്റുകൊട്ടയിലേയ്ക്ക്
ഉതിർന്നുവീഴുന്ന നമ്മുടെ നിശ്വാസ...
നിന്റെ മൗനമെന്നെ ഭ്രാന്തു പിടിപ്പി...
ഞാൻ സംസാരിക്കാം....!!!

നിനക്കറിയോ?
അസ്വാസ്ഥ്യത്തിന്റെ ശിഖരങ്ങളിൽ
കൂടുകൂട്ടിയ കിളിക്കുഞ്ഞുങ്ങൾക്ക്
ഇന്നൊരേകാന്ത സൂര്യന്റെ ചിറകുമു...
വാതിൽ തുറന്നപ്പോഴേയ്ക്കും കടന്നു...ായ
നമ്മുടെ കിനാവിന് വെളിച്ചം ചേർ...
വായിക്കാനാള്ള ഋജുഭാഷയും കളവായി.

ഇതു കേൾക്കൂ:
ഒരു തളിരിനെയും ഇനി നീ വിടർത്തരുത്!
ഒരു മനസ്സിനെയും ഇനി ചുവന്ന സൂര്യനാക്കരുത്!
ഒരു സ്നേഹത്തെയും ഇനി കവിതയാക്കരുത്!

കാലത്തിന്റെ ഞെട്ടിൽനിന്നും
നമ്മുടെ സ്നേഹം ഒരിലയായി
പൊഴിയുന്നപോലെ.
വെളിച്ചത്തിന്റെ സുവർണ്ണ വൃക്ഷത്തിൽ
തുറന്ന സൗന്ദര്യമായി അതിനെ
പടർത്താൻ അനുവദിക്കുക.
പുറത്തെ ചിറകടികളിൽ നമ്മുടെ
സ്നേഹം വഴിമുട്ടി നിൽക്കുന്നപോലെ,
മറവിയുടെ ചിലന്തിവലയിൽ
ഇല്ലാത്തൊരു പുതുമഴ തുറന്നെഴുതുക.

ഭൂമിക്കും നക്ഷത്രങ്ങൾക്കുമിടയിൽ
നീയും ഞാനുമൊരു കവിതയായി
ചന്ദനപ്പാളികളുടെ സുതാര്യതപോലെ
വേർപെടുമ്പോൾ.
മുറ്റത്ത് കന്നിമണ്ണിന്റെ ഗോപുരനടയിൽ
സ്വസ്ഥതയോടെ കടന്നെത്തുന്ന സൂര്യരശ്മി....!!!



## പി. ഇന്ദിര

# സ്വഗതം



നക്ഷത്രമെന്നോ പറഞ്ഞു
ഞാൻ ഭൂമിയിൽ
നിശ്ചയമെത്തിടും
നിന്നെ ദർശിക്കുവാൻ
കത്തിക്കരിഞ്ഞുപോയ് വാക്ക്
ശേഷിച്ചതീ ഗദ്ഗദത്തിന്റെ
ചിലമ്പിച്ച മാറ്റൊലി
ഭസ്മക്കുടത്തിലടച്ചു വെണ്ണീർ
നെഞ്ചുപൊട്ടുമ്പോൾ
നെറ്റിയിൽ തൊട്ടു പ്രാർത്ഥിക്കുന്നു
ഉപ്പു രുചിക്കുന്നു വാക്കിൽ
നീ ചൊന്നതാം
വാക്കു രൂപങ്ങളില്ലാതെ പറക്കുന്നു

ശബ്ദമായ് വന്നു വിളിക്കെ
ജനാലകൾ ഞെട്ടിത്തുറന്നു ഞാൻ
ശൂന്യത, ഹാ! നൊന്തു
കെട്ടിപ്പിടിച്ചു കരഞ്ഞുപോയ് രാത്രിയെ.

ഇരുട്ടിലൂടൊറ്റ മഴയുടയാട
വലിച്ചുചുറ്റി ഞാൻ
തിരഞ്ഞുപോകുന്നു.
നുരയുമുദ്വേഗലഹരി
നെഞ്ചിലാരുടുക്കുകൊട്ടുന്നു
ഒളിവെളിച്ചമാമിരുട്ടു നീട്ടുന്നു
മുഖപടം-തരൂ ഒളിച്ചുവയ്ക്കട്ടെ
ഭയസങ്കോചമി-
ന്നകത്തരക്കില്ലം
പൊരിഞ്ഞു കത്തുമ്പോൾ
തനിച്ചൊരാൾ യാത്രപിരിഞ്ഞു പോകു...ൾ
ഹൃദയങ്ങൾ പൊട്ടിപ്പിളർന്ന ശബ്ദ...
ഒരു പൊട്ടിച്ചിരി മറച്ചതോർത്തുപോ...
വിധിക്കുവാൻ കുറ്റവിചാരണയ്ക്കു ...
കുരിശു നീ സ്നേഹമുനകളാഴ്ത്തു...ൾ
കറുത്തുപോയ് മോഹം കുടിച്ചു കാ...ാൻ
കവർന്നുപോയാധി-ദുരിത യൗവനം
മറച്ചതാം പാതിവസന സന്ധ്യകൾ
ജ്വലിച്ച കാട്ടിലെ ഭയസങ്കേതങ്ങൾ
അരക്കനെത്തുന്നയശുഭനേരങ്ങൾ

അലറുമബ്ധിയാമനുഭവങ്ങളും
കടഞ്ഞു ഞാൻ നിനക്കമൃതു നേരുന്നു
കടുത്ത തിക്തവും മധുരിപ്പിക്കുന്ന
രസാഞ്ചലംതൊട്ടുഴിഞ്ഞു പോകുന്നു.
വിക്ഷുബ്ധിയും സുഖസുഷുപ്തിയാക്കുന്ന
മധുരചുംബനമിവൾക്കു മാന്ത്രികം
'ഇവളെ സൂക്ഷിക്ക
ഇവൾ ചുറ്റും മൂന്നുവലയം സൃഷ്ടിക്കെ'-
ന്നുറക്കെയാരാനും പറഞ്ഞുവോ
പകൽ പകച്ചുനിന്നുവോ
പറഞ്ഞുകൊള്ളട്ടെ- വരിക നീ
സുഖം പകരുവാൻ നമ്മൾ
വിധിക്കപ്പെട്ടവർ.

യാത്രകളുന്മത്ത പാനലഹരികൾ
തീക്ഷ്ണനദിയിൽ കുളിച്ചുവിയർക്കുന്നു
രൗദ്രവനത്തിൽ നിലാവു പെയ്യുന്നു
നാമോടിക്കിതച്ചു കയറും കൊടുമുടി
താഴേക്കുരുണ്ടുപോകുന്ന ശിലകളിൽ
ജീവിതം കണ്ടു ചിരിച്ചു
നാം ഭ്രാന്തരായ്
എന്തു ചങ്കുറ്റമാണാരും കടക്കാത്ത
വന്യതയിൽ [illegible] സഞ്ചാരികൾ.



## രജനി മന്നാടിയാർ

# എന്റെ ഭൂമിയുടെ ജാതകം



ഉരമരുന്നിൽ
യവക്ഷാരം
ചാമ്പൽ
അഗ്നിദ്രാവകം.
മൃത്യു പൂക്കും
മരക്കൊമ്പിൽ
തൊട്ടിലാടുന്നു.
ഗൃദ്ധ്രതാളത്തിൽ
താരാട്ട്.
സ്വപ്നസിരകളിൽ
പേവിഷം.
മൃങ്ങതബീജങ്ങൾ
ശവക്കച്ചകൾക്കായ്
ശ്വാസമടക്കി കരയുന്നതും
പിതൃക്കൾ
സ്വന്തം
ചിതാഭസ്മകലശങ്ങൾ
ശിരസ്സിലേറ്റി
ഗതികിട്ടാതലയുന്നതും
ഒരു
പങ്ങുനർജ്ജനിയിലൂടെ
വിസ്മരിക്കുക.

ഗുരുകുലത്തിന്റെ
ആരൂഢപ്പൊത്തുകളിൽ
ആശ്രമതത്തകൾ.
കേട്ടുങ്ങപഠിച്ച
വേദപാഠം
അവ
പൊള്ളിപ്പുറുക്കി
വംശം
വംശീയം
വർഗം
വർഗീയം
കുടിപ്പക
കുരുതിച്ചോരങ്ങ
അംഗബലം
സംഘക്കൊല
അസ്ഥിഹാരം
അഗ്നിച്ചട്ടി
പിണമഞ്ചം
ബലിപിണ്ഡം.

അഭയശിഖരങ്ങളിൽ
ങ്ങവിധവപക്ഷികളും
വികലാംഗമക്കളും.
നഗരവേടന്റെ
മുരടനക്കം
ചുവടൊച്ച
ആവനാഴി
ഉന്നശേഷിങ്ങ
പറവകൾക്ക്
സുഷിരനിദ്ര.

ഗർഭാശയങ്ങളിൽ
ഭ്രൂണവിലാപം
പിറക്കുംമുമ്പെ
ആചരിക്കുക
ഞങ്ങങ്ങളുടെ
ചരമദിനങ്ങൾ:
മരണഗേഹം
ആഘോഷിക്കുക
ഞങ്ങളുടെ
പിറന്നാളുകൾ.



ലളിതാലെനിൻ

# അരുന്ധതി



**അ**രുന്ധതിയുടെ കണ്ണീർ വറ്റിയിരിക്കുന്നു!
അവളെന്റെ മകളാണ്
എന്റെ സ്നേഹത്തിനിരയാകാൻ
വിധിക്കപ്പെട്ടവൾ!

അടിവരണ്ട തടാകംപോലെ
പളുങ്കുമിഴികളിൽ നീലിമയില്ല,
തിരയനക്കമില്ല,
പ്രളയങ്ങൾക്കും കൊടുങ്കാറ്റുകൾക്കും മീതെ,
ഉച്ചസ്ഥമായ മൗനങ്ങൾക്കു താഴെ,
ചുരുട്ടിയിട്ടൊരു സമസ്യപോലെ
അവളെന്നുള്ളിൽ കൊളുത്തി വലിക്കുന്നു.

വയസ്സിരുപത്!
നിലവിളക്കും നെയ്പായസവും
ജന്മദിന സ്മരണകളും
വിറളിപിടിപ്പിക്കുമ്പോൾ,
മൃതപ്രായമായ സ്വപ്നങ്ങളുടെ
ശവക്കച്ചയിൽ പൊതിഞ്ഞുവച്ച
വാക്കുകൾ അഴിച്ചെടുത്ത്
വജ്രധൂളികളായി നീറ്റിയെടുക്കുന്നു.

അരുന്ധതീ, എന്റെ ഓമനേ!
സ്വപ്നശല്ക്കമണിഞ്ഞ
മത്സ്യകന്യകപോലെ
എന്റെ ഗർഭപാത്രത്തിന്റെ
സുഖനിർവൃതിയിൽ നീയുറങ്ങുമ്പോൾ
മഹാധ്യാനത്തിലമർന്ന ഞാൻ
മുങ്ങിനിവരുന്നത്
ഇതാ, ഇപ്പോഴാണ്!

ആകാശങ്ങളോ
അടവികളോ
അനന്തസാഗരങ്ങളോ
നിനക്കുമുന്നിലില്ലെന്ന്
ഞാനറിയുന്നഞ്ഞുംങ്കതിപ്പോൾ!

വകഞ്ഞുമാറാത്ത സമുദ്രശിരസ്സിലൂടെ,
തീപ്പാതയിലൂടെ,
പ്രപഞ്ചതാളങ്ങളുടെ നെഞ്ചിൽ ചവിട്ടി,
ഉള്ളുരുകുന്ന ഉൽക്കയായ്
നിഴൽ വീഴ്ത്താതെ നീ കടന്നുപോകുമ്പോൾ
തിമിംഗലങ്ങളുടെ ശീതരക്തത്തിൽ
വജ്രത്തരികൾ പാറിവീണ്
ആസുരപ്രകമ്പനങ്ങളുണ്ടാകുന്നു!

അർത്ഥശൂന്യമായ സ്വാഗതങ്ങളുടേയും
യാത്രാമൊഴികളുടേയും
കടുംചായക്കൂട്ടിൽ മേളിക്കുന്ന
കൂട്ടുകാർക്ക് നീ അന്യയായിക്കഴിഞ്ഞു.
സ്വർണ്ണപഞ്ജരങ്ങളിലെ
ശുകമിഥുനങ്ങളുടേയും
അനന്തവിശാലതയിലെ
കടലാമഞ്ഞുംങ്കകളുടേയും
കഥകളിൽ നിനക്കിന്നിമ്പമില്ല.

മകളേ,
നിനക്കാരുണ്ട് തുണ?
പ്രജാപതികളായ സപ്തർഷികളുടെ,
അരൂപികളായ ഗന്ധർവ ഗണങ്ങളുടെ
അകമ്പടിയുണ്ടോ?
ഇല്ല, നീയേകയാണ്!
എന്നും!- അംബയെപ്പോലെ,
ചിലപ്പോൾ!-ദ്രൗപദിയെപ്പോലെ!
പൂച്ചയെപ്പോലെ പതുങ്ങി,
ഇരുണ്ട ഇടവഴികളിലൂടെ
നിനക്കു കാവൽമാലാഖയാവാൻ
ഉഴറിപ്പിടയുന്ന എന്റെ ദർശനം
നിന്നെ അലോസരപ്പെടുത്തുന്നുവോ?

അമംഗലസൂചനയോടെ
നീയെന്റെ കെട്ടുതാലിയിൽ നോക്കുമ്പോൾ,
മാതൃത്വത്തെ പശുത്തൊഴുത്തിലെ
ദുർഗന്ധംപോലെ വെറുക്കുമ്പോൾ,
സ്വന്തം പേരെടുത്ത്* അമ്മാനമാടുമ്പോൾ
നിന്നിലെ രാസമാറ്റം ഞാനറിയുന്നു!

കുഞ്ഞേ,
നീ വിശുദ്ധിയുടേയും നക്ഷത്രങ്ങളുടേയും
പകയായി മാറുകയാണോ?
കത്തുന്ന സുഗന്ധവും രക്തദാഹവും മുറ്റിയ
യക്ഷിപ്പാലയായ്,
പച്ചയിരുട്ടു പുതഞ്ഞുകിടക്കുന്ന
സർപ്പക്കാവുകളിൽ മാണിക്യം നഷ്ടപ്പെട്ട്
ഊർദ്ധ്വദൃഷ്ടിയോടെ ഉലഞ്ഞാടുന്ന
കൃഷ്ണ സീൽക്കാരമായ്
മാറുകയാണോ?

വെട്ടിത്തിളങ്ങുന്ന
നിന്റെ മൂക്കുത്തിക്കു താഴെ,
ചുവപ്പിറ്റുന്ന ചുണ്ടുകൾക്കിടയിലൂടെ
നീണ്ടുവരുന്ന കോമ്പല്ലുകൾ
എന്നെ അസ്വസ്ഥയാക്കുന്നു!

അരുന്ധതീ,
നിന്റെ വിണ്ടുകീറിയ ഹൃദയത്തിലേക്കു നോക്കാൻ
എനിക്കു ഭയമാണ്.
കുഴിച്ചു കുഴിച്ചു നീയത്
ഒരാഴക്കിണറാക്കിയിരിക്കുന്നു!

അവിടെ, പ്രാണവായുവില്ലാതെ
മെഴുകുതിരികൾ കെട്ടുപോകുന്നു,
ഗഹനമായ ഇടിമുഴക്കങ്ങൾ
മിന്നൽപ്പിണരുകളടക്കി
കുടുങ്ങിയ മരുന്ന്!

മകളേ,
എന്നിൽനിന്നെത്രയോ അകലെ
ധ്രുവദീപ്തിയിൽ നീ കിതച്ചു നീങ്ങുന്നത്
ഞാൻ കാണുന്നു.
നഷ്ടപ്പെട്ട നിനക്കുവേണ്ടി
ഞാനെത്ര കാതം നടക്കണം!
എനിക്കുവേണ്ടി നീയും!

ഒരിക്കലും ധർമ്മത്തെ രോധിക്കാത്തവൾ അരുന്ധതി.





റോസ്മേരി

# നക്ഷത്രങ്ങളെ അഴിച്ചെടുത്തതാര്?



"**ആ**രാണ്
എന്റെ അനുവാദമില്ലാതെ
രാത്രിനക്ഷത്രങ്ങളെ അഴിച്ചെടുത്ത്
മെഴുകുതിരികളുടെ രൂപത്തിൽ
മേശമേൽ നിരത്തിയത്?
കണ്ടുപിടിക്കൂ, ആ ഗർവ്വിഷ്ഠനേ!
ഹാജരാക്കൂ, അവനെയെന്റെ
സന്നിധിയിലേയ്ക്ക്!"
വോഡ്കയുടെ വീര്യം
കൺകളിലൊരു
മായപ്പുകപടലം നിറയ്ക്കവേ,
മുന്നിലെരിഞ്ഞു കത്തിനിന്ന
മെഴുകുതിരികളെ ഉറ്റുനോക്കി
*ഗ്രോന്ത്യെർ എന്നവനാക്രോശിച്ചു.

ഇന്ന്
ആഡ്രിയാറ്റിക്കിലെ മുന്തിരിവീഞ്ഞിനേക്കാൾ
ലഹരി പടർത്തുന്നൊരു പ്രണയം
ധമനികളിലെരിഞ്ഞുനില്ക്കേ,
മാനത്തേയ്ക്കൊരു ചാട്ടുളിക്കടാക്ഷമെറിഞ്ഞ്,
മധുചഷകം ചുഴറ്റി,
ചിരികോട്ടിച്ചിരി പൊഴിച്ച്,
ഒരു തെറിച്ച സുന്ദരി മൊഴിയുന്നു:

"ആരാണ് എന്റെ ഉടുപുടവയഴിച്ചെടുത്ത്
ആകാശത്തൊരു നിലമേലാപ്പു വിരിച്ചത്
ആരാണെന്റെ ശേഖരത്തിൽനിന്നും
തിളങ്ങുന്നൊരു സ്വർണ്ണത്തളിക-
കവർന്നെടുത്ത്
അമ്പിളിയെന്നമ്പരപ്പിച്ച്
ആകാശ മേല്ക്കട്ടിമേൽ തുന്നിച്ചേർത്തത്
എന്റെ മുത്തുമുലക്കച്ചമേൽ പതിച്ച
രത്നക്കല്ലുകളടർത്തിയെടുത്ത്
നക്ഷത്രങ്ങളുടെ വേഷത്തിൽ
ആകാശത്തു വിതറിയതും ആര്?

ആരാണു ഹേ, പറയൂ, ആരാണവൻ?
ആനയിക്കൂ, അവനെയെന്റെ
സിംഹാസനത്തിങ്കലേയ്ക്ക്!
ഒരു മദ്ധ്യകാല പോരാളിയെന്നപോൽ
എന്റെ പാദാന്തികത്തിൽ
ശിരസ്സുനമിച്ച്, മുട്ടുമടക്കി,
ഈ നീട്ടിയ കരതലത്തിന്മേൽ
മൃദുവായി ഒന്നു ചുംബിച്ചുകൊള്ളട്ടെ
ആ പാവം ധീരയോദ്ധാവ്!"

* വിക്തർ യൂഗോവിന്റെ "പാവങ്ങളി"ലെ കഥാപാത്രം.

മാനസി

# [illegible]

ഒരു നഗരത്തിന്റെ, കുറച്ചൊക്കെ സിവിലൈസ്ഡ് എന്നുവിളിക്കാവുന്ന ഒരു ഭാഗത്ത് ജീവിക്കുന്നതുകൊണ്ടാവണം ഞങ്ങളിൽ പലരും ഒരു പുലിക്കുട്ടിയെ കണ്ടിരുന്നില്ല. ഞങ്ങളുടെ കെട്ടിടത്തിലും അതിനു ചുറ്റുമുള്ള പ്രദേശങ്ങളിലും ഒരു പുലിക്കുട്ടി അലയുന്നു എന്നുകേട്ടപ്പോൾ അത്രയേറെ കൗതുകം തോന്നാൻ അതായിരുന്നു കാരണം. പുലിക്കുട്ടിയെ നേരിൽക്കണ്ടവരെ ആരേയും ഞങ്ങൾ കണ്ടില്ല. പക്ഷേ നേരിൽ കണ്ടതുമാത്രം വിശ്വസിക്കാൻ തുടങ്ങിയാൽ ദൈവത്തെവരെ നമുക്ക് തള്ളിപ്പറയേണ്ടിവരും. അതുമാത്രമല്ല, ഗണേശ് ഭട്ടിനാവട്ടെ, ശർമ്മയ്ക്കാവട്ടെ, ഒരു പുലിക്കുട്ടിയുടെ നുണക്കഥ പ്രചരിപ്പിക്കേണ്ട ആവശ്യവും ഉണ്ടായിരുന്നില്ല. രുദ്രാക്ഷംപോലെ ചുവന്ന പാടുകൾ ചിതറിയ പുറംതോലുമായാണ് പുലി പ്രത്യക്ഷപ്പെട്ടതെന്ന് കണ്ടവർ പറഞ്ഞപ്പോൾ ഗണേശ്ഭട്ട് കൈകൂപ്പി. നഗരത്തിൽ, കാറ്റും വെളിച്ചവും വേണ്ടത്ര കടക്കാത്ത ഇടുങ്ങിയ മുറികളിൽ ഞെരുങ്ങി, വെയിലത്തിട്ടുണക്കാൻ ഇടയ്ക്കുപോലും സമയം കിട്ടാത്ത കരിംപായൽ പിടിച്ച മനസ്സുകളുമായി ജീവിക്കുന്ന ഞങ്ങൾക്ക് പുലിക്കഥ കുളിർകാറ്റുപോലെ ഉന്മേഷം നൽകി.

"കലിയുഗത്തിൽ ഇത്തരമൊരു പുലിയുടെ പുറത്താവും ഭഗവാൻ അവതരിക്കുന്നത്." കഥ കേൾക്കാൻ ഗണേശ് ഭട്ടിനു ചുറ്റുംകൂടിയ ഞങ്ങളോട് അദ്ദേഹം പറഞ്ഞു: "അനീതിയും അസത്യവും അതിരുകടക്കുന്ന ഇക്കാലത്ത് അജ്ഞരായ മനുഷ്യർക്ക് എന്തെങ്കിലും ഒരു നിമിത്തം കാണിച്ചുകൊടുത്താലേ പറ്റൂ എന്ന് ഭഗവാനും തോന്നിയിരിക്കണം. സ്വന്തം സൃഷ്ടികളാണല്ലോ അവർ."

നിത്യ നൈമിത്തികങ്ങളിൽപ്പെട്ടുഴലുന്ന സാധാരണക്കാരായ ഞങ്ങൾക്ക് അവതാരങ്ങളും അവരുടെ സിദ്ധികളും ഒക്കെ വലിയ കാര്യമായിരുന്നു. ഞങ്ങളുടെ മനസ്സു കാണുന്ന ഒരാളെ ഞങ്ങൾ കാത്തിരിക്കാൻ തുടങ്ങിയിട്ടും കുറെ നാളായി. കാരണം ചൊടിയും ചുണയും കാര്യങ്ങൾ നടത്താൻ തന്റേടവുമുള്ള ഒരുത്തൻ (ഒരുത്തി) രക്ഷയ്ക്കുണ്ടെങ്കിൽ അതൊരു സമാധാനമാണ്. കാശുകൊടുത്തുവാങ്ങിയ വീടും കുടിയും നിയമാനുസൃതമല്ലെന്ന വിധിയും ബുൾഡോസറും ആയി എത്തുന്ന മുനിസിപ്പാലിറ്റിക്കാർ, കുറ്റവാളിക്കെതിരെ തെളിവു പറയാൻ ധൈര്യമില്ലാത്ത കോളണിയിലേക്കുള്ള കുടിജലം നിർത്തലാക്കുന്ന പൊലീസുകാർ. വർഷങ്ങളായി വൃത്തിയാക്കാതെ കിടക്കുന്ന സീവേജ് പൈപ്പുകളിൽനിന്ന് നടവഴിയിലേക്ക് എന്നും ഏന്തിത്തുളുമ്പുന്ന അഴുക്കുവെള്ളം, മുറ്റത്ത് ഒരു മുരിങ്ങ വയ്ക്കാൻ ഒന്നു കിളച്ചാൽ 'മരാമത്ത് ഹഫ്ത' പിരിക്കാനെത്തുന്ന ലോക്കൽ ദാദമാർ ഇവരൊക്കെ നിറഞ്ഞതാണ് ഞങ്ങളുടെ ദൈനംദിന ലോകം. ന്യായവാദങ്ങളോ തർക്കങ്ങളോ ഒക്കെ എന്നേ ഞങ്ങൾ ബുദ്ധിപൂർവ്വം നിറുത്തിയിരുന്നു. ചോദിച്ചതുകൊടുത്ത് മിണ്ടാതിരിക്കും. പൊലീസില്ലേ എന്നാണ് ചോദ്യമെങ്കിൽ. അത്തരം എല്ലാ യൂണിഫോമുകളോടുമുള്ള അവജ്ഞ ഒരു റേഷ്യൽ മെമ്മറിയായി ഞങ്ങൾക്ക് കിട്ടിക്കഴിഞ്ഞിരുന്നു എന്നാണ് എനിക്കു തോന്നുന്ന ഉത്തരം. ഏതായാലും യാതൊരു കാര്യത്തിനും ഞങ്ങളാരും പൊലീസിനെ സമീപിക്കാറില്ല.

"അത്രയും പണവും മാനവും നഷ്ടം." നീതിയിലും സത്യത്തിലും പരമ വിശ്വാസമുള്ള മേനോൻസാറുപോലും പറയും: "അതേതായാലും വേണ്ട."

പുലിക്കുട്ടിയിൽനിന്നും ജടാധാരിയിലേക്ക് സംഗതികൾ വളർന്നത് മെക്കാനിക് ശർമ്മയിലൂടെയായിരുന്നു. രണ്ടാമത്തെ ഷിഫ്റ്റ് കഴിഞ്ഞ് പാതിരയ്ക്ക് ഫാക്ടറിയിൽനിന്നും മടങ്ങുന്ന ശർമ്മ, കള്ളവാറ്റുകാർ തമ്പടിച്ച അഴുക്കുചാലിനടുത്തെ ഇരുട്ടുമൂലയിലെത്തുമ്പോൾ വാച്ചുരി ബനിയനകത്തേക്കിട്ട് രാമനാമം ജപിക്കുകയാണത്രെ പതിവ്. അന്ന് കള്ളവാറ്റുകാരോ ചാലിൽനിന്ന് വഴിയിലേക്കേന്തിയ വെള്ളമോ അവിടെ ഉണ്ടായിരുന്നില്ല. പകരം വഴിമുട്ടിനിന്ന് കാറ്റത്ത് പാറിപ്പറക്കുന്ന ഭീമാകാരമായ ഒരു ജടമാണ് ശർമ്മയെ എതിരേറ്റത്. ചന്ദ്രക്കലയുടെ പ്രകാശത്തിൽ മുക്കണ്ണിനു മുകളിലെ മൂവരക്കുറി വെള്ളിപോലെ തിളങ്ങി. നിന്നനില്പിൽ രാമനാമം മറന്ന് ഓംശിവായ നമഃ എന്ന നിലവിളിയോടെ കാല്ക്കൽ വീണുപോയ ശർമ്മയുടെ കണ്ണിൽ ചുവപ്പുപാടുകൾ ചിതറിയ പുലിക്കുട്ടി പെട്ടതപ്പോഴാ

യിരുന്നു. വൃത്തികേടുകൾ നീക്കി ഒഴിവു ചാലിലൂടെ അഴുക്കുവെള്ളം കൂലംകുത്തി ഒഴുകിയിരുന്നത്രെ. അതിനു മുകളിൽ അലച്ചുയരുന്ന സുഗന്ധം നിറഞ്ഞ കാറ്റിലാണ് ശർമ്മ ആ അശരീരി കേട്ടത്.

"മുന്നോടിയും രക്ഷകനും ഞാനാകുന്നു." ശുദ്ധ സംസ്കൃതത്തിലായിരുന്നു വചനം. "എന്നെ പിൻതുടരുക."

കണ്ണുതുറക്കുമ്പോൾ വീട്ടുവാതില്ക്കൽ പനിച്ചുപൊള്ളിക്കിടക്കുകയായിരുന്നു ശർമ്മ.

"വല്ലാതെ പേടിച്ചിരിക്കുണു." ശർമ്മയുടെ നെറ്റിയിൽ വെള്ളംനനച്ചു തണുപ്പിച്ച് മേനോൻസാറ് പറഞ്ഞു: "അർദ്ധരാത്രിക്കല്ലെ. മനസ്സ് പതുക്കെപ്പതുക്കെ തണുക്കന്നെ വേണം."

വിഭൂതി മുഖർജിയുടെ വീട്ടുവാതില്ക്കൽ മൂവരയുള്ള തൊടുകുറികൾ തുടർച്ചയായി പ്രത്യക്ഷപ്പെടാൻ തുടങ്ങിയപ്പോൾ അയൽക്കാരായ ഞങ്ങളൊക്കെ പരസ്പരം മുഖത്തോടുമുഖം നോക്കി. ഓപ്പറേഷൻ സമയത്ത് ഡോക്ടർ അശ്രദ്ധമൂലം നാപ്കിൻ വയറ്റിലിട്ട് തുന്നിക്കൂട്ടിയതിനുശേഷം നരകവേദന തിന്നുകയായിരുന്ന വിഭൂതി എല്ലാം മറന്ന് നിവർന്നിരുന്നു. മുന്നിലേക്കുറച്ച കണ്ണുകൾ. കഴുത്തറുക്കുന്ന ചികിത്സാഫീസ് വാങ്ങിയിരുന്ന അഹംഭാവിയായിരുന്ന ഡോ.പെട്ണേക്കർ, ധ്യാനത്തിലെന്നപോലെ അനക്കമറ്റിരുന്ന വിഭൂതിയുടെ കാല്ക്കൽ വീണു.



"എന്താ ശിക്ഷ എന്നുവച്ചാൽ കല്പിക്കാം." വെളുത്ത സഫാരിസൂട്ടിൽ വിളതിയുടെ വീട്ടിലെ മൺനിലത്തെ പൊടി പറ്റുമെന്നതൊക്കെ മറന്ന് പെട്ണേക്കർ വീണ്ടും വീണ്ടും തലമുട്ടിച്ചു. "എത്ര പണാന്നുവച്ചാൽ പറയാം. അടിയനിവിടെ എത്തിച്ചോളാം."

ജാതിയും മതവും ഭാഷകളും ഒന്നും വേർതിരിക്കാത്ത നിതാന്തമായ ഒരാവേശത്തിൽ, പെട്ണേക്കറെപ്പോലും മുട്ടുകുത്തിച്ച ശക്തിയെ ഓർത്ത് ഞങ്ങളുടെ കണ്ണുകൾ നിറഞ്ഞു. ഒരു വിജേതാവിനെ ആൾക്കൂട്ടം വായുവിലേക്കു പൊക്കിപ്പിടിച്ച് ആർപ്പുവിളിക്കുന്നതുപോലെയാണ് ഈ ശക്തിയെ ഞങ്ങൾ എതിരേറ്റത്. സന്മാർഗ്ഗത്തിന്റെയും സദാചാരത്തിന്റെയും സുരക്ഷിതത്വത്തിന്റെയും സുഗന്ധംപോലെ ആ സാന്നിദ്ധ്യം ഞങ്ങളിൽ പടർന്നു. ഭക്തിയുടെയും പ്രതീക്ഷയുടെയും ലഹരിനിറഞ്ഞ ആ അന്തരീക്ഷത്തിൽ സാവന്ത് പെട്ടെന്നുവിറച്ച് കരയാൻ തുടങ്ങി. താൻ മഹാപാപിയാണെന്ന് വിലപിച്ചുകൊണ്ടും മാപ്പിരന്നുകൊണ്ടും സാവന്ത് വെറും മണ്ണിലുരുണ്ടു. തൂപ്പുകാരൻ മനോഹറിന്റെ എട്ടു വയസ്സുകാരി മകളെ പന്നിക്കൂട്ടിനടുത്തിട്ട് ബലാൽസംഗം ചെയ്തത് സാവന്തായിരുന്നു എന്ന ഞങ്ങളുടെ സംശയം അതോടെ ഉറപ്പായി. സാവന്ത് അത് നിഷേധിച്ചതുമില്ല. ശർമ്മയും ഭട്ടും പിന്നെ ഒട്ടും വൈകിച്ചില്ല. ദിവസങ്ങൾക്കുള്ളിൽ പൊട്ടിപ്പൊളിഞ്ഞു കിടന്ന ആർക്കും വേണ്ടാത്ത മണ്ഡപത്തിനു മുകളിൽ പറക്കുന്ന ജടയും തിളങ്ങുന്ന മുക്കണ്ണും സ്ഥലം പിടിച്ചു. മൂന്നു തൊടുകുറിയിട്ട പ്രതിപുരുഷന്മാർ മഞ്ഞ ബാൻഡുകൾ കൈയിൽ അണിഞ്ഞ് കലഹത്തിനും വഴക്കിനും മദ്ധ്യസ്ഥം പറഞ്ഞു.

"തുളയ്ക്കുന്ന ആ നോട്ടം മേലിൽ തട്ടിയാൽ ഒരു കുളിരുപോലെ വരും."

ഭട്ട് പറഞ്ഞു: "നുണപറയാൻ പോട്ടെ, ആലോചിക്കാൻപോലും ധൈര്യം വരില്ല."

പ്രതിമ പണിയാനും മണ്ഡപം പുതുക്കി ദർശനത്തിനുള്ള ഹാളാക്കാനും പണം വെള്ളംപോലെ ഒഴുകി. അലയടിച്ചെത്തുന്ന അനീതിക്കും അക്രമത്തിനുമെതിരെ ഒരണ കെട്ടുന്നതുപോലെയാണ് ഞങ്ങൾക്കു പലർക്കും തോന്നിയത്. മണ്ഡപത്തിനു ചുറ്റുമുള്ള പൊതുസ്ഥലം അതിരിട്ടു തിരിച്ച് ഭക്തർക്ക് വെയിൽകൊള്ളാതെ നില്ക്കാനുള്ള പന്തലിടാൻ മുനിസിപ്പാലിറ്റിയിലെ ഉയർന്ന ഉദ്യോഗസ്ഥനായ മി. ജോഷി തയ്യാറെടുത്തപ്പോൾ പക്ഷെ എനിക്ക് പേടിതോന്നി.

"സ്കൂളിനനുവദിച്ച കളിസ്ഥലമല്ലേ അത്?" കുറ്റിയടിച്ച് വേലികെട്ടുന്നവരെ കണ്ട ഞാൻ അടുത്ത വീട്ടിലെ മീനാക്ഷി ടീച്ചറോട് ചോദിച്ചു.

"അതെ. പക്ഷെ അതിലും നല്ല കാര്യത്തിനല്ലേ അത് ഉപയോഗിക്കാൻ പോണത്? ദൈവകാര്യത്തിലും വലിയൊരു കളിയുണ്ടോ?"

"ടീച്ചറുടെ മുറ്റത്താ വേണ്ടിയിരുന്നു പന്തല്." കഴുത്തുവരെ വളർത്തിയ മുടിയിൽ റബർബാൻഡ് ഇറുക്കി ഇട്ടുകൊണ്ട് സാമുവൽ പെട്ടെന്നു പറഞ്ഞു:

"ദൈവാണൊ കാശുമുടക്കി വാങ്ങിയ സ്വന്തം മുറ്റാണൊ വലുത് എന്ന് അപ്പോ കാണായിരുന്നു."

"എന്നാൽ എന്റെ ഭാഗ്യാന്ന് കരുതും. ദൈവം പടിവാതില്ക്കലെത്തണത് ഭാഗ്യം. അല്ലെങ്കിൽ പിന്നെ എന്താ?"

ദർശനത്തിന് ഒരിക്കലും കാണാറില്ലല്ലോ എന്ന പരിഭവവുമായി മഞ്ഞ ബാൻഡുകൾ വിതരണം ചെയ്യാനെത്തിയ അനുയായികളോട് സാമുവൽ പറഞ്ഞത്. ലോകം മുഴുവൻ ഇരുന്നിടത്തിരുന്ന് കാണാൻ കഴിയുന്ന ദൈവത്തിന് ഞാനിവിടെയായാലും എന്റെ മനസ്സും കണ്ടൂടെ എന്നാണത്രെ. സാമുവൽ മഞ്ഞ ബാൻഡ് വാങ്ങിയതുമില്ല.

"അത് വേണ്ടായിരുന്നു" ഞാൻ പറഞ്ഞു. "ആ മഞ്ഞ ബാൻഡ് വീട്ടിൽ വാങ്ങി വച്ചതുകൊണ്ട് ഒന്നും നഷ്ടപ്പെടാനില്ല."

"അങ്ങനെ എനിക്ക് തോന്നണ്ടെ?" സാമുവലിന്റെ മുഖം വല്ലാതെ തുടുത്തു. ആരും ഒരു മഞ്ഞ ബാൻഡ് എന്റെ മനസ്സിനു മുകളിൽ ഒട്ടിച്ചുവയ്ക്കണ്ട."

"ഭാഗ്യം വരുണു!" സാമുവൽ കാർക്കിച്ചുതുപ്പി. "വീട്ടുവാതില്ക്കല്ലെ ദൈവം?"

എന്നിട്ടും ഇങ്ങനെ അലറിവിളിച്ചാലേ ജോഷിയുടെ മകൾ കല്യാണം കഴിക്കാൻ പോവുകയാണെന്ന് ദൈവത്തിന് മനസ്സിലാവൂ? ചെവി കേൾക്കില്ലേ ദൈവത്തിന്?"

രണ്ടുനാലു ദിവസമായി മണ്ഡപത്തിൽനിന്നും നിറുത്താതെ ഉയരുന്ന ലൗഡ് സ്പീക്കർ ഭജനയെക്കുറിച്ചായിരുന്നു സാമുവൽ പറഞ്ഞത്. ജോഷിയുടെ മകളുടെ കല്യാണം പ്രമാണിച്ചാണ് അതെന്ന് മിസ്സിസ് മേനോൻ പറഞ്ഞുതന്നിരുന്നു.

"കണ്ണും ചെവിയും കേൾക്കാനില്ലാതെ നരകിക്കണതല്ലെ ഭാഗ്യം!"

ഇന്നലെ ഓഫീസിൽനിന്നും വന്നെത്തുമ്പോൾ മൂന്നുനാലു കുഷനുകൾ ചെവിക്കുമേൽ അമർത്തിവച്ച് അസഹ്യതയോടെ ചുരുണ്ടുകൂടുന്ന സൂരജിന്റെ ചിത്രമാണ് എന്റെ മനസ്സിൽ പെട്ടെന്നുവന്നത്.

"രാവും പകലും കിടന്നുറങ്ങിയാൽ മതി." താൻ സൂരജിനു നേരെ ശുണ്ഠിയെടുത്തു. പരീക്ഷ തലേൽക്കേറി. വിയർപ്പു വെള്ളമാക്കിയിട്ടാണ് ഞാൻ നിന്നെ പഠിപ്പിക്കാനുള്ള കാശ് തെണ്ടിക്കുന്നത്."

ഞാൻ പറഞ്ഞത് അക്ഷരംപ്രതി ശരിയായിരുന്നു. ഒരു ഇടത്തരം കുടുംബത്തിൽപ്പെട്ട എനിക്ക് കുട്ടികളുടെ പഠിപ്പ് അങ്ങനെ നിസ്സാരമാക്കി തള്ളിക്കളയാവുന്ന സംഗതിയായിരുന്നില്ല. പ്രൈവറ്റ് ട്യൂഷൻ. കോച്ചിങ്ങ് ക്ലാസ്സ്. പോക്കുവരവ്. ശാപ്പാട് എല്ലാറ്റിനും കൂടി മാസം ഒരു നല്ല തുക വേണം. ശ്രദ്ധ വേണ്ടയിടത്തു നില്ക്കാനും ഓർമ്മശക്തി ഉണ്ടാവാനുമുള്ള മരുന്നും ഡോക്ടർമാരും പുറമേ. പന്ത്രണ്ടാം ക്ലാസ്സിൽ പഠിക്കുന്ന സൂരജിന് ഒരു മാർക്കു കുറഞ്ഞാൽ ചിലപ്പോൾ ഈ ചെലവാക്കിയ ആയിരങ്ങളാണ് വെള്ളത്തിലാവുക. കുട്ടികളുടെ ടെൻഷനും നിരാശയും ഡൊണേഷൻ വേവലാതിയും ഡിപ്രഷനും വേറെ. കഴിഞ്ഞ പരീക്ഷയിൽ ഒന്നര മാർക്കു കുറഞ്ഞ് സീറ്റു നഷ്ടപ്പെട്ട ഡോ. റാവുവിന്റെ മകൾ ഇപ്പോഴും പ്രാന്തിയെപ്പോലെ വാതിലടച്ചിരിപ്പാണ്.

എന്റെ വയർ ഒന്നാകെ കാളി.

"അമ്മയ്ക്ക് കേൾക്കാനില്ലേ ഈ ബഹളം?" സൂരജ് കരച്ചിലിന്റെ വക്കത്തെത്തിയിരുന്നു. "എങ്ങനെ പഠിക്കാനാണിവിടെ?" ജനലുകളും വാതിലുകളും പഴുതില്ലാതെ സൂരജ് കൊട്ടിയടച്ചിട്ടും ലൗഡ് സ്പീക്കറിലൂടെ അലതല്ലിയ ഭജന മുറിയിൽ മുഴുവൻ നിറഞ്ഞുനിന്നിരുന്നു എന്നത് താനപ്പോഴാണു ശ്രദ്ധിച്ചത്.

"അകലെയുള്ള പാർക്കിൽ പോയിരിക്കുകയാണ് ഒരു വഴി." ഒരു വലിയ കഷണം പഞ്ഞി സൂരജിന്റെയും എന്റെയും ചെവിയിൽ തിരുകി ഞാൻ സ്വയം പറഞ്ഞു: "അല്ലെങ്കിൽ അറ്റ കൈക്ക് സരിതയുടെ വീട്ടിൽ പോകാം."

"അമ്മയെ ഇന്നു വൈകുന്നേരം ഡിസ്ചാർജ്ജു ചെയ്യും." നീണ്ട മുടിയിൽനിന്നു കൈയെടുത്ത് സാമുവൽ മുഖം അമർത്തിത്തുടച്ചു. "ജോഷി വരട്ടെ. ഇതൊന്ന് നിറുത്താൻ പറ്റുമോ എന്നു നോക്കണമല്ലോ.'

നാലുദിവസം കഴിഞ്ഞാൽ സൂരജിന് പരീക്ഷയായി.

"ജോഷിയോട് ഞാൻ പറഞ്ഞുനോക്കാം." ഞാൻ അനുനയത്തിൽ സാമുവലിനോട് പറഞ്ഞു: "സാമുവൽ അമ്മയുടെ അടുത്തിരുന്നാൽ മതി." സാമുവലിന്റെ അമ്മ ഹൃദ്രോഗിയായിരുന്നു. ആശുപത്രിയിൽനിന്നും ഇവിടേക്കാണ് വരുന്നതെങ്കിൽ ഉറക്കം തീരെ ശരിയാവില്ല. സാമുവലിന്റെ ടെൻഷൻ മനസ്സിലാക്കാവുന്നതേയുള്ളൂ. സാമുവൽ അങ്ങോട്ടുമിങ്ങോട്ടും വെറുതെ നടന്നു.

സാമുവലും ജോഷിയും കൂട്ടിമുട്ടിയാൽ കാര്യങ്ങൾ കൂടുതൽ കുഴയുകയേയുള്ളൂ എന്നെനിക്ക് തീർച്ചയായിരുന്നു. സാമുവലിന് മൂക്കത്താണ് ശുണ്ഠി. രണ്ടും കല്പിച്ച് ജോഷിയെ കണ്ടുകളയാമെന്നുവച്ചത് അതുകൊണ്ടാണ്.

ജോഷിയുടെ കാർ വരുന്നതുവരെ താൻ ജനാലയ്ക്കൽത്തന്നെ നിന്നു.

"അതും ഒരു സ്ത്രീ!"

"മകനുണ്ട് കൂടെ." സൂരജിനെ മുന്നിലേക്കു നീക്കി ഒരു വിശദീകരണംപോലെയാണ് താനതു പറഞ്ഞത്. പറഞ്ഞുകഴിഞ്ഞതും അതിലെ [illegible]



കരിക്കാനുള്ള ത്വര തന്നെത്താനെ [illegible]

"സൂരജിന് പരീക്ഷയാണ്." [illegible] ഞാൻ എന്റെ ശബ്ദം കടുപ്പിച്ചു. അല്ലെങ്കിൽത്തന്നെ [illegible]യും രോഗികളും. ചെയ്യാൻ മറ്റു കാര്യങ്ങളും മറ്റുള്ളവർക്കുമില്ലേ? മൂന്നുനാലു ദിവസമായി ഈ ബഹളം..."

"ഇതൊരു കല്യാണവീടാണ്. പാട്ടും ഭജനയും ബഹളവും ഉണ്ടായെന്നുവരും. കല്യാണം കഴിയുന്നതുവരെയും ഉണ്ടാവും."

"ശബ്ദം കുറയ്ക്കാൻ മാത്രമാണ് ഞാൻ അപേക്ഷിക്കുന്നത്. ഓരോരുത്തരും ഇങ്ങനെ [illegible]ഘോഷിക്കാൻ തുടങ്ങിയാൽ മറ്റുള്ളവർ എന്തു ചെയ്യും? പരീക്ഷ..."

"മറ്റുള്ളവരോ? നിങ്ങൾക്കു മാത്രമല്ലേ പരാതി? സൗകര്യവും ധനശേഷിയും ഉള്ളവർ ചെയ്യുന്ന കാര്യങ്ങൾ അതൊന്നും പറ്റാത്ത ചിലർക്ക് മനസ്സിലാവണമെന്നില്ല." ജോഷിയുടെ വാചകത്തിലെ കുത്ത് തിരിച്ചറിഞ്ഞതോടെ എന്റെ ശബ്ദം അനാവശ്യമായി ഉയർന്നു.

"മറ്റുള്ളവരെ കഷ്ടപ്പെടുത്തിയാണോ മാന്യന്മാർ മക്കളുടെ കല്യാണമാഘോഷിക്കുന്നത്?"

"ഭജനം, ലൗഡ് സ്പീക്കർ കല്യാണാഘോഷത്തിന്റെ ഭാഗമാണ്." ജോഷിയുടെ മുഖത്തെ പേശികൾ വിറയ്ക്കുകയും വലിയുകയും ചെയ്തു. മാന്യന്മാർ ഇങ്ങനെയാണ് കല്യാണമാഘോഷിക്കുന്നത്. തടയാമോ എന്നൊന്ന് നോക്കിനോക്കൂ."

വാതില്ക്കൽ കൂടുതൽ മുഖങ്ങളെത്തി. രണ്ടുപേരുടേയും ശബ്ദം ഉയർന്നിരുന്നതുകൊണ്ടാവണം എതിരേയും മുകളിലുമുള്ള ഫ്ളാറ്റുകളുടെ വാതിലുകൾ തുറന്നു.

"അമ്മ വരൂ." സൂരജ് കൈ പിടിച്ചുവലിച്ച് കോണിയിറങ്ങാൻ ആഞ്ഞു.

"ശരി അങ്കിൾ. വരട്ടെ."

കോണിയിറങ്ങി വീട്ടിലെത്തുമ്പോഴേക്കും ലൗഡ് സ്പീക്കർ ഒന്നുകൂടി ഉച്ചത്തിലായി. സൂരജ് തന്റെ മുഖത്തുനോക്കി ചിരിക്കുകയാണ്.

ഉള്ളതും പളിപ്പും കാരണം കണ്ണുകൾ നിറയുമോ എന്നായിരുന്നു പേടി.

"ഞാനപ്പോഴേ പറഞ്ഞു." വാതിൽ പിൻകാൽകൊണ്ട് ആഞ്ഞടച്ച് സൂരജ് സോഫയിലേക്ക് മറിഞ്ഞു. "പക്ഷേ അമ്മയ്ക്ക്..."

സൂരജിന്റെ മുഖത്തുനോക്കാതെ മേശപ്പുറത്തുനിന്നും ഒരു വാശിയോടെയാണ് ഫോൺ എടുത്തത്.

"അവിടെ ഒരു കല്യാണമാണ് മാഡം." പൊലീസ് ഓഫീസറാണ്. "മാഡത്തിന്റെ അയൽവക്കമല്ലേ? കല്യാണത്തിന് പാട്ടും ആട്ടവും ഭജനയും ഒക്കെ പതിവല്ലേ?"

"ആളുകൾ ഇങ്ങനെ കല്യാണം കഴിക്കാൻ തുടങ്ങിയാൽ അയൽവക്കക്കാർ തെണ്ടിപ്പോകും ഓഫീസർ. മൂന്നുനാലു ദിവസമായി..."

"ആഘോഷങ്ങൾ തടയുന്നത് മതവികാരങ്ങളെ മുറിപ്പെടുത്തലാവും." ഓഫീസർ ഗൗരവത്തിലാണ്. "സോറി. ഞങ്ങൾക്കൊന്നും ചെയ്തുകൂടാ."

"നിയമങ്ങൾ ഒരാൾക്കുള്ളതല്ലല്ലോ. മറ്റുള്ളവർ

ക്കും ഇവിടെ ജീവിക്കണം."

"ഓ നിരീശ്വരവാദിയാണ്! കുട്ടികൾ പരീക്ഷയെഴുതാനുള്ളപ്പോൾ മൈക്കുപ്പൊരു ശികാരിക്കാതിരിക്കുന്നതല്ലേ മാഡം നല്ലത്? എല്ലാവർക്കും നല്ലത്?"

ഞാൻ പെട്ടെന്ന് ഫോൺ താഴെവച്ചു. കനൽ കുട്ടിപ്പിടിച്ച കൈപോലെ മനസ്സ് പൊള്ളുന്നു.

പിറ്റേദിവസം ജോലികഴിഞ്ഞെത്തുന്നതുവരെ ആരോടും മിണ്ടിയതുപോലുമില്ല. പക്ഷെ മുറ്റത്ത് ആൾക്കൂട്ടം കണ്ടപ്പോൾ അന്തിച്ചുപോയി. മഞ്ഞ ബാൻഡുകാരും അയൽവാസികളും ഒക്കെയുണ്ട്. ഈശോ ഇനി ഇല്ല് എന്നാണ്. മനസ്സിൽ പെരുമ്പറ മാത്രമാണ് ബാക്കി. പെട്ടെന്നാണ് ചുവന്ന മുഖവുമായി കലിതുള്ളുന്ന സാമുവലിനെ കണ്ടത്. തൊട്ടടുത്തുനിന്ന് സാമുവലിനെ ശാന്തനാക്കാൻ ശ്രമിക്കുകയായിരുന്നു മേനോൻ സാർ. അമ്മയുടെ രോഗവിവരങ്ങൾ ആശുപത്രിയിൽനിന്ന് പറയുന്നത് കേൾക്കാൻ സാധിക്കാതെ വീണ്ടും സാമുവലിനെ ശുണ്ഠി പിടിപ്പിച്ചത്. ഇവിടം ഭരിക്കാൻ ഞങ്ങൾ മതി. ജോഷിയുടെ മകൻ സാമുവലിന്റെ തൊട്ടടുത്തെത്തി. "ഇവിടത്തെ കാര്യങ്ങൾ ഞങ്ങൾ തീരുമാനിക്കും."

"ഞങ്ങളോ..." സാമുവലിന്റെ മുഖം തീനാളംപോലെ ചുവന്നു. നഗരവാസികളുടെ മാനങ്ങൾ മാറുന്നു എന്നും എനിക്കു തോന്നി. ആൾക്കൂട്ടത്തിനകത്ത് സൂരജ് ഉണ്ടോ എന്നാണ് ഞാനാദ്യം നോക്കിയത്. സ്നേഹിതന്റെ വീട്ടിലേക്കു പോവുകയാണെന്ന് സൂരജ് രാവിലെതന്നെ പറഞ്ഞിരുന്നു.

"അതെ." ജോഷിയുടെ മകൻ ഒന്നുകൂടി മുന്നോട്ടാഞ്ഞു. "ഇതൊന്നും കേൾക്കേണ്ടാ അവർക്ക് എപ്പോൾ വേണമെങ്കിലും പുറത്തുപോകാം." ജോഷിയുടെ മകന്റെ ഉയർത്തിപ്പിടിച്ച കൈത്തണ്ടയിലെ മഞ്ഞ ബാൻഡ് പോക്കുവെയിലിൽ മിന്നി. "സൗകര്യംപോലെ തിരിച്ചുവന്നാൽ മതി."

"പുറത്തു പോകുന്നത് ലൗഡ് സ്പീക്കറായിരിക്കും." സാമുവൽ നല്ല ചൂടിലാണ്. "എന്റെ വീട്ടിൽ എപ്പോൾ തങ്ങണം, പുറത്തുപോകണം എന്ന് ആരും കല്പിക്കണ്ട.

"ആങ്ഹാ" കല്പിച്ചാൽ എന്തു ചെയ്യും?

കുളത്തിലേക്ക് കലങ്ങിയൊഴുകുന്ന ഒരു തോടിന്റെ നേരിയ ഇരമ്പംപോലെ ഉത്കണ്ഠ നാലുപാടും പരക്കുന്നത് ഞാനറിഞ്ഞു. ആൾക്കൂട്ടം കല്ലുവീണ വെള്ളത്തിലെ ഓളങ്ങൾ പോലെ പരക്കുകയാണ്. സാമുവലാണെങ്കിൽ അടങ്ങുന്ന മട്ടല്ലതാനും.

പുറത്തുനിന്നും വന്നെത്തിയ സൂരജ് തന്നെക്കണ്ടതും കൈപിടിച്ചുവലിച്ചു.

"അമ്മയ്ക്ക് മതിയായില്ലേ?" സൂരജിന്റെ ശബ്ദം വല്ലാതെ കലിച്ചു. "എനിക്ക് പേടിയാവുന്നു. വരൂ."

"ഇവരെയൊക്കെ ഇവിടെ വിട്ടിട്ടോ?" അസഭ്യം കേട്ടപോലെ ഞാൻ സൂരജിനെ തുറിച്ചുനോക്കി. "ലൗഡ് സ്പീക്കർ നിർത്തണം എന്നത് ന്യായമാണ്. നമ്മുടെയും ആവശ്യമാണ്."

അമ്മ വരൂ. സൂരജ് വിടാനുള്ള ഭാവമല്ല. "എനിക്ക് കുറെ എഴുതാനുണ്ട്."

മേനോന്റെ ശബ്ദവും ജോഷിയുടെ മകന്റെ ഭീഷണിയും സാമുവലിന്റെ അട്ടഹാസവും എല്ലാംകൂടി കലങ്ങിക്കറങ്ങുന്ന ഒരു ചുഴിപോലെ വട്ടംചുറ്റി.

ഇതിനിടയിൽ ആരാണ് ലൗഡ് സ്പീക്കർ നിർത്തിയതെന്നോ എപ്പോഴാണ് മെയിനിൽ നിന്നുള്ള വയർ വലിച്ചുപൊട്ടിച്ചതെന്നോ ആർക്കും വ്യക്തമായില്ല. ജോഷിയുടെ മകന്റെ കൈ സാമുവലിന്റെ തലയ്ക്കു നേരെ ആയുന്നതുമാത്രം ഞാൻ കണ്ടു. സൂരജിന്റെ കൈയിൽ ഞാൻ മുറുക്കെപ്പിടിച്ചു. നിലത്തു വീണുകിടക്കുന്ന സാമുവലിന്റെ മുഖം പിന്നെ കണ്ടത് ആൾക്കാരുടെ കാലിനടിയിൽക്കൂടി മാത്രമാണ്. ഈ ഉന്തിനും തള്ളിനും ഇടയിൽ മേനോൻ സാർ മലർന്നടിച്ചുവീണ് നിശ്ചലനായി. അവിടെ നില്ക്കുകയാണോ പോവുകയാണോ വേണ്ടതെന്ന് എനിക്കൊരു പിടിയും കിട്ടിയില്ല. മഞ്ഞബാൻഡുകാർ തലങ്ങും വിലങ്ങും ഓടുന്നതിനിടയിൽ കണ്ടുനിന്നവർ ഓരോരുത്തരായി പിൻവാങ്ങാൻ തുടങ്ങിക്കഴിഞ്ഞിരുന്നു. തുറന്നിട്ട വാതിലുകളും ജനലുകളും തുരുതുരെ അടഞ്ഞു. ഇഴഞ്ഞുകിടന്ന ഇലക്ട്രിക് വയർ കഴുത്തിൽ പിണഞ്ഞിട്ടായിരിക്കണം, രക്തം കട്ടപിടിച്ചു നിന്ന സാമുവലിന്റെ മുഖത്ത് കണ്ണുകൾ തുറിച്ചുവന്നു.

"അയാളെ വിടൂ" എന്റെ സാരിത്തലപ്പുകൊണ്ട് മുഖംമൂടി ഉറക്കെ നിലവിളിക്കാൻ തുടങ്ങിയിരുന്ന സൂരജിനെ തള്ളിമാറ്റി ഞാൻ അലറി. "അയാളിപ്പോൾ മരിക്കും." എങ്ങനെയെന്നറിയില്ല, വീണ്ടും പാടാൻ തുടങ്ങിക്കഴിഞ്ഞിരുന്ന ലൗഡ് സ്പീക്കറിന്റെ ശബ്ദത്തിൽ എന്റെ ശബ്ദം അപ്പാടെ മുങ്ങി.

കെട്ടിടത്തിനു നേരെ അലറിവിളിച്ചോടുന്ന സൂരജിന്റെ മേൽ ആഞ്ഞുവീണ അടിയാണ് ഞാൻ പിന്നെ കണ്ടത്.

ഒരൊറ്റ അടിയിൽ സൂരജിന്റെ കൈയിലെ പുസ്തകങ്ങൾ അവിടം മുഴുവൻ ചിതറി. ഒരു പുഴുവിനെപ്പോലെ സൂരജ് ആ കൈത്തണ്ടയ്ക്കു മീതെ ചുരുണ്ടുരുളുന്നത് ഒരു സ്വപ്നത്തിലെന്നപോലെയാണു ഞാൻ കണ്ടത്.

കിടന്നിടത്തുകിടന്ന് ജോഷിയുടെ മകന്റെ കാലിൽ ഒരു നനഞ്ഞ തുണിപോലെ ഞാൻ ചുറ്റിപ്പിടിച്ചു.

"അവനെ വിടൂ." ഞാൻ എല്ലാ നാണവും മറന്ന് കെഞ്ചി. പൊലീസിനെ വിളിച്ചത് ഞാനാണ്. അവന് പരീക്ഷയാണ്."

ആസ്പത്രിയിലേക്കുള്ള വഴിയിൽ സൂരജിന്റെ തല മടിയിൽവച്ച് കാറിലിരിക്കുമ്പോൾ രണ്ടു മഞ്ഞബാൻഡുകാരല്ലാതെ ആരും എനിക്ക് തുണയുണ്ടായിരുന്നില്ല.

വേല കഴിഞ്ഞ പറമ്പുപോലെ ഒഴിഞ്ഞുകിടന്ന പറമ്പിൽ ഇലക്ട്രിക് വയറോ ലൗഡ്സ്പീക്കർ സെറ്റോ ആൾക്കാരോ ഒന്നുമുണ്ടായിരുന്നില്ല. സാമുവലും അവിടെ ഉണ്ടായിരുന്നില്ല.

ബോധം വന്നതിനുശേഷം സൂരജും തന്നോട് അധികം സംസാരിക്കാറില്ല. എന്നെയോ സൂരജിനെയോ കാണാൻ ആശുപത്രിയിൽ ആരും വന്നതുമില്ല.

ആൾക്കൂട്ടത്തിൽ നിന്നും രക്ഷപ്പെടാനോടിയെത്തിയ സാമുവൽ സിവേജ് ചാലിലേക്ക് കാൽതെറ്റി വീണു കാണാതായ കഥ ഞാനറിഞ്ഞതും അതിനാൽ ഏറെ ദിവസം കഴിഞ്ഞ് എനിക്ക് തുണവന്ന മഞ്ഞ ബാൻഡുകാരിൽ നിന്നുതന്നെയാണ്.

"സാമുവൽ ഓടിയതേയില്ലല്ലോ." കഥ കേട്ടപ്പോൾ ഞാൻ സൂരജിനെ നോക്കി പൊടുന്നനെ പറഞ്ഞു: ഇലക്ട്രിക് വയർ കഴുത്തിൽ മുറുകുമ്പോൾ എങ്ങനെ ഓടാനാണ്?

"ജിതുവിന്റെ വീട്ടിൽനിന്നു വരുമ്പോഴാണ് ഞാനതു കണ്ടത്" സൂരജ് പറഞ്ഞു.

"മറുപുറത്തേക്ക് ചാടാനാഞ്ഞപ്പോഴാണ് നടുവിൽ വീണത്."

വീടിനകം പൊടി മൂടിയിരുന്നു. സൂരജിന്റെ കൈയിൽനിന്നും അന്നു ചിതറിയ പുസ്തകങ്ങൾ മിസ്സിസ് മേനോനായിരിക്കണം ഭംഗിയായി അടുക്കിവച്ചിട്ടുണ്ട്. സൂരജ് ഇമവെട്ടാതെ അത് നോക്കിനിന്നതും ഞാൻ ശ്രദ്ധിച്ചു.

"ഒരാളുപോലും ആശുപത്രിയിൽ വന്നില്ല" സൂരജിന്റെ തല മടിയിലെടുത്തുവച്ച് സോഫയിലിരിക്കുമ്പോൾ ഞാൻ പറഞ്ഞു. "മിസ്സിസ് മേനോൻ പോലും."

"അങ്കിൾ നാട്ടിൽ പോയി." സൂരജ് പറഞ്ഞു. "ചിലപ്പോഴേ തിരിച്ചുവരൂ."

സാമുവൽ സിവേജ് ചാലിലേക്കു വീണ കഥപോലെ മറ്റൊരു കഥ. സൂരജിന്റെ മുഖത്തേക്കു നോക്കി ഞാൻ പറഞ്ഞു: "സാമുവലിന്റെ കഴുത്തിൽ വയർ മുറുകുന്നത് ഞാൻ കണ്ണാലെ കണ്ടതാണ്."

"അമ്മേ!" സൂരജ് കിടന്നിടത്തുനിന്നും ഒരു പിടച്ചിലോടെയാണ് ചാടി എഴുന്നേറ്റത്. "അമ്മ ഒന്നു മിണ്ടാതിരിക്കുമോ?"

"പൊലീസിനോടിക്കാര്യം പറയേണ്ടത് നമ്മുടെ. നമ്മെപ്പോലുള്ളവരുടെ ചുമതലയാണ് സൂരജ്." വാതിലിന്റെ ഓടാമ്പൽ നീക്കി ജനൽ ഒന്നുകൂടി അമർത്തി അടച്ച് ഞാൻ സൂരജിന്റെ തലയിൽ തലോടി. "ഇത്തരം കള്ളക്കളികൾക്ക്..."

"സാമുവൽ അങ്കിൾ അഴുക്കുചാലിലേക്ക് കാൽതെറ്റിവീണത് ഞാൻ കണ്ണാലെ കണ്ടതാണ്." സൂരജ് പറഞ്ഞു: "പൊലീസിനു പോലുമതറിയാം. അമ്മ അല്ലെന്നു പറഞ്ഞാലോ?"

തൊണ്ടയിൽനിന്നു തെന്നിപ്പോയ ഒരു നേർത്ത നിലവിളിയോടെ ഞാൻ സൂരജിനെ തുറിച്ചുനോക്കി.

"അങ്ങനെ പൊലീസ് പറഞ്ഞോ?"

"അഴുക്കുചാലിന്റെ വളവിലുള്ള മൂലയിൽ വച്ചാണ് സാമുവൽ അങ്കിൾ മറുപുറത്തേക്കു ചാടാനൊരുങ്ങിയത്." കുട്ടികൾ കൈയിൽ കെട്ടിക്കൊടുത്തിരുന്ന മഞ്ഞ ബാൻഡിൽ സൂരജ് വീണ്ടും തിരുപ്പിടിച്ചു. സൂരജിന്റെ തലയിൽനിന്നും കൈയെടുത്ത് തൊട്ടുമുൻപിലിരിക്കുന്ന ഫോണിലേക്ക് അതിന്റെ അകലത്തെ ആറ്റങ്ങളിലേക്ക് ഞാൻ നോക്കി.

"അമ്മയ്ക്ക് ഫോൺ ചെയ്യണോ?" സൂരജ് സാവധാനമാണു ചോദിച്ചത്. അതിന്റെ കലിപ്പിനു മുകളിൽ തുറന്ന അഴുക്കുചാലിലൂടെ ശക്തിയായി ഒഴുകുന്ന വെള്ളത്തിന്റെ ഇരമ്പവും പുതുക്കിപ്പണിത മണ്ഡപത്തിൽ നിന്നുയരുന്ന ഭജനത്തിന്റെ അലകളും ഒഴുകാതെ, ഇളകാതെ തളംകെട്ടി.

കനച്ചുകിടക്കുന്ന തീയിൽ നിന്നാളിയ തീനാളംപോലെ സാമുവലിന്റെ മുഖം, ചുവന്ന മുഖം മനസ്സിൽ തികട്ടുന്നു.

"അമ്മയ്ക്കോർമ്മയുണ്ടാവില്ല." എന്റെ തലയിൽ പതുക്കെ മുതിർന്ന ഒരാളെപ്പോലെ തടവി സൂരജ് പറഞ്ഞു: ഇന്നായിരുന്നു എന്റെ ഫിസിക്സ് പ്രാക്ടിക്കൽസ്."



പി. ബാലഗംഗാധരമേനോൻ

# കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം ബദലാവണം

**1. ഇന്ത്യയിൽ വിശേഷിച്ച് കേരളത്തിൽ ഇടതുപക്ഷ പുരോഗമന ശക്തികൾ വിശ്വാസത്തകർച്ച നേരിടുകയാണ്. സോഷ്യലിസത്തിൽനിന്നും അകലുകയും, മാർക്കറ്റ് ഇക്കോണമിയെ ഭരണകൂടം പുണരുകയും ചെയ്തുകൊണ്ടിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ ഈ വിശ്വാസത്തകർച്ച കൂടുതൽ ആപൽക്കരമായിത്തീർന്നിട്ടുണ്ട്. ഈ പ്രതിസന്ധിയിൽനിന്നും കരകയറാൻ ഇടതുപക്ഷത്തിന്റെ മുമ്പിലുള്ള പോംവഴികളെന്തൊക്കെയാണ്?**

ഇന്ത്യയിൽ. പ്രത്യേകിച്ചു കേരളത്തിൽ ഇടതുപക്ഷ പുരോഗമനശക്തികൾ വിശ്വാസത്തകർച്ച നേരിടുകയാണ് എന്നു പറയുന്നതു മുഴുവനും ശരിയല്ല. എന്നാൽ ഭാഗികമായി ശരിയാണുതാനും. ഇടതുപക്ഷ പുരോഗമനശക്തികളുടെ അധികാരത്തിലിരിക്കുമ്പോഴുള്ള പ്രവർത്തനശൈലിയും അധികാരത്തിൽനിന്നു പുറത്തുപോകുമ്പോഴുള്ള പ്രവർത്തനശൈലിയും കാണുമ്പോൾ നിഷ്പക്ഷരായ പലരും അവരോടു പഴയകാലത്തുള്ള ബഹുമാനവും ആദരവും കാണിക്കാറില്ലെന്നുള്ളതു സത്യമാണ്. അധികാരത്തിൽനിന്നു പുറംതള്ളപ്പെട്ട അവസരത്തിൽ വഴിതടയൽ, ട്രെയിനുകളും ബസ്സുകളും പിക്കറ്റ് ചെയ്യുക തുടങ്ങിയ സാധാരണ ജനങ്ങൾക്കുപോലും ബുദ്ധിമുട്ടുണ്ടാക്കുന്ന പ്രവർത്തനശൈലിയാണ് പൊതുജനാഭിപ്രായം കുറയുവാനുള്ള ഒരു കാരണം. അതോടൊപ്പം കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം രണ്ടായി പിളരുകയും ജനങ്ങളുടെ വികാരം കണക്കിലെടുക്കാതെ തങ്ങൾ പറയുന്നതു മാത്രമാണു ശരിയെന്ന് ആവർത്തിച്ചാവർത്തിച്ചു പറയുന്ന പ്രവണതയും കമ്മ്യൂണിസ്റ്റ് പാർട്ടികളെ ജനങ്ങളിൽനിന്ന് അകറ്റിയിട്ടുണ്ട്. ഇതിന് ഒരു പോംവഴി രണ്ടു കമ്മ്യൂണിസ്റ്റ് പാർട്ടികളും യോജിക്കുക എന്നതു മാത്രമാണ്. യോജിച്ചു പ്രവർത്തിക്കുകയാണെന്നു മാത്രം പറഞ്ഞാൽ പോരാ, അതു ജനങ്ങൾക്കു ബോദ്ധ്യമാകണം. കമ്മ്യൂണിസ്റ്റുകാരോട് ഒരുമിച്ചു പ്രവർത്തിക്കുമ്പോൾ മറ്റു ബൂർഷ്വാ പാർട്ടികൾ പുണ്യവാളന്മാരാണെന്നു പറയുകയും, അല്ലാത്ത അവസരത്തിൽ അവർ മൂരാച്ചികളാണെന്നു മുദ്രയടിക്കുകയും, ചെയ്യുന്നതിന്റെ പൊരുൾ വിദ്യാസമ്പന്നരായ കേരളീയർക്ക് എളുപ്പത്തിൽ മനസ്സിലാകും. മുസ്ലിം ലീഗിനെയും കേരളാ കോൺഗ്രസ്സിനെയും പോലെയുള്ള വർഗ്ഗീയപ്പാർട്ടികളെ വലുതാക്കിയത് കമ്മ്യൂണിസ്റ്റുകാരല്ലേ? അതിനെത്തുടർന്ന് കോൺഗ്രസ്സുകാരും അതുതന്നെ ചെയ്തു. ഈ ഐക്യമുന്നണികളുടെ ഘടന മാറ്റേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഇടതുപക്ഷ പാർട്ടികൾ മാത്രം ഒരു ഭാഗത്തും മറ്റുള്ളവർ മറുഭാഗത്തും നില്ക്കട്ടെ. ഒരുപക്ഷേ, കുറച്ചുകാലത്തേക്ക് അധികാരത്തിൽ കയറാൻ സാധിക്കുകയില്ലായിരിക്കാം. പക്ഷേ, പിന്നീടു കേരളം ഭരിക്കുന്നത് ഇടതുപക്ഷ പാർട്ടികളായിരിക്കുമെന്നുള്ളതിനു സംശയമില്ല.

> **മു**തലാളിത്ത സാമ്പത്തികക്രമത്തിൽക്കൂടിയാണ് ഇന്ത്യയുടെ മോചനമെന്നു വിശ്വസിക്കുന്നവർ വിഡ്ഢികളാണ്. ഗാന്ധിജിയുടെയും നെഹ്റുവിന്റെയും ആശയങ്ങളും, മാർക്സിന്റെയും ലെനിന്റെയും തത്ത്വസംഹിതകളും സമന്വയിപ്പിച്ചുകൊണ്ട് ഒരു ജനാധിപത്യ സോഷ്യലിസ്റ്റ് സാമ്പത്തികക്രമം ഇന്നല്ലെങ്കിൽ നാളെ ഇന്ത്യയിൽ വരുമെന്നുള്ളതിന് എനിക്കു സംശയമില്ല.

**2. ബഹുജന സമരങ്ങൾ ഉൾപ്പെടെയുള്ള പ്രക്ഷോഭങ്ങളെല്ലാം പാർട്ടി താത്പര്യം നിലനിർത്താനുള്ള ഉപകരണമായി തരംതാണിരിക്കുകയാണെന്ന് ജനങ്ങൾ വിശ്വസിക്കുന്നു. സാധാരണക്കാരനെ ശ്വാസംമുട്ടിക്കുന്ന വിലക്കയറ്റത്തിനെതിരായിപ്പോലും ജനങ്ങളെ അണിനിരത്താൻ കഴിയാതെ വന്നിരിക്കുന്നത് ഇതുകൊണ്ടല്ലേ?**

ബഹുജനസമരങ്ങളെല്ലാം പാർട്ടി താത്പര്യം നിലനിർത്താനുള്ള ഉപകരണമാണെന്നു പറയുന്നതു ശരിയല്ല. ചില സമരങ്ങൾ പാർട്ടിതാത്പര്യം മാത്രം മുന്നിൽ കണ്ടുകൊണ്ടു സംഘടിപ്പിച്ചിരിക്കാം. പക്ഷേ. ഭൂരിപക്ഷ ബഹുജനസമരങ്ങളും ജനങ്ങളുടെ ദുരിതപൂർണ്ണമായ ജീവിതത്തിന് അറുതിവരുത്താനുള്ളതാണ്. ഇന്നു കേന്ദ്രത്തിലും സ്റ്റേറ്റുകളിലും അധികാരത്തിലിരിക്കുന്ന കോൺഗ്രസ്സ് ഗവൺമെന്റുകൾ സ്വേച്ഛാധിപത്യപരമായി. ജനാധിപത്യവിരുദ്ധമായി പൊതുജനങ്ങളുടെ അഭിപ്രായത്തെ ചവിട്ടിമെതിച്ചു ഭരണം നടത്തുമ്പോൾ ബഹുജനസമരം നടത്താതെ എന്തുചെയ്യും? പക്ഷേ, അതു സമാധാനപരമായിരിക്കണമെന്നുള്ളതാണ് ആവശ്യം.

**3. ട്രേഡ് യൂണിയനുകളും സർവീസ് സംഘടനകളും വ്യവസ്ഥാപനവൽക്കരിക്കപ്പെടുകയും അവയെല്ലാം. ചില നിക്ഷിപ്ത താത്പര്യങ്ങൾ നിലനിർത്താനുള്ള വേദികളായിത്തീരുകയും ചെയ്തിരിക്കുകയാണ്. സംഘടിത തൊഴിലാളി വർഗ്ഗത്തിന്റെയും കർഷക ജനസാമാന്യത്തിന്റെയും കൂട്ടായ വിലപേശൽപ്രഹസനമായി അധഃപതിച്ചത് ഇതുകൊണ്ടാണോ?**

ട്രേഡ് യൂണിയനുകൾ നിഷ്പക്ഷ താത്പര്യങ്ങൾ നിലനിർത്തുന്നതിനുള്ള വേദികളായിത്തീർന്നിരിക്കുന്നു എന്നു പറയുന്നതു മുഴുവൻ ശരിയല്ല. ചില യൂണിയനുകൾ അങ്ങനെ ചെയ്തിരിക്കാം. എന്നാൽ ട്രേഡ് യൂണിയൻ പ്രസ്ഥാനത്തിനെ ആകപ്പാടെ ഇപ്രകാരം താറടിച്ചു ചിത്രീകരിക്കുന്നതു തെറ്റാണ്. വാസ്തവത്തിൽ ട്രേഡ് യൂണിയനുകൾക്കു വിലപേശുവാനുള്ള ശക്തി ഇന്നു ദുർബലമാണെന്നുള്ളതാണു സത്യം.

**4. വിപ്ലവം എന്ന സങ്കല്പം അകന്നുമാറിയിരിക്കുന്നു. ചരിത്രപരമായ കാരണങ്ങൾ അതിനുണ്ട്. വിപ്ലവപ്പാർട്ടികൾ ജനാധിപത്യമാർഗ്ഗം സ്വീകരിച്ചതോടുകൂടി ആ പാർട്ടികളെ കീഴ്പ്പെടുത്തിയിരിക്കുന്ന അധികാരമോഹം പരിഹാരമില്ലാത്ത വിനയായിത്തീർന്നിരിക്കുകയല്ലേ? ഇതിൽനിന്നും ഇടതുപക്ഷപ്പാർട്ടികൾക്കു മോചനമില്ലേ?**

വിപ്ലവപ്പാർട്ടികൾ ജനാധിപത്യപരമായ മാർ

ർഗ്ഗം സ്വീകരിക്കുന്നു എന്നുള്ളതാണ് ഈ രാജ്യത്തിന്റെ പുരോഗതിക്കു വലിയ മുതൽക്കൂട്ട് എന്നു ഞാൻ കാണുന്നു. യൂറോപ്പിലെയും പഴയ സോവിയറ്റ് യൂണിയനിലെയും കമ്മ്യൂണിസ്റ്റ് പാർട്ടികൾ. ജനാധിപത്യ സോഷ്യലിസ്റ്റ് പാർട്ടികളായി രൂപാന്തരപ്പെട്ടുകൊണ്ടിരിക്കുകയാണ്. റഷ്യ, ഹംഗറി, റുമേനിയ, ചെക്കോസ്ളോവാക്യ, പോളണ്ട് തുടങ്ങിയ രാജ്യങ്ങളിൽ ഇന്ന് ഒരു നിഷ്പക്ഷമായ തിരഞ്ഞെടുപ്പു നടത്തിയാൽ, അവിടെയെല്ലാം അധികാരത്തിൽ വരുന്നതു പഴയ കമ്മ്യൂണിസ്റ്റ് പാർട്ടികളായിരിക്കും. പക്ഷേ. അതു സ്റ്റാലിനിസ്റ്റ് കമ്മ്യൂണിസ്റ്റുകളായിരിക്കുകയില്ല. അധികാര ദുർമോഹം ഒരളവു വരെ ഇടതുപക്ഷ പാർട്ടികളെ ബാധിച്ചിട്ടുണ്ട്. പക്ഷേ, എ.കെ.ജിയും ബാസവപുന്നയ്യയും രാജേശ്വരറാവുവും അച്യുതമേനോനും ഇ.എം.എസ്സും സുർജിത്തും നേതൃത്വം നല്കിയ ഇടതുപക്ഷ പ്രസ്ഥാനത്തെ തകർക്കുവാൻ സാധിക്കില്ലെന്നു ഞാൻ വിശ്വസിക്കുന്നു.

5. പതിനെട്ടു കൊല്ലത്തെ ഭരണത്തിനു ശേഷം, ബംഗാളിൽ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റു പാർട്ടി നേരിടുന്ന പ്രതിസന്ധി ഇടതുപക്ഷ ശക്തികളെ മൊത്തത്തിൽ ദുർബലപ്പെടുത്തുമോ?

മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി പശ്ചിമ ബംഗാളിൽ തുടർച്ചയായി പതിനെട്ടു കൊല്ലമായി അധികാരത്തിലിരിക്കുകയാണ്. ഏതു പാർട്ടിയും അധികാരത്തിലിരിക്കുമ്പോൾ കുറേ സ്ഥാപിത താത്പര്യക്കാർ അതിൽ കടന്നുകൂടും. അതാണ് സോവിയറ്റ് യൂണിയനിലേയും കിഴക്കൻ യൂറോപ്പിലേയും കമ്മ്യൂണിസ്റ്റ് പാർട്ടികളുടേയും പതനത്തിന് ഒരു കാരണം. നൃപൻ ചക്രവർത്തി പറയുന്നു, പശ്ചിമ ബംഗാൾ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പ്രവർത്തനത്തിൽ വളരെയധികം അഴിമതിയുണ്ടെന്ന്. എന്നാൽ ജ്യോതിബാസു ഇതിനെ ശക്തിയായി എതിർക്കുകയാണ്. ജ്യോതിബാസു പറയുന്നതു മാത്രമേ ഇന്നു ബംഗാളിൽ നടക്കുകയുള്ളൂ. സത്യത്തിൽ ജ്യോതിബാസു തെറ്റുചെയ്താൽപ്പോലും നിയന്ത്രിക്കാൻ ഇന്നത്തെ മാർക്സിസ്റ്റ് പാർട്ടിയുടെ കേന്ദ്ര നേതൃത്വത്തിനു ശക്തിയില്ല. ജ്യോതിബാസു പോയാൽ ഇന്ത്യയിലെ കമ്മ്യൂണിസ്റ്റ് പാർട്ടികൾ ഒരു സ്റ്റേറ്റിലും അധികാരത്തിലില്ലാത്ത കമ്മ്യൂണിസ്റ്റ് പാർട്ടികളായി മാറും. ഒരുപക്ഷേ, ഇക്കാരണംകൊണ്ടായിരിക്കാം കുറ്റങ്ങളും കുറവുകളുമുണ്ടെങ്കിലും മാർക്സിസ്റ്റ് പാർട്ടിയുടെ കേന്ദ്ര നേതൃത്വം ജ്യോതിബാസുവിനു പിന്തുണ നില്ക്കുന്നത്.

> **രാ**ഷ്ട്രീയവും സാമൂഹ്യവുമായ സ്വാതന്ത്ര്യവും ജനാധിപത്യവും ആർജ്ജിക്കുന്നതിന് ഒരു ബദൽ പ്രസ്ഥാനമായി വളരേണ്ടത് കമ്മ്യൂണിസ്റ്റ് പാർട്ടികളാണ്. പക്ഷേ, അവർ ലോക കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൽ വന്നിട്ടുള്ള വലിയ മാറ്റങ്ങൾ കണക്കിലെടുക്കണം. ജനാധിപത്യവും സോഷ്യലിസവും അടിസ്ഥാന തത്ത്വങ്ങളായി സ്വീകരിച്ച് ഒരു പുതിയ സമൂഹം നമ്മുടെ രാജ്യത്ത് ഉയർത്തേണ്ടതാണ്. ഗാന്ധിജിയുടെയും നെഹ്റുവിന്റെയും സ്വപ്നവും അതായിരുന്നു.

6. സോവിയറ്റ് യൂണിയൻ തകരുകയും ചൈന ഭാഗികമായി മുതലാളിത്ത സമ്പദ്ക്രമത്തിലേക്കു തിരിയുകയും ചെയ്തതോടുകൂടി സമത്വാധിഷ്ഠിതമായ ഒരു സമൂഹസൃഷ്ടിയെക്കുറിച്ചുള്ള സ്വപ്നം തകർന്നിരിക്കയാണ്. അതിനു പകരം എന്തു സ്വപ്നം നല്കാൻ ഇടതുപക്ഷശക്തികൾക്കു കഴിയും?

ഇന്ത്യയിൽ 70 കൊല്ലത്തിലധികമായി പ്രവർത്തിക്കുന്ന കമ്മ്യൂണിസ്റ്റ് പാർട്ടി ഇന്നു നിർണ്ണായകമായ ഒരു ശക്തിയല്ല. കേരളവും ബംഗാളും ത്രിപുരയും കഴിഞ്ഞാൽ മറ്റൊരു സ്റ്റേറ്റിലും അവർക്ക് അധികാരത്തിൽ കയറാൻ ഇപ്പോൾ സാധിക്കയില്ല. ഈ ദുഃസ്ഥിതിക്കു പ്രധാന കാരണം ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം അതിന്റെ ഭാരതീയമായ ഒരു പാത കെട്ടിപ്പടുത്തില്ല എന്നതാണ്. എന്നാൽ ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടി, വിയറ്റ്നാം കമ്മ്യൂണിസ്റ്റ് പാർട്ടി, കൊറിയൻ കമ്മ്യൂണിസ്റ്റ് പാർട്ടി, ക്യൂബൻ കമ്മ്യൂണിസ്റ്റ് പാർട്ടി എന്നീ പാർട്ടികൾ ആ രാജ്യങ്ങളിലെ സാഹചര്യമനുസരിച്ചു പ്രവർത്തിക്കുകയും ഇപ്പോഴും അധികാരത്തിൽ ഇരിക്കുകയും ചെയ്യുന്നു. മുതലാളിത്ത സാമ്പത്തികക്രമത്തിൽക്കൂടിയാണ് ഇന്ത്യയുടെ മോചനമെന്നു വിശ്വസിക്കുന്നവർ വിഡ്ഢികളാണ്. ഗാന്ധിജിയുടെയും നെഹ്റുവിന്റെയും ആശയങ്ങളും, മാർക്സിന്റെയും ലെനിന്റെയും തത്ത്വസംഹിതകളും സമന്വയിപ്പിച്ചുകൊണ്ട് ഒരു ജനാധിപത്യ സോഷ്യലിസ്റ്റ് സാമ്പത്തികക്രമം ഇന്നല്ലെങ്കിൽ നാളെ ഇന്ത്യയിൽ വരുമെന്നുള്ളതിന് എനിക്കു സംശയമില്ല.

7. ആന്റണിയേയും സുധീരനേയുംപോലുള്ളവർ അധികാരത്തിൽ എത്തിയതോടുകൂടി കേരള മന്ത്രിസഭയ്ക്കു കൂടുതൽ ജനസ്വീകാര്യത ഉണ്ടായിരിക്കുന്നതായി ഒരു ധാരണ പരന്നിട്ടുണ്ട്. അതേസമയം ആ ഭരണമുന്നണിയിൽപ്പെട്ടവർ നടത്തിയ അഴിമതികൾ അതുപോലെ തുടരുകയും ചെയ്യുന്നു. ഈ വൈരുദ്ധ്യം ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻ ഇടതുപക്ഷപ്പാർട്ടികൾക്കു കഴിയാതെ പോകുന്നതെന്തുകൊണ്ട്?

ആന്റണിയും സുധീരനും നല്ലവരാണ്. പക്ഷേ. അവർ നരസിംഹറാവുവിന്റെ സാമ്പത്തികനയത്തിനു സർവ്വാത്മനാ പിന്തുണ നല്കുന്നവരാണ്. ബഹുരാഷ്ട്ര കുത്തകകൾക്കു കവാടം തുറന്നുകൊടുക്കുന്ന ഈ സാമ്പത്തികനയം യഥാർത്ഥത്തിൽ ഖദറിൽപ്പൊതിഞ്ഞ രസഗുളികയാണ്. അതിന് ഏറ്റവും നല്ല ഉദാഹരണം കടലോരത്തു ജീവിക്കുന്ന മത്സ്യത്തൊഴിലാളികളുടെ ഇപ്പോഴത്തെ ദയനീയ സ്ഥിതി പരിശോധിച്ചാൽ മനസ്സിലാകും. ബഹുരാഷ്ട്ര കുത്തക കമ്പനികളുടെ ട്രോളറുകൾക്കു നിർബാധം ഒരു നിയന്ത്രണവുമില്ലാതെ നമ്മുടെ മത്സ്യസമ്പത്ത് ചൂഷണം ചെയ്യാൻ കേന്ദ്രഗവൺമെന്റ് ലൈസൻസ് നല്കിയപ്പോൾ കേരള സർക്കാർ എന്താണു ചെയ്തത്? മുഖ്യമന്ത്രി പ്രധാനമന്ത്രിക്ക് ഒരെഴുത്ത് എഴുതി. ഇതുകൊണ്ട് എന്തു ഫലമുണ്ടായി? വാസ്തവത്തിൽ ഒന്നുമുണ്ടായില്ല. ഗത്യന്തരമില്ലാതെ പട്ടിണിപ്പാവങ്ങളായ മത്സ്യത്തൊഴിലാളികൾ തുറമുഖങ്ങളിൽ ഉപരോധം സംഘടിപ്പിച്ചു പ്രതിഷേധിച്ചു വീട്ടിലേക്കു പോയി. ആന്റണി നേതൃത്വം കൊടുക്കുന്ന ഐക്യജനാധിപത്യമുന്നണിയിലെ പല മന്ത്രിമാരും അഴിമതിക്കാരാണെന്നു ജനങ്ങൾ വിശ്വസിക്കുന്നു. വ്യക്തിപരമായി ആന്റണിയും സുധീരനും അഴിമതിയുടെ കറപുരളാത്തവരാണ്. മറ്റൊരു വിധത്തിൽ പറയുകയാണെങ്കിൽ ഇവരെല്ലാം അറവുശാല കാക്കുന്ന ശുദ്ധഗതിക്കാരായ നമ്പൂതിരിമാരാണ്.

8. കമ്മ്യൂണിസ്റ്റുകാരൻ എന്ന പഴയ സങ്കല്പം, ത്യാഗസന്നദ്ധനായ പൊതുപ്രവർത്തകൻ എന്നതായിരുന്നു. ആ നിർവ്വചനത്തിന് അർഹതയുള്ള എത്രപേർ ഇന്ന് ഇടതുപക്ഷപ്രസ്ഥാനത്തിലുണ്ട്?

കമ്മ്യൂണിസ്റ്റുകാരൻ എന്ന പഴയ സങ്കല്പത്തിനു മങ്ങലേറ്റു എന്നതു ശരിയാണ്. കമ്മ്യൂണിസ്റ്റുകാർ തന്റെ കഴിവുകളെല്ലാം രാജ്യത്തിനു നല്കി, രാജ്യത്തിൽനിന്നു ജനസേവനത്തിനു പ്രതിഫലമായി ഒന്നും സ്വീകരിക്കാൻ കൂട്ടാക്കാത്ത പൊതുപ്രവർത്തകരാണെന്നാണ് ലെനിൻ പറഞ്ഞിട്ടുള്ളത്. അങ്ങനെ ത്യാഗസന്നദ്ധരായ പൊതുപ്രവർത്തകർ ഏറ്റവും കൂടുതലുള്ളത് ഇപ്പോഴും കമ്മ്യൂണിസ്റ്റ് പാർട്ടികളിലാണ്. ഇ.എം.എസ്, നായനാർ, പി.കെ.വി, ഗൗരിയമ്മ. ശ്രീനിവാസൻ തുടങ്ങിയ എത്രയോ പ്രവർത്തകർ ഇപ്പോഴും കേരളത്തിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൽ പ്രവർത്തിക്കുന്നു. ഇവരെപ്പോലുള്ളവരുടെ ഒരു നീണ്ട പട്ടിക പറയാൻ സാധിക്കും. പക്ഷേ, ഞാൻ അതിനു മുതിരുന്നില്ല.

9. രാഷ്ട്രീയവും സാമൂഹികവുമായ സ്വാതന്ത്ര്യവും ജനാധിപത്യവും ആർജ്ജിക്കുന്നതിന് ഒരു സമൂഹത്തിനാശ്രയിക്കാവുന്ന ബദൽശക്തി കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മാത്രമാണോ?

രാഷ്ട്രീയവും സാമൂഹ്യവുമായ സ്വാതന്ത്ര്യവും ജനാധിപത്യവും ആർജ്ജിക്കുന്നതിന് ഒരു ബദൽ പ്രസ്ഥാനമായി വളരേണ്ടത് കമ്മ്യൂണിസ്റ്റ് പാർട്ടികളാണ്. പക്ഷേ, അവർ ലോക കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൽ വന്നിട്ടുള്ള വലിയ മാറ്റങ്ങൾ കണക്കിലെടുക്കണം. ജനാധിപത്യവും സോഷ്യലിസവും അടിസ്ഥാന തത്ത്വങ്ങളായി സ്വീകരിച്ച് ഒരു പുതിയ സമൂഹം നമ്മുടെ രാജ്യത്ത് ഉയർത്തേണ്ടതാണ്. ഗാന്ധിജിയുടെയും നെഹ്റുവിന്റെയും സ്വപ്നവും അതായിരുന്നു.

(അടുത്തലക്കം: ബി.ആർ.പി. ഭാസ്കർ)



എസ്. മഹാദേവൻ തമ്പി

# അവസാനിക്കാത്ത യാത്ര



ബല്ലടിച്ചു: ബസ് നീങ്ങി. ഭാഗ്യത്തിന് വാതിൽക്കമ്പിയിൽ പിടികിട്ടി. അകത്തേക്കു കയറാനൊക്കില്ല. നാല്പത്തഞ്ചുപേർക്കു കയറാവുന്ന ബസ്സിൽ എഴുപതോളം പേരുണ്ടാവും! കാലുകുത്താനിടമില്ല: കൈപിടിക്കാനും തരമില്ല. എന്നാലും ഈ ബസ്സിൽ പോകാതെ പറ്റില്ലല്ലോ: നാട്ടിലേക്കുള്ള അവസാനത്തെ വണ്ടിയാണ്. ഈ ബസ്സ് വരുന്നതും കാത്ത് അവളുറങ്ങാതിരിപ്പുണ്ടാവും: ഇതിലെങ്കിലും കണ്ടില്ലെങ്കിൽ.... അത് ഓർക്കാൻപോലുമാവുന്നില്ല. രണ്ടാഴ്ചയ്ക്കുള്ളിൽ ഇത് നാലാമത്തെ കത്താണ്. വീട്ടിൽ നിന്നുപോന്നതിന്റെ മൂന്നാം ദിവസം കിട്ടി. കണ്ണീരിന്റെ നനവുള്ള ആദ്യാക്ഷരങ്ങൾ:

"വിനയേട്ടന്റെ സ്വഭാവം ശരിക്കറിയാവുന്നതുകൊണ്ട് ഓർമ്മിപ്പിക്കുകയാണ്. ആരോടെങ്കിലും പറഞ്ഞ് ക്വാർട്ടേഴ്സ് കിട്ടുമോന്നു നോക്കണം. കിട്ടിയില്ലെങ്കിൽ കുറഞ്ഞ വാടകയ്ക്കൊരു വീടായാലും മതി. കൂടുതൽ സൗകര്യമൊന്നും വേണ്ടാ. ഉള്ളതുകൊണ്ട് ഞാനും കുഞ്ഞും ഒതുങ്ങിക്കഴിഞ്ഞോളാം."

ഓഫീസിൽ. ബോർഡ് മെംബറുടെ വിദേശയാത്ര സംബന്ധിച്ച ബില്ലുകളുടെ ക്ളാരിഫിക്കേഷൻ തയ്യാറാക്കുമ്പോഴാണ് കത്തുകിട്ടിയത്. പിന്നെ മനസ്സ് നേരെ നിന്നില്ല. പെട്ടെന്ന്. കടലാസുകളെല്ലാം ഒതുക്കിവച്ച് കളക്ടറേറ്റിലേക്കു പായുകയായിരുന്നു.

ക്വാർട്ടേഴ്സുകളുടെ അലോട്ടുമെന്റു കാര്യങ്ങൾ നോക്കുന്ന സൂപ്രണ്ടിന് അവജ്ഞയായിരുന്നു:

"എത്രപ്രാവശ്യം പറഞ്ഞു. നിങ്ങളുടെ പ്രയോറിട്ടി 837 ആണെന്ന്. ഈ മാസം നാലു ക്വാർട്ടേഴ്സ് ഒഴിവും. ഈ രീതിയിൽ നോക്കിയാൽ അടുത്ത പത്തുകൊല്ലത്തേക്കു നിങ്ങൾക്ക് കിട്ടാനിടയില്ല."

വിഷണ്ണനായി നിൽക്കുന്നതു കണ്ട് സൂപ്രണ്ട് ചോദിച്ചു:

"നാട്ടിലേക്കൊരു മാറ്റത്തിന് ശ്രമിച്ചുകൂടേ?" പിന്നെ പെട്ടെന്ന് എന്തോ ഓർത്തിട്ടെന്നപോലെ അയാളതു തിരുത്തി "ക്ഷേമ[illegible] ബോർഡിനു തലസ്ഥാനത്തു മാത്രമല്ലേ ഓഫീസുള്ളു: നിങ്ങളൊരു വീടു വാടകയ്ക്കെടുക്കാൻ നോക്ക്."

അയാൾ പിന്നെയും എന്തൊക്കെയോ പറഞ്ഞുകൊണ്ടിരുന്നു. അതിനിടയിൽ പുറത്തുകടന്നു. ഏതായാലും ഒരു വീടുനോക്കണം. വൈകുന്നേരം പറ്റുകടയിലെ മുനിയപ്പനോടു കാര്യം പറഞ്ഞു. അയാൾ മണിയനെ ഏർപ്പാടാക്കിത്തന്നു. ബ്രോക്കറാണ്. നഗരത്തിലും പ്രാന്തത്തിലും ഒഴിയുന്ന വീടുകളെപ്പറ്റി നല്ല തിട്ടമാണ്. ഒരുമാസത്തെ വാടക ബ്രോക്കറേജ് കൊടുക്കണമെന്നു മാത്രം.

അടുത്ത ദിവസം രാവിലെതന്നെ മണിയൻ ലോഡ്ജ് മുറിയിൽ വന്നു. മുഖവുരയില്ലാതെ കാര്യത്തിലേക്കു കടന്നു: "സാറിന്റെ കണ്ടീഷനെന്തൊക്കെയാണ്: എത്ര വാടകയാവാം: എന്തൊക്കെ സൗകര്യങ്ങൾ വേണം: ഏരിയായുടെ കാര്യത്തിൽ പ്രത്യേക താത്പര്യം വല്ലതുമുണ്ടോ?"

ചോദ്യം ചെയ്യാൻ തുടങ്ങിയപ്പോൾ മണിയനോട് ഉള്ള കാര്യം തുറന്നുപറഞ്ഞു:

"ഏത് ഏരിയയായാലും മതി. അല്പം വൃത്തി വേണം. ഒരു മുറീം അടുക്കളേം ആയാലും മതി. വാടക കുറഞ്ഞിരിക്കണം. വണ്ടിക്കൂലി അധികം കൊടുക്കാതെ ഓഫീസിലെത്താവുന്ന ഒരിടം."

"സിറ്റിയിലെങ്ങും ആയിരത്തഞ്ഞൂറിൽക്കുറഞ്ഞ് വീടു കിട്ടില്ല: ഒരു വർഷത്തെയെങ്കിലും വാടക അഡ്വാൻസും കൊടുക്കണം."

"അയ്യോ അതു വേണ്ടാ."

"എന്നാൽ അല്പം നീങ്ങിനോക്കാം."

മണിയൻ ഡയറി തുറന്നു കുറേ പരിശോധിച്ചു. പിന്നെ പറഞ്ഞു:

"ശരി പോകാം."

ബസ്സിലും കാൽനടയുമായി ഒന്നുരണ്ടുമണിക്കൂർ പിന്നിട്ടപ്പോൾ നഗരാതിർത്തിയിലെത്തി. പിന്നെയും ഒരിടവഴിയിലൂടെ കുറേ നടന്നു. ഒടുവിൽ വഴി അവസാനിക്കുന്നിടത്ത് ഇടതുവശത്ത് പൊക്കത്തിലായി ഒരു ചെറിയ വീട്. അടുത്ത വീട്ടിൽനിന്ന് താക്കോൽ വാങ്ങിക്കൊണ്ടുവന്ന് മണിയൻ വീടു തുറന്നു:

"സാറിന്റെ കണ്ടീഷനൊക്കുന്ന വീടാ."

വീട് വിശദമായി പരിശോധിച്ചു. ഒരു ചെറിയ കുടുംബത്തിന് കഷ്ടിച്ചു താമസിക്കാം. പൈപ്പുവെള്ളമുണ്ട്. വെളിച്ചവുമുണ്ട്. നടന്ന് ഓഫീസിലെത്താൻ കഴിയില്ലെന്നൊരു കുഴപ്പമേയുള്ളു. രണ്ടുവഴിക്കും കൂടി മൂന്നു രൂപയെങ്കിലും ബസ്സിനു കൊടുക്കണം. വീട് ഇഷ്ടപ്പെട്ടെന്നു തോന്നിയപ്പോൾ മണിയൻ പതുക്കെ കാര്യത്തിലേക്കു കടന്നു:

"ആയിരത്തി ഇരുന്നൂറാ വാടക ചോദിക്കുന്നത്. അതു ഞാൻ ആയിരമാക്കി കുറപ്പിച്ചുതരാം. ഒരു



കൊല്ലത്തെ അഡ്വാൻസ് എന്നുള്ളത് ആറുമാസത്തേക്കുമാക്കാം.''

"അയ്യോ.''

അതുകേട്ടപ്പോൾ നിലവിളിക്കാൻ തോന്നി.

ഈ വീട്ടിന് ഇത്രയും വാടകയോ?

"മണിയാ ഇതിൽ കുറയില്ലേ?''

"ഇതിൽ കുറഞ്ഞ് ഒറ്റവീടായി കിട്ടില്ല സാറേ.''

മണിയൻ തീർത്തുപറഞ്ഞു; എന്നിട്ടൊരു സൗജന്യവും:

"വേണമെങ്കിൽ ഏതെങ്കിലും വീടിന്റെ പകുതിഭാഗം കിട്ടുമോന്നു നോക്കാം.''

ഇനി ഇന്നു വേറെ വീടുനോക്കാൻ പോകണോ?

ഇപ്പോൾത്തന്നെ ഓഫീസിൽ പോകാനുള്ള സമയം കഴിഞ്ഞിരിക്കുന്നു.

കാത്തുനിന്ന മണിയനോടു പറഞ്ഞു:

"ഇനി വൈകുന്നേരമാവാം, ഓഫീസിൽ പോകാനുള്ള സമയം കഴിഞ്ഞു.''

തിരിച്ചുപോരുമ്പോൾ സ്വയമൊരു കണക്കെടുപ്പു നടത്തി. എത്ര രൂപയ്ക്കുവരെയുള്ള വീടാകാം? വീട്ടുചെലവ് എന്തു വരും? തറവാട്ടിലേക്ക് വല്ലതും കൊടുക്കണ്ടേ....

വല്ലതുമോ?

തറവാടിന്റെ ഏക ആശ്രയമാണ്. കാര്യമായ വരുമാനമൊന്നുമില്ലാത്ത അച്ഛൻ, കെട്ടുപ്രായം കഴിഞ്ഞുനിൽക്കുന്ന രണ്ടു സഹോദരിമാർ. മാസംതോറുമെത്തിക്കുന്ന ആയിരം രൂപയാണ് തറവാടിനെ താങ്ങിനിർത്തുന്നത്. അതു കുറയ്ക്കാൻ കഴിയുമോ?

ഓഫീസിലെത്തിയിട്ടും മനസ്സ് നേരെയായില്ല.

ബോർഡുമെംബറുടെ യാത്രാബില്ല് എടുത്തില്ല. സ്വന്തം കണക്കുപുസ്തകം തുറന്നു:




പിടുത്തമെല്ലാം കഴിഞ്ഞ് ശമ്പളമായി കൈയിൽ കിട്ടുന്നത് രണ്ടായിരത്തി ഒരുന്നൂറു രൂപയാണ്. അതിൽ ആയിരം രൂപകൊണ്ട് താമസവും ഭക്ഷണവുമുൾപ്പെടെയുള്ള പ്രതിമാസച്ചെലവുകൾ നടത്തുന്നുണ്ട്. അതൊരഭ്യാസം തന്നെയാണ്. രാവിലെ ഒരു ചായ, ഒരു സിഗററ്റ്. രണ്ടിനും കൂടി രണ്ടുരൂപ. പ്രഭാതഭക്ഷണമായി മൂന്നു ദോശ, ഒരു ചായ അതിന് അഞ്ചുരൂപ. അങ്ങനെ മൊത്തം ഏഴുരൂപകൊണ്ട് ഉച്ചവരെയുള്ള കാര്യങ്ങൾ കഴിയും. ഉച്ചയ്ക്ക് ഊണിനും ഒരു സിഗററ്റിനും കൂടി ഒൻപതു രൂപാ എഴുപത്തഞ്ചു പൈസാ. വൈകുന്നേരം ചായയില്ല. രാത്രിയിൽ ഒരു പ്ളേറ്റ് കപ്പക്കറി, ഒരു പഴം, ഒരു ചായ. അതിനുമാത്രം എട്ടേകാൽ രൂപ. അങ്ങനെ ഒരു ദിവസത്തെ ആകെ ചെലവ് ഇരുപത്തഞ്ചുരൂപ. മുറിവാടക പ്രതിമാസം ഇരുന്നൂറു രൂപ. മുടിവെട്ട്, സോപ്പ്, എണ്ണ ഇവയ്ക്കെല്ലാംകൂടി ഒരു മാസത്തേക്ക് അൻപതു രൂപ. ഇതു കൃത്യമാണ്. ഈ കൃത്യതയ്ക്കപ്പുറത്ത് ഒരു പൈസപോലും ചെലവാക്കില്ല. ചെലവാക്കാനില്ല. ആഹാരം കഴിക്കാൻ പോകുമ്പോൾ യാദൃച്ഛികമായി ഒരു പരിചയക്കാരൻ കൂടെ വന്നാൽ ആ ഒരുനേരം പട്ടിണിയിരിക്കാനും മടിയില്ല. ഒരിക്കലും തെറ്റാത്ത ഈ കൃത്യതയുള്ളതുകൊണ്ടാണ് മാസംതോറും ആയിരത്തി ഇരുന്നൂറു രൂപയോളം മിച്ചം വരുന്നത്. അതിൽ ആയിരം രൂപ കൃത്യമായി തറവാട്ടിൽ കൊടുക്കുന്നുണ്ട്.

ഇനി ഭാര്യയേയും കുഞ്ഞിനേയും നഗരത്തിലേക്കു കൊണ്ടുവന്നു വാടകവീടെടുത്തു താമസമാക്കിയാൽ എന്തു ചെലവു വരും? അതും വിശദമായിത്തന്നെ നോക്കി:

വീട്ടുവാടക ആയിരം രൂപ; കറന്റ്, വെള്ളം എന്നിവയ്ക്കുള്ള ചെലവ് നൂറു രൂപ, വീട്ടുചെലവ് ആയിരത്തിയഞ്ഞൂറു രൂപ; തറവാട്ടിലേക്കുള്ള വിഹിതം ആയിരം രൂപ. മൊത്തം മൂവായിരത്തി അറുന്നൂറു രൂപ!

വരുമാനമാകട്ടെ രണ്ടായിരത്തി ഒരുന്നൂറു രൂപ മാത്രം. അധികം വേണ്ടിവരുന്നത് ആയിരത്തിയഞ്ഞൂറു രൂപ? അതിന് എവിടെപ്പോകും?

ഈ കണക്കിൽ, കുറയ്ക്കാൻ കഴിയുന്ന ഇനങ്ങളുണ്ടോ? ഒന്നുകൂടി പരിശോധിച്ചു.

കുറേക്കൂടി വാടക കുറഞ്ഞ വീടിന് ശ്രമിച്ചുകൂടേ? വീട്ടുചെലവ് ഇനിയും കുറച്ചുകൂടേ?

ഭാര്യയും കുഞ്ഞും ഇങ്ങുപോരുന്നതുകൊണ്ട് തറവാട്ടിലേക്കുള്ള വിഹിതവും കുറയ്ക്കാമല്ലോ. ഓരോ ഇനവും വീണ്ടും പരിശോധിച്ചു.

വീട് അറുന്നൂറിനു മതി. സാധനങ്ങളുടെ വിലനിലവാരം വച്ച് പരമാവധി നോക്കി-രണ്ടു മുതിർന്നവരും ഒരു കുട്ടിയും; വീട്ടുസാധനങ്ങൾ എത്ര കുറച്ചാലും കുഞ്ഞിന്റെ കാര്യത്തിൽ എന്തു ചെയ്യാനൊക്കും? പരമാവധി നോക്കിയിട്ടും ആയിരത്തിമുന്നൂറു രൂപയാകുന്നു. തറവാട്ടിലേക്ക് അഞ്ഞൂറു രൂപ മതി. അങ്ങനെ ആകെ നോക്കുമ്പോൾ രണ്ടായിരത്തി നാന്നൂറുരൂപ. എന്നിട്ടും മുന്നൂറു രൂപയുടെ കുറവ്!

ഇനിയും പരിശോധിച്ചാലോ?

വീണ്ടും കൂട്ടിയും കിഴിച്ചും നോക്കി.

ശരിയാകുന്നില്ല.

പിന്നെയും നോക്കി....

ശരിയാകുന്നില്ല.

ഒടുവിൽ ഓഫീസ് അടയ്ക്കുന്നതു കണ്ടപ്പോഴാണ് അഞ്ചുമണിയായെന്നറിഞ്ഞത്.

മണിയൻ പുറത്തു കാത്തുനിൽപ്പുണ്ടായിരുന്നു.

അയാളുടെ കൂടെ കറങ്ങി.

എങ്ങനെയും ഒരു വീട് കണ്ടുപിടിക്കണം.

രാത്രി പത്തുമണിക്കു മുൻപ് ഏഴു വീടുകളും മൂന്നു വീടുകളുടെ ഭാഗങ്ങളും കാണിച്ചുതന്നു. അതിൽ ഒരു വീടുപോലും എണ്ണൂറു രൂപയ്ക്കു താഴെയില്ല. ഒരു വീടിന്റെ പകുതിഭാഗം അറുന്നൂറു രൂപയ്ക്ക് തരപ്പെടുമെന്നു തോന്നി. അതും തീർച്ചയില്ല. നാളെ അറിയിക്കാമെന്നാണ് വീട്ടുടമ പറയുന്നത്.

മണിയനും തളർന്നെന്നു തോന്നി.

ഇന്നത്തേക്കു മതിയാക്കാമെന്ന് അയാൾ പറഞ്ഞു.

ഒടുവിൽ ലോഡ്ജ് മുറിയിൽ വന്നുകിടക്കുമ്പോൾ ഒന്നുമാത്രമായിരുന്നു പ്രാർത്ഥന: ആ വീടിന്റെ ഭാഗം അറുന്നൂറു രൂപയ്ക്കു തരാൻ വീട്ടുടമയ്ക്കു തോന്നണേ.

ഉറങ്ങിയോ എന്നറിഞ്ഞുകൂടാ.

രാവിലെ ഉണർന്നപ്പോൾ തലയ്ക്കു വല്ലാത്ത ഭാരം.

ഓഫീസിൽ ചെന്നിട്ടും അതു മാറിയില്ല. അതിനിടയിലാണ് ബോർഡ് മെംബറുടെ വിദേശയാത്രാബില്ല് ഇന്നുതന്നെ കൊടുക്കണമെന്നുള്ള സെക്രട്ടറിയുടെ കല്പന. സെക്രട്ടറിയുടെ മുറിയിൽ രാവിലെ മുതലേ മെംബർ കാത്തിരിക്കുകയാണത്രെ! എട്ടു ലക്ഷം രൂപയുടെ ബില്ലിൽ ഒരൊറ്റ ക്ളാരിഫിക്കേഷനേ സെക്രട്ടറി ചോദിച്ചിട്ടുള്ളു. അത് ന്യൂയോർക്കിലെ മുറിവാടകയുടെ കാര്യത്തിലാണ്. ഏഴുദിവസം ന്യൂയോർക്കിൽ തങ്ങിയ മെംബർ മുറിവാടകയായി എഴുതിയിരിക്കുന്നത് 2100 ഡോളറാണ്. അത് ഇവിടെ രൂപയായി കൊടുക്കുമ്പോൾ ഇന്നത്തെ

നിരക്കു വേണോ, അന്നത്തെ നിരക്കു വേണോ കണക്കാക്കാൻ. നിലവിലുള്ള ചട്ടമെന്താണ്? ഇന്നത്തെ നിരക്കാകുമ്പോൾ അറുപത്തി ഒൻപതിനായിരം രൂപവരും! തൊഴിലാളിക്ഷേമ മാർഗ്ഗങ്ങൾ ആരായാൻപോയ മെംബറുടെ ഏഴുദിവസത്തെ താമസവാടക സംബന്ധിച്ച ക്ളാരിഫിക്കേഷൻ എഴുതുമ്പോൾ ആരോടെന്നില്ലാതെ അരിശം തോന്നി. അത് അക്ഷരങ്ങളായി ഫയലിലേക്കു കോറിവീഴുമ്പോൾ സ്വന്തം താമസത്തിനിടം തേടി നടന്ന ഓരോ വീടുകളുടേയും ചിത്രങ്ങളായിരുന്നു മനസ്സിൽ: അവയുടെ വാടക നിരക്കുകളും.

ഫയലിൽ നോട്ടെഴുതി സബ്മിറ്റ് ചെയ്തപ്പോഴാണ് മുന്നിൽ തപാൽ കൊണ്ടുവച്ചത്. ഏറ്റവും മുകളിലിരിക്കുന്നത് അവളുടെ കത്താണ്. വേഗം പൊട്ടിച്ചു:

"വിനയേട്ടാ. ക്വാർട്ടേഴ്സാണോ വീടാണോ എടുത്തത്. ഇവിടുത്തെ ദുരിതവും പോരും കാണുമ്പോൾ ഒരാഴ്ച കൂടി സഹിച്ചാൽ മതിയല്ലോ എന്നോർത്ത് സമാധാനിക്കുന്നു...."

ബാക്കി വായിച്ചില്ല.

എങ്ങനെയോ അഞ്ചുമണിയായി, ഓഫീസ് വിട്ടിറങ്ങുമ്പോൾ പുറത്ത് മണിയനുണ്ട്. കണ്ടപാടേ അയാൾ പറഞ്ഞു:

"എഴുന്നൂറ്റമ്പതിനാണെങ്കിൽ അവർ തരും."

"അതു വേണ്ടാ മണിയാ."

"ശരി എങ്കിൽ ബാ-നമുക്ക് വെറെ നോക്കാം."

മണിയൻ ക്ഷണിച്ചു.

ക്ഷീണം വകവയ്ക്കാതെ മണിയന്റെ കൂടെ നഗരപ്രാന്തങ്ങളിൽ അലഞ്ഞു.

ആറു വീടു നോക്കി. രണ്ടു വീടിന്റെ ഭാഗങ്ങളും. ഒന്നുപോലും എണ്ണൂറിൽ കുറയില്ല. അവസാനം ഒരു വീട്ടുടമ. നീണ്ട തർക്കത്തിനു ശേഷം വീടിന്റെ പകുതിഭാഗം എഴുന്നൂറിനു സമ്മതിച്ചു.

ലോഡ്ജ് മുറിയിൽ വന്നിരുന്ന് ഒന്നുകൂടി കണക്കുപുസ്തകം തുറന്നു: വീട്ടുവാടക എഴുന്നൂറ്, വീട്ടുചെലവ് വീണ്ടും കുറച്ച് ആയിരത്തി ഇരുന്നൂറാക്കി. തറവാട്ടിലേക്ക് അഞ്ഞൂറ്, ആകെ-രണ്ടായിരത്തി നാന്നൂറ്. അപ്പോഴും മുന്നൂറു രൂപയുടെ കുറവ്. തറവാട്ടിലേക്കുള്ളത് ഇനിയും കുറച്ചാലോ?

പെട്ടെന്ന് ഓർമ്മ വന്നത് ഉമ്മറത്തെ ചാരുകസേരയിൽ ആഹാരത്തിന്റെ നേരം നോക്കിയിരിക്കുന്ന അച്ഛന്റെയും അടുക്കളയിൽ പുകയൂതുന്ന പെങ്ങന്മാരുടെയും മുഷിഞ്ഞ മുഖങ്ങളാണ്.

തറവാട്ടിലെ സ്ഥിതി ആകെ കഷ്ടത്തിലാണ്. ഒന്നര ഏക്കർ പറമ്പിനു നടുവിൽ ഒരു പ്രേതം പോലെ നിൽക്കുന്ന ആ പഴയ വീടിന് ഒരിക്കലും ഒരു തറവാടിന്റെ പ്രൗഢിയുണ്ടായിരുന്നില്ല. ആ പറമ്പിൽ നിന്ന് നൂറുതേങ്ങകിട്ടിയാലായി. ഒരുതൊടി നിലമുള്ളതിൽ നിന്ന് കൂലിച്ചെലവിനുള്ളതുപോലും കിട്ടില്ല. തറവാടിന്റെ ഏക പ്രതീക്ഷ മാസംതോറും കിട്ടുന്ന ആയിരം രൂപയാണ്. അത് അവകാശപ്പെട്ടതാണെന്നാണ് അവരുടെ ഭാവം. അതൊരുകണക്കിന് ശരിയാണുതാനും. കായ്ഫലമുള്ള തെങ്ങും പറമ്പും വിറ്റിട്ടാണ് ഏകമകനെ നഗരത്തിലെ കോളേജിലയച്ചു പഠിപ്പിച്ചത്. ഉദ്യോഗമായപ്പോൾ തറവാടു നോക്കേണ്ടത് അവന്റെ ചുമതലയല്ലേ?

അങ്ങനെയാണെങ്കിൽ അവരെക്കൂടി ഇങ്ങു കൊണ്ടുവന്നാലോ?

ഇല്ല ദാരിദ്ര്യമാണെങ്കിലും അമ്മയുടെ അസ്തിത്തറ വിട്ട് അച്ഛൻ പോരില്ല. മാത്രമല്ല കുടുംബത്തെ മൊത്തത്തിൽ കൊണ്ടുവന്നാൽ ഇപ്പോൾ എടുക്കാനുദ്ദേശിക്കുന്ന വീടിന്റെ ഭാഗം പോരാതെവരും. വീട്ടുചെലവും ഇരട്ടിയാകും. നാട്ടിലാകുമ്പോൾ ഉള്ളതുകൊണ്ടു കഴിയാം.

മണിയൻ വന്നു വിളിച്ചപ്പോഴാണ് നേരം പുലർന്ന കാര്യമറിഞ്ഞത്.

"എന്തു പറയുന്നു സാറേ, അതുവേണോ? സാറിനു വേണ്ടെങ്കിൽ വേറൊരു പാർട്ടിക്ക് കൊടുക്കണം."

മണിയനോട് എന്തു പറയണമെന്നറിഞ്ഞുകൂടാ. അതുകൊണ്ടുതന്നെ ഒന്നും പറഞ്ഞില്ല.

കുറേനേരം നോക്കിനിന്നിട്ട് അയാൾ പോയെന്നുതോന്നി.

അന്നത്തെ ദിവസം ഒന്നിരുണ്ടുകിട്ടാൻ ഒരുപാടു സമയമെടുത്തു. ഒരു ജോലിയും ചെയ്തില്ല.

രാത്രിയിൽ വെറുതെ മുറിയിൽ വന്നുകിടക്കുമ്പോൾ തോന്നി. എന്തിനിങ്ങനെ ജീവിക്കുന്നു? ഒരു നിമിഷം ഓർത്തു, ഈ മുഷിഞ്ഞ കൈലിത്തുമ്പിൽ ഈ വിഷമമെല്ലാം മുറുക്കിക്കളഞ്ഞാലോ? അടുത്ത നിമിഷംതന്നെ മനസ്സ് വിലക്കി, വേണ്ടാ വീട്ടിൽ വഴിക്കണ്ണുമായി അവൾ കാത്തിരിക്കുന്നുണ്ട്. ആകെയുണ്ടായിരുന്ന ആഭരണങ്ങൾ കൊടുത്തിട്ടും തികയാഞ്ഞ് ഒടുവിൽ സ്വന്തം വീട്ടിൽ വഴക്കുണ്ടാക്കി വീതവും വാങ്ങി ഭർത്താവിന്റെ മൂത്ത സഹോദരിയുടെ വിവാഹത്തിനു ചെലവഴിച്ചപ്പോഴും അവളുടെ അച്ഛൻ അവളെ എഴുതിത്തള്ളിയതാണ്. ഈ ജീവിതം അവസാനിപ്പിച്ചാൽ അവൾക്കിനി ആരുണ്ട്? നിവർത്തികേടുകൊണ്ടാവാം. മരുമകളുടെ ആഭരണവും സ്വത്തും കൊണ്ട് മൂത്തമകളെ കെട്ടിച്ചയച്ച്, ഇനി രണ്ടെണ്ണത്തിന്റെ കാര്യമുണ്ടായിട്ടും ചാരുകസേരയിൽ ആഹാരത്തിന്റെ നേരം കാത്തിരിക്കുന്ന അച്ഛൻ, എന്തോ പ്രതീക്ഷയിൽ പുകയൂതുന്ന പെങ്ങന്മാർ, ഒന്നുമൊന്നുമറിയാത്ത കുഞ്ഞ്.... വേണ്ടാ, വേണ്ടാ....

മുഷിഞ്ഞ കൈലി വെറുപ്പോടെ തട്ടിമാറ്റി.

എത്രനേരം അങ്ങനെയിരുന്നെന്ന് അറിഞ്ഞുകൂടാ. നേരം വെളുത്തിട്ടും ഓഫീസിൽ പോകാൻ സമയമായിട്ടും വെറുതെ അങ്ങനെയിരുന്നു. ഒടുവിൽ ഉച്ചയായപ്പോൾ യാന്ത്രികമായി എഴുന്നേറ്റു. ഡ്രസ്സ് ചെയ്തു നടന്നു.

ഓഫീസിലെ മേശപ്പുറത്ത് ആദ്യം കണ്ടത് അവളുടെ കത്താണ്:

"വിനയേട്ടാ വീടായോ, ഇവിടാകെ കഷ്ടപ്പാടാണ്. രണ്ടു ദിവസമായി കുഞ്ഞിന്പാലുപോലും വാങ്ങാനില്ല. ദാരിദ്ര്യമൊക്കെ സഹിക്കാം. പക്ഷേ, പെങ്ങന്മാരുടെ കുത്തുവാക്ക് എനിക്ക് താങ്ങാൻ പറ്റുന്നില്ല. എന്റെ എല്ലാം കൊടുത്ത് ഒരെണ്ണത്തിനെ അയച്ചില്ലേ? ഇനി ഞാനെന്തു ചെയ്യും? എനിക്കും എന്റെ കുഞ്ഞിനും ജീവിക്കണ്ടേ...."

അവളുടെ എഴുത്ത് നീണ്ടുപോവുകയാണ്. പിന്നെ വായിച്ചില്ല. എല്ലാത്തിനും ന്യായീകരണമുണ്ടാക്കാനുള്ള ഒരു താത്പര്യം മനസ്സിലേക്ക് കടന്നുവരുന്നു.

കുഞ്ഞിന് പാലുകൊടുത്തില്ലെങ്കിലുമൊന്നുമില്ല: അത് കഞ്ഞിവെള്ളം കുടിച്ചു വളരും. ദാരിദ്ര്യമൊക്കെ സർവ്വസാധാരണമാണ്. കെട്ടുപ്രായം കഴിഞ്ഞതിലെ നൈരാശ്യം കൊണ്ടുള്ള വിഷമമാണ് പെങ്ങന്മാർക്ക്, അതും സഹിക്കാവുന്നതേയുള്ളു.

ഒരുതരം മരവിപ്പ്.

അന്നു മാത്രമല്ല, അടുത്ത രണ്ടുമൂന്നു ദിവസങ്ങളിലും ആ മരവിപ്പ് അഗ്നിയായി പടർന്നുകയറി.

സത്യത്തിൽ ഇന്നലെ വന്ന കത്താണത്. പഴയ പല്ലവിയാകുമെന്നു കരുതി കത്തു വായിച്ചില്ല. ഉച്ചയ്ക്ക് ഭക്ഷണം കഴിക്കാനിറങ്ങിയപ്പോൾ കത്തു മടക്കി പോക്കറ്റിലിട്ടു. ഊണുകഴിഞ്ഞു വന്നിരുന്നപ്പോൾ കറന്റില്ല. വെറുതെ കസേരയിലിരുന്ന് ഒന്നു മയങ്ങി. വല്ലാതെ വിയർത്തെന്നുതോന്നി. നെഞ്ചിൽ എന്തോ ഒട്ടിപ്പിടിക്കുന്നതുപോലെ, പെട്ടെന്നാണ് കത്തിനെപ്പറ്റി ഓർമ്മ വന്നത്. അത് കൈയിലെടുത്തപ്പോൾ വായിക്കാൻ തോന്നി:

"വരും വരുമെന്നു കരുതി വിനയേട്ടനെ കാത്തിരുന്നിട്ടു കാര്യമില്ല. ഇന്നുംകൂടി കണ്ടില്ലെങ്കിൽ നാളെ കഴിഞ്ഞ് ഞാനും കുഞ്ഞും അങ്ങ് വരികയാണ്."

കഴിച്ച ഭക്ഷണം ദഹിച്ചുപോയി.

ബാക്കി വായിക്കുംമുൻപേ വാച്ചിൽ നോക്കി.

നാട്ടിലേക്കുള്ള അവസാനത്തെ ബസ്സും പോകാൻ നേരമായിരിക്കുന്നു. പിന്നെ ബസ്സ്റ്റേഷനിലേക്ക് ഒരോട്ടമായിരുന്നു.

ബസ് നീങ്ങിത്തുടങ്ങിയിരുന്നു. ഭാഗ്യത്തിന് വാതിൽക്കമ്പിയിൽ പിടികിട്ടി. അകത്തേക്ക് കയറാനിടമില്ല. എന്നാലും വാതിലിൽ തൂങ്ങിനിന്നു.

"അകത്തോട്ടു കയറണം മിസ്റ്റർ. എത്രനേരമായി ഇങ്ങനെ തൂങ്ങിക്കിടക്കുന്നു."

കണ്ടക്ടറുടെ പരുഷമായ വാക്കുകേട്ട് ഞെട്ടിപ്പോയി.

ബസ് നിർത്തിയിട്ടിരിക്കുകയാണ്.

ഏറെ നേരമായോ?

കേടുപറ്റിയോ?

വീണ്ടും കണ്ടക്ടറുടെ ശബ്ദം:

"എല്ലാവരും ടിക്കറ്റെടുത്തേ വണ്ടി വിടൂ."

കണ്ടക്ടർ മുന്നിൽനിന്നേ ടിക്കറ്റ് കൊടുത്തുവരികയാണ്.

ഞെരുങ്ങിയാണെങ്കിലും അകത്തേക്കുകയറി, ഒതുങ്ങിനിന്നു.

ബസ് നിറയെ ആൾക്കാരാണ്.

ഏതോ ഒരന്തഃപ്രേരണകൊണ്ട് ഓരോ മുഖങ്ങളിലേക്കും കൗതുകത്തോടെ നോക്കി:

വിഭിന്ന മുഖങ്ങളുള്ള വ്യത്യസ്ത മനുഷ്യർ.

ഇവരെല്ലാം എങ്ങോട്ടു പോകുന്നു?

ഇവരിൽ മരണമന്വേഷിച്ചുപോകുന്നവരുണ്ടാവാം: പിന്നെ പെട്ടെന്ന് ഓർത്തു മരിക്കാൻ പോകുന്നവരും കാണും!

വിവാഹം കഴിക്കാൻ പോകുന്നവരുണ്ടാവാം; വിവാഹമോചനത്തിനു പോകുന്നവരും കണ്ടേക്കാം.

കൊല്ലാൻപോകുന്നവരും കൊല്ലപ്പെടാൻ പോകുന്നവരും ഇവരിലുണ്ടാവാം.

മറ്റെല്ലാം മറന്ന് ചുറ്റും നിൽക്കുന്നവരെ ശ്രദ്ധിക്കാനുള്ള കൗതുകം ഏറിവന്നു. അപ്പോൾ മറ്റെല്ലാം മറ



സലിം കേച്ചേരി







**പ**ത്തിരിക്കുള്ള അരിമാവിൽ ചെറുവെക്കവെള്ളം വീഴ്ത്തി കുഴച്ചു കൊള്ളിക്കൊലുസു. അവിഞ്ഞ അരിപ്പൊടി ഇടയിൽപ്പറ്റി കൈവിരലുകൾ തിടംവച്ചപ്പോൾ കൊലുസു ഉൾവിറയലോടെ പലതും ഓർത്തുപോയി: ഈ വിരലുകൾക്കിടയിലൂടെ ഇന്റെ ദുനിയാവ് ഇത്തരവേഗം ചോർന്നുപോയില്ലേ പടച്ചോനേ!

വലത്തെ കവിളിലെ മാംസപേശികൾ ചെവിയുടെ ഭാഗത്തേക്കു കോട്ടി, 'ഹും!' എന്നൊരു ഒച്ച പുറപ്പെടുവിച്ചു അവൾ. കുന്തിച്ചിരിപ്പിൽ അവളുടെ ദേഹമൊന്നു വിറഞ്ഞു. ലോകത്തെ സമസ്ത ചരാചരങ്ങളോടും പടച്ചവനോടുമുള്ള വെറുപ്പ് ആ ഒരൊറ്റ പുച്ഛച്ചിരിയിലുണ്ടായിരുന്നു.

അരിപ്പത്തിരിയുടെ ഗന്ധവുമായി ബന്ധപ്പെട്ടു കിടക്കുന്നതാണ് ഈ ഉമ്മപ്പെണ്ണിന്റെയും ജീവിതം. ഇറച്ചിയും [illegible] വാപ്പയെ രാവേറെ കാത്തിരുന്ന പഴംകാലത്തിന്റെ ഏതോ ദ്രവിച്ച ഏടിൽനിന്നു കൊലുസുവിന്റെ ചരിത്ര ഭാഗധേയവും തുടങ്ങാവുന്നതേയുള്ളു: കുഞ്ഞുടുപ്പും കുഞ്ഞിത്തട്ടവും പൊട്ടിയ സ്ളേറ്റും കരിപ്പെൻസിലും മഷിത്തണ്ടും കുപ്പിവളത്തുണ്ടുകളും എന്നിങ്ങനെ സാമ്പ്രദായികമായിത്തന്നെ.

ചരുമുറിയിൽനിന്ന്, കള്ളക്കർക്കടകത്തിൽ പൊട്ടിവീഴുന്ന പെരുമഴയുടെ ഇളക്കംപോലെ രതിയുടെ പൊട്ടിച്ചിരി കൊലുസുവിന്റെ വിരലുകളിലെ അരിപ്പൊടിയുടെ തരിതരിപ്പോളം വന്നതാണേ! പെട്ടെന്നതെന്തേ നിലച്ചുപോയി? പെട്ടെന്നതെന്തേ നിലച്ചുപോയി?

ആവതുള്ള കാലത്ത് എടുത്താൽ പൊന്താത്ത കൊള്ളിച്ചാക്കേറ്റി ചിയ്യാമുവിനെ പോറ്റിയവൾ കൊലുസു. കൊലുസുവിനെ അവളുടെ ഉമ്മയും വാപ്പയും ചിയ്യാമുവിന്റെ കൈകളിലേക്കു കൊടുക്കുമ്പോൾ പെരുമലയുടെ അടിവാരത്ത് പറങ്കിമാവുകൾ പൂളച്ചുനില്ക്കുന്ന നാലേക്ര കുന്നുംപറമ്പ് കൊലുസുവിന് അരുമയോടെ നല്കിയിരുന്നു. പോരാത്തതിന് കാതുകൾ നിറയേ പൊറച്ചിറ്റും അത്യാവശ്യം മറ്റു പണ്ടങ്ങളും.

കിഴക്കെവിടെനിന്നോ വന്ന ചിയ്യാമുവിന് വിശേഷിച്ചു തൊഴിലൊന്നുമുണ്ടായിരുന്നില്ല. കയറ്റുകട്ടിലി



ലെ ഉന്നക്കിടക്കയിൽ ഒരു ഭാഗം ചരിഞ്ഞ് ചിയ്യാമു വെറുതേ കിടക്കുമായിരുന്നു. കുറേനേരം അങ്ങനെ കിടന്നാൽ മീൻ പൊരിക്കുമ്പോൾ മറിച്ചിടുന്നതുപോലെ പിന്നെ കുറേനേരം മറുഭ[illegible] ചരിഞ്ഞുകിടക്കും. കെട്ട്യോന് തൊഴില്[illegible]മാനവുമൊന്നുമില്ലെന്നുവച്ച് സമയത്തിന് ആഹാരം കൊടുക്കാതിരിക്കാനൊക്കില്ലല്ലോ. പടച്ചവനെയും മുത്തുനബിയെയും കഴിച്ചാൽപ്പിന്നെ ഉമ്മപ്പെണ്ണിനു വലുത് മാപ്പിളയാണ്. ചട്ടവട്ടങ്ങളില്ലാതെയൊന്നും ആണൊരുത്തനു വച്ചുവിളമ്പാൻ പറ്റില്ല. ഒക്കെ മട്ടംപോലെ വച്ചുവിളമ്പി പിരിശത്തോടെ തീറ്റിക്കണം. ചിയ്യാമുവിന്റെ ആഹാരനീഹാരാദികളിൽ ഏറെ സൂക്ഷ്മതയും ശ്രദ്ധയും പുലർത്തിപ്പോന്നു കൊലുസു: പുതിയാപ്ളത്തക്കാരത്തിലൊന്നും ഒരു കുറവും വരരുതേ. ആണൊരുത്തന്റെ മനസ്സ് വേദനിക്കരുതേ. നാഴിഗ്ളാസ്സുനിറയേ പതയുറുന്ന ആട്ടിൻപാലും ഇളംചൂടു പകർന്നെടുത്ത നാലു നാടൻ കോഴിമുട്ടയും പുതിയാപ്ള പത്തുമണിക്കു കണ്ണു തുറക്കുമ്പോൾ ആഹരിപ്പിക്കുന്നതോടുകൂടി തക്കാരം തുടങ്ങുകയായി. പിന്നെയങ്ങോട്ട് തക്കാരങ്ങളുടെ കെട്ടുകളഴിയുന്നു. ഉമ്മപ്പെണ്ണിന്റെ സ്നേഹസല്ക്കാരങ്ങൾക്കുണ്ടോ വല്ല കൈയും കണക്കും?



വാസനസോപ്പ്, വാസ്ലിൻ, മൂട്ടിൽ പഞ്ഞിയുള്ള സിഗററ്റ്, ചുവപ്പുകരയുള്ള ഡബിൾ വേഷ്ടി, കൈയിറക്കമുള്ള വെളുത്ത പോളിസ്റ്റർ ഷർട്ട്, നല്ല ഇറുക്കമുള്ള അണ്ടർവെയർ എന്നിങ്ങനെയുള്ള ചിയ്യാമുവിന്റെ ബ്രാൻഡുകൾ ഒപ്പിച്ചെടുക്കാൻ പാവം ഉമ്മപ്പെണ്ണു പെട്ട പാട്!

നാലുമണിക്കുള്ള ചായയും പലഹാരവും അകത്താക്കിക്കഴിഞ്ഞാൽ ചിയ്യാമുവിനൊരു സർക്കീട്ടുണ്ട്. സർക്കീട്ടിനിറങ്ങുമ്പോൾ പീടികച്ചായ കുടിക്കാനും സിഗററ്റും തീപ്പെട്ടിയും മേടിക്കാനും മറ്റുമായി വട്ടച്ചെലവിനുള്ള കാശ് പുതിയാപ്ളയുടെ ഷർട്ടിന്റെ കീശയിൽ തിരുകിക്കൊടുക്കും കൊലുസു. പളപളപ്പുള്ള നോട്ടുകൾ! ചിയ്യാമു നോട്ടുകൾ കീശയിൽനിന്നു പുറത്തെടുത്ത്, ജീവനുള്ള ആ നോട്ടുകൾ ചാടിപ്പോകാതിരിപ്പാനായി സൂക്ഷിച്ച് അമർത്തിപ്പിടിച്ച് ഭംഗിയായി അടുക്കി മടക്കി ഫുൾക്കൈഷർട്ടിന്റെ ഞൊറിയിൽ തെറുത്തുകയറ്റിവയ്ക്കും. എന്നിട്ടൊരൊറ്റ പോക്കാണേ! വാണംവിട്ടപോലെ–

പെരുമലയുടെ പള്ളത്തിൽ പുൽത്തകിടിയിൽ പറങ്കിമാവുകളുടെ ശീതളച്ഛായയിൽ ഔസേപ്പിന്റെയും സുലൈമാന്റെയും ബഷീറിന്റെയുമൊക്കെ കൈകളിലൂടെ ആ കറൻസികൾ സ്ലാമായി, റമ്മിയായി, പരലായി, പന്നിമലത്തായി പറന്നുകളിക്കും.

അപ്പുറത്ത് അബു രതിയുടെ വായ് പൊത്തിപ്പിടിച്ചിരിക്കുകതന്നെയായിരിക്കണം. എന്നിട്ടുമവൾ തുളുമ്പുന്നു. പിന്നെ അബുവിന്റെ പിടിത്തം വിടുവിച്ച് അവൾ തലയണയിലേക്കു കമിഴ്ന്നിട്ടുണ്ടാവും. മുഖം തലയണയിലാഴ്ത്തി ചിരിയൊതുക്കാൻ പാടുപെടുകയായിരിക്കാം ഇപ്പോൾ അവൾ. നായർ പെൺകൊടിയൊരു മൊഞ്ചത്തിയാണേ! അഞ്ചാറ് ഓലക്കീറുകൾക്കപ്പുറത്ത് ജീവിതം തിമിർത്തു പെയ്യുകയാണ്. കുതിപ്പ്. കുതിപ്പ്. കിതപ്പ്. കിതപ്പ്. പിന്നെ ശബ്ദങ്ങളില്ല. ഞരക്കങ്ങളില്ല. ചെത്തവും ചൂരുമില്ല. ചെത്തം നിലച്ചതെന്തേ? ചെത്തം നിലച്ചതെന്തേ?

ചിയ്യാമുവിന് എന്നും മേലും കൈയും വേദനയാണ്. കൊടയ്ക്കാടന്റെ നെയ്യും കുഴമ്പും തോറ്റപ്പോൾ അറമാൻകുട്ടി മുസലിയാർ ഉറുക്കു മന്ത്രിച്ചു കെട്ടി. പുതിയ ഉറുക്കുകൾ മുറുകുന്തോറും പഴയ ഉറുക്കുകൾ മെത്തച്ചുവട്ടിൽ സ്ഥാനംപിടിച്ചുകൊണ്ടേയിരുന്നു. അറമാൻകുട്ടി മുസലിയാരുടെ അർത്ഥംവച്ചുള്ള നോട്ടവും ചിറിനനയ്ക്കലും ശൃംഗാരതാളത്തിലുള്ള ചുവടുവയ്പുകളും സഹിക്കവയ്യാതായപ്പോൾ കൊലുസു അയാളെ ബഹുമാനിക്കാതെയായി. ചിയ്യാമു ഫുൾക്കൈഷർട്ടിന്റെ ഞൊറി തെറുത്തു കയറ്റിവച്ച് ഒറ്റപ്പോക്കങ്ങു പോയാൽ തഞ്ചത്തിൽ മണപ്പിച്ചു മണപ്പിച്ച് മുസലിയാർ വരും: ചിയ്യാമുവിന്റെ ക്ഷേമമന്വേഷിക്കാനെന്ന മട്ടിൽ. ഒരുദിവസം അയാൾ കൊലുസുവിന്റെ കൈയിൽ കയറിപ്പിടിക്കുകയും ചെയ്തു. ചീറി കുതറിമാറി കൊലുസു. "നിത്യോം കോയ്യെറച്ചി തിന്നണേന്റെ ചൂട് ഉള്ളീക്കെടന്ന് പെര്ക്ക്ണ്ണ്ടെങ്കിലേ," തന്റെ വകയായി ഒരാട്ടും പിന്നെ ഒരുപദേശവും കൊടുത്തു കൊലുസു: "മദ്രസേ ദർസിനിരിക്കണ വല്ല കുണ്ടന്മാരേം കൊണ്ട് പെരുമലേടെ മോളീപ്പോയി കെട്ടിപ്പിടിച്ച് കുണ്ടി മേപ്പട്ടാക്കിക്കെടന്ന് വളി വിട്ടോളേ കാക്കാ! ഫ്ഫൂ!"

അറമാൻകുട്ടി മുസലിയാർ എന്ന തീട്ടത്തിൽ വീണ മാങ്ങ അന്നുതന്നെ കെട്ടുംപൂട്ടുമെടുത്ത് മലപ്പുറത്തേക്കു മണ്ടി എന്ന് ഐതിഹ്യം.

പുതിയാപ്ളത്തക്കാരവും ചികിത്സയും മന്ത്രിച്ചൂതലുമൊക്കെയായി കൊല്ലം രണ്ടു മറിഞ്ഞപ്പോഴേക്കും നോട്ടുകളൊത്തിരി പൊടിഞ്ഞു. കൊലുസുവിന്റെ പണ്ടങ്ങളൊക്കെയും, തള്ളത്താവഴിയായി കിട്ടിയ പ്രിയപ്പെട്ട പെറച്ചിറ്റടക്കം, ഉക്രുമാപ്പിളയുടെ ആമാടപ്പെട്ടിയിൽ ഭദ്രമായി. പെരുമലയുടെ അടിവാരത്തിന്റെ മുക്കാൽപ്പങ്കും ഉക്രുമാപ്പിളയുടെ സ്വന്തം. കുടവയറിനു മുകളിൽ മറുക്കിയ മുണ്ടു മടക്കിക്കുത്തി നെഞ്ചത്തെ നരച്ച രോമങ്ങളിലേക്കു കൊന്തഞാത്തി മലമുകളിൽനിന്നൊരു ഉരുളൻകല്ലുരുണ്ടു വരുന്നതുപോലെ ഉക്രുമാപ്പിളയുടെ പച്ചച്ചിരി.

കൊലുസുവിന്റെ ശിരസ്സ് കൊള്ളിച്ചാക്കിന്റെ ഭാരത്താൽ കുനിഞ്ഞുതുടങ്ങിയതും ഉമ്മുക്കൊലുസു കൊള്ളിക്കൊലുസുവായി മാറിയതുമൊക്കെ അങ്ങനെയായിരുന്നു. തന്തത്താവഴിയായി കിട്ടിയ കുന്നുംപറമ്പിൽ നട്ടുനനച്ചുണ്ടാക്കിയ കൊള്ളിക്കിഴങ്ങും ചക്കരക്കിഴങ്ങും ചാക്കിലാക്കിക്കെട്ടി കേച്ചേരി ചീമ്പയിൽ അടക്കാമാർക്കറ്റിന്റെയോ ചെട്ട്യാരുടെ അടക്കാമാർക്കറ്റിന്റെയോ കോലായയിൽ കൊണ്ടുപോയി വിറ്റിട്ടായിരുന്നു കൊലുസു പിന്നീടു വീടു പുലർത്തിയിരുന്നത്. അടിവാരത്തെ വികൃതിപ്പിള്ളേർ കുന്നുംപറമ്പിലേക്കു വേലിചാടി കട്ടുപൊട്ടിച്ചതിന്റെ മിച്ചം വരുന്ന കശുഅണ്ടിയും കിട്ടും. "ആരാടാന്റെ പറമ്പില്?" എന്നു പതുക്കെ ചോദിച്ചുപോകാറുണ്ടെന്നതല്ലാതെ കൊലുസു ഒരിക്കലും ഒരു വികൃതിച്ചെറുക്കനെയും ഒച്ചയുയർത്തി ശകാരിച്ചിട്ടുപോലുമില്ല. "കടക്കെടാ പൊറത്ത് നായിന്റെ മോനേ" എന്നു പറയാനായി ഒരുപാടുവട്ടം നാവോങ്ങിയിട്ടുണ്ട് കൊലുസു. ഒറ്റ പച്ചണ്ടിപോലും നിറുത്താതെ എല്ലാം പൊട്ടിച്ചു കൊണ്ടുപോവുകയും ചില്ലകൾ



കുലുക്കി പൂക്കുലകൾ നശിപ്പിക്കുകയും ചെയ്യുന്ന കണ്ണിൽച്ചോരയില്ലാത്ത പ്രവൃത്തി കണ്ടാൽ ആരായാലും അങ്ങനെ പറഞ്ഞുപോകും. പക്ഷേ, കൊലുസു പറഞ്ഞില്ല. ഓരോ വികൃതിച്ചെറുക്കനും അവൾക്കു പിറക്കാതെ പോയ മകനായിരുന്നു.

ചിയ്യാമുവിന്റെ കെട്ട്യോളായി പതിമൂന്നു കൊല്ലം ജീവിച്ചിട്ടും കൊലുസു പെറ്റില്ല. ഇയ്യാവു വൈദ്യരും കുന്നംകുളത്തുകാരി അക്കാമ ഡോക്ടറും കൈയൊഴിഞ്ഞതോടെ കൊലുസു മമ്പുറത്തെ തങ്ങളിലും മുഹയദ്ദീൻ ശൈഖിലും പിടിത്തം മുറുക്കി. അലംഘനീയമായ വിധിദുരന്തങ്ങൾ ആരറിഞ്ഞു? തങ്ങന്മാരും ശൈഖുമാരും അവളെ കരുണയില്ലാതെ കൈയൊഴിയുകയായിരുന്നു. ഒടുക്കം അവളുടെ കരളിന്റെ കരളായ ചിയ്യാമുവും.

മുക്രിയ്ക്ക ആദ്യം കെട്ടിയതിലുണ്ടായ മകളും കെട്ടിത്തീർത്തു നില്ക്കുന്നവളും മൂന്നു പെറ്റവളുമായ പാത്തുണ്ണിയെ ചിയ്യാമു നിക്കാഹു കഴിച്ചതിനു പിന്നാലെയാണ് കള്ളി പൊളിഞ്ഞത്. ചിയ്യാമുവിനു കുട്ടികളുണ്ടാവില്ല! ലോകം ആ കുരുന്നുസത്യത്തെ പേറെടുക്കുമ്പോഴേക്കും ചിയ്യാമു വൈകിപ്പോയിരുന്നു. ഒന്നല്ല, ഒരായിരം ചിയ്യാമുമാർ തല നിലത്തു തല്ലി കരഞ്ഞുവിളിച്ചാലും ആ വിളികളെയൊന്നും ഹൃദയത്തിന്റെ നാലയൽവക്കത്തേക്കുപോലും പ്രവേശിപ്പിക്കാനാവാത്തവിധം ഏകയും മൂകയുമായി മാറിക്കഴിഞ്ഞിരുന്നു കൊലുസു. അൽലാഹുവിന്റെ ദിവ്യജ്യോതിസ്സിനല്ലാതെ മറ്റൊന്നിനും അവളുടെ ഉരുകുന്ന ഹൃദയത്തിലേക്കു പ്രവേശനമുണ്ടായിരുന്നില്ല. അവൾ തന്റെ അൽലാഹുവിനോടു കലഹിക്കുകയും രാജിയാവുകയും ചെയ്തുകൊണ്ടേയിരുന്നു. നിസ്കാരപ്പായയിലിരുന്ന് തന്റെ ദൈവവുമായി അവൾ സംസാരിച്ചു: "ഇന്നാലും ഇന്റെ റബ്ബേ! ഇന്നോടീ ചതി ചെയ്തില്ലേ? എന്നിട്ട് നിനക്ക് എന്തു കിട്ടി? എന്തു സുഖം കിട്ടി?"

ഒറ്റപ്പെട്ടുപോയ കൊലുസുവിന്റെ കുടിലിൽ രോഗവും ദാരിദ്ര്യവും അരിയിട്ടു വാഴ്ച നടത്തിയപ്പോഴൊക്കെയും, ഉച്ചിയിലെ പറമ്പുകൾ കണ്ടു തൃപ്തിപ്പെട്ട് ഉരുണ്ടുരുണ്ടു മടങ്ങുംമദ്ധ്യേ പച്ചച്ചിരിയുമായി ഉക്രുമാപ്പിള ആ വഴി പലകുറി വന്നു. വല്ലതും പത്തുനോട്ട് പളപളാ കൊരുത്തിട്ടുകൊണ്ട് കൊലുസുവിന്റെ കുന്നുംപറമ്പ് ചൂണ്ടാൻ. കുശലാന്വേഷണത്തിന്റെ വഴുവഴുപ്പിലൂടെ വർത്തമാനം അങ്ങോട്ടു തെന്നിക്കുകയും ചെയ്തു മാപ്പിള. "ആ പൂതി പച്ചെള്ളം കുടിച്ച് മറന്നോളേ മാപ്ളാരേ" എന്നു കൊലുസു.

കൊള്ളിച്ചാക്കേറ്റിയേറ്റി തീരെ വയ്യാതായപ്പോഴാണ് കൊലുസു തന്റെ കുടിലിനോടു ചേർത്തൊരു ചായിപ്പുകെട്ടി ചായമക്കാനി തുടങ്ങിയത്. സുബഹിവാങ്ക് കേട്ടാൽ കൊലുസു എഴുന്നേല്ക്കും. വെള്ളം അടുപ്പത്തിട്ട് നിസ്കരിക്കാൻ കൈകെട്ടും. നിസ്കരിച്ചു സലാം വീട്ടുമ്പോഴേക്കും പീടിക നിറയേ ആളുകളായിട്ടുണ്ടാവും.



പച്ചമീനിന്റെ മണവും പനംപത്തലിന്റെ കരുത്തുമുള്ള അബു വിളിച്ചപ്പോൾ വല്യപുരയ്ക്കലെ നായർ പെൺകൊടി ഇറങ്ങിവരികയായിരുന്നു. പത്തായപ്പുരയുടെ ഇരുളിൽ കാമിച്ച കാമങ്ങളൊക്കെയും മുണ്ടൂർ റജിസ്ട്രാറുടെ മുമ്പാകെ പൂത്തുവിടർന്നു. സാക്ഷികളായി 'നാട്ടുക്കൂട്ടം ആർട്സ് ആൻഡ് സ്പോർട്സ് ക്ളബി'ന്റെ ഭാരവാഹികളുമുണ്ടായിരുന്നു. "മീൻ ചൂരടിക്കണ ആ പിരാന്തനേ അവള്ക്ക് കിട്ട്യോള്ളോ?" എന്നു കേച്ചേരിയിലെ ഏതോ ഒരു കുണ്ടൻ കരഞ്ഞുകളഞ്ഞത് ഒഴിച്ചുനിറുത്തിയാൽ രതിയുടെയും അബുവിന്റെയും കൂടിച്ചേരലിനെതിരേ ആരെങ്കിലും എന്തെങ്കിലും ഉരിയാടിയതായി ചരിത്രപുസ്തകത്തിലില്ല. പ്രസ്സിൽ പണിക്കു പോകുന്ന രതിയും സൈക്കിളിൽ 'പൂയ്' എന്നു മീൻ വില്ക്കുന്ന അബുവും തമ്മിൽ ഇണചേർന്നാലും കാമം പൂക്കുമെന്ന് ഇപ്പോൾ കൊലുസു അറിയുന്നു. രതി പുതിയ ബീജാക്ഷരം കമ്പോസ് ചെയ്യുകയാണിപ്പോൾ. കൊലുസുവിന്റെ ചായക്കടയോടു ചേർന്ന ചരു[illegible] ഉറപ്പിക വാടക നിശ്ചയിച്ച് ഇണകൾക്കു വിട്ടുകൊടുത്തപ്പോൾ, "കൊലുസോ, അബൂനെ കുടുമത്ത് കേറ്റി താമസിപ്പിക്കല്ലേ. താമസിപ്പിക്കല്ലേ" എന്നു വയസ്സിനു മൂത്തവരൊക്കെ പറഞ്ഞപ്പോൾ, അവർ പറഞ്ഞത് നിരാകരിച്ച് കൊലുസു ചിരിച്ച ആ ചിരി, നിഷ്കളങ്കമായ ആ ചിരി, ഇപ്പോൾ കൊലുസുവിന്റെ മുഖത്തുനിന്നു മാഞ്ഞുപോയിരിക്കുന്നു.

"എന്തേ കൊലുസോ എതക്കെടൊന്നുല്ലല്ലോ?"

മുക്രിയ്ക്കയാണ്.

മുക്രിയ്ക്ക പള്ളിയിലേക്കു പോകുന്നതേയുള്ളൂ. വഴിനീളെ നടന്നു മിസ്വാക്കു ചെയ്തുകൊണ്ടാണ് മുക്രിയ്ക്ക പള്ളിയിലേക്കു പോകാറ്. അവിടെ ചെന്ന് മറയ്ക്കിരിക്കലും പള്ളിക്കുളത്തിലെ വിസ്തരിച്ച കുളിയുമൊക്കെക്കഴിഞ്ഞ് ഖാലിയാരെ വിളിച്ചുണർത്തി സുലൈമാനി പകർന്നുകൊടുത്തിട്ടാണ് വാങ്കു വിളിക്കുക പതിവ്. ആ വാങ്കുവിളി കേട്ടിട്ടാണ് കൊലുസു ഉണരാറുള്ളത്. ഇന്നേതോ പാതിരാക്കോഴി ചതിച്ചതാണെന്ന്. മിസ്വാക്ക് ചെയ്യുന്നതിനിടയിലൂടെ മുക്രിയ്ക്ക വിളിച്ചുചോദിച്ചപ്പോഴേ കൊലുസുവിനു മനസ്സിലായുള്ളൂ. കണ്ണുതിരുമ്മി നോക്കിയപ്പോൾ നാട്ടുവെളിച്ചവും പരന്നിട്ടുണ്ടായിരുന്നു. അതിലാണു ചതി പറ്റിയത്. വാങ്ക് കൊടുത്ത്ട്ടുണ്ടാവും, ഒറക്കത്തീപെട്ടതാവും, വയസ്സായി വരല്ലേ, വയസ്സ് പത്തുമുപ്പത്തഞ്ചായില്ലേ, വെള്ളം തീയിമ്മലിടട്ടെ. തേങ്ങ ചെരകട്ടെ. പൊടി നനയ്ക്കട്ടെ എന്നൊക്കെ പറഞ്ഞ് കൊലുസു എണീക്കുകയായിരുന്നു.

വിരലുകളിൽ പറ്റിപ്പിടിച്ച അരിപ്പൊടി കുഞ്ഞിക്കയിലിന്റെ കണകൊണ്ടു തുടച്ചെടുത്ത് കൈകഴുകി എഴുന്നേറ്റു കൊലുസു. പുറത്തേക്കിറങ്ങി: അള്ളാ പടച്ചതമ്പിരാനേ കാക്കണേ....

മനഹരിച്ച് എഴുന്നേറ്റപ്പോൾ മറപ്പുരവാതില്ക്കൽ നിലാവിൽക്കുളിച്ച് അറബിക്കുതിരയെപ്പോലെ അബു നില്ക്കുന്നു. മധുരമുപ്പത്തഞ്ചിന്റെ അകക്കാമ്പു കാണാനുള്ള വെപ്രാളങ്ങളിൽ അവൻ നിന്ന് അണച്ചു.

"കൊലുസോ. അബൂനെ കുടുമത്ത് കേറ്റി താമസിപ്പിക്കല്ലേ, താമസിപ്പിക്കല്ലേ."

റബ്ബുൽ ആലമീനായ തമ്പിരാനേ.... കൊലുസുവിന്റെ നാവ് പൊന്തുന്നില്ല. അബുവിന്റെ നിശ്വാസം ഇപ്പോൾ കൊലുസുവിന്റെ നെറ്റിയിൽ തട്ടി. മുഖവുരയും ചൊൽവിളിയുമില്ലാതെ താന്തോന്നികളും ബലിഷ്ഠങ്ങളുമായ അവന്റെ കൈകൾ–

ബലിമൃഗത്തെപ്പോലെ. മറപ്പുരയിൽ വീഴുന്ന മു

ത്രം കുടിച്ചുകൊഴുത്ത പുളിമരത്തോടു ചേർന്നു കൊലുസു.

അർറഹ്മുറഹ്മാനായ തമ്പിരാനേ.... നാവ് പൊന്തുന്നില്ല.

പൊടുന്നനേ ദേവകിക്കുറത്തിയുടെ ഇതിഹാസം ഒരിടിവാളുപോലെ കൊലുസുവിന്റെ തലച്ചോറിലൂടെ കടന്നുപോയി. എവിടെനിന്നോ വന്ന വാക്കുകൾ അവളുടെ നാവിലേക്ക്-

"അബോ വാടാ അവുത്ത് കട്ട്മ്മെ കെട്ക്കാ. നിന്നിട്ട് വേണ്ട."

പിടിത്തമയഞ്ഞു. വിജിഗീഷുവിനെപ്പോലെ അബു പുളച്ചു. കൊലുസു മുമ്പേ നടന്നു. അബു പിന്നിലും.

അവൾ നെഞ്ചത്തേക്കു നോക്കി. മുലകൾ വന്നു വീർത്തിരിക്കുന്നു. ചെറ്യോൻ കുടിയിൽക്കിടന്ന് അലറിപ്പൊളിക്കുന്നുണ്ടാവും. കുട്ട്യോൾടച്ചരൻ ആകെ കഷ്ടത്തിലായിട്ടുണ്ടാവും. കുടിയിൽ പാഞ്ഞുചെന്ന് ചെറ്യോന് മുല കൊടുത്തില്ലെങ്കിൽ മുലകൾ രണ്ടും പൂരപ്പറമ്പിലെ കുട്ടികൾ വീർപ്പിക്കുന്ന ബലൂൺ പോലെ വീർത്തുവീർത്തങ്ങു പൊട്ടിപ്പോകുമെന്ന് അവൾ ഭയപ്പെട്ടു.

കാവിനപ്പുറത്തെ ഇരുളുവീണ ഇട്ടിലിലേക്കിറങ്ങിയപ്പോൾ വൈക്കോൽക്കുതിരകളെപ്പോലെ മൂരിനിവർന്ന് ഒത്ത നാലാണുങ്ങൾ മുമ്പിൽ. ചൂണ്ടാണിവിരലിൽ താക്കോൽക്കൂട്ടമിട്ടു കറക്കുന്ന ആണൊരുത്തൻ ചേർന്നു നിന്നു, അവനു റാക്കിന്റെ മണമുണ്ടായിരുന്നു: "ഡ്യേ കൊറത്ത്യേ, കൈയൊന്ന് നോക്കണെല്ലോ, നാലാൾക്കും നോക്കണം. വെറുതേ വേണ്ട. പറഞ്ഞ കാശു തരാം."

അവൾ ചെറ്യോനെ ഓർത്തു. മുലക്കുപ്പിയുമായി അവനെ കാലിൽക്കിടത്തി കാവലിരിക്കുന്ന കുറവനെ ഓർത്തു. ചെറ്യോന്റെ കാലിലോ വയറിലോ കൈവച്ച് കിടന്നുറങ്ങുന്ന അവന്റെ പെങ്ങന്മാരെ ഓർത്തു.

"വാ കാറ്ണ്ട് അതീ കെട്ക്കാ."

തത്തമ്മ കുറത്തിയെ നോക്കി. പിന്നെ കൂട്ടിൽക്കിടന്നു ചിറകിട്ടടിച്ചു പാവം. കുഞ്ഞുലക്ഷ്മി എന്നു പേരുള്ള ആ തത്തമ്മയുടെ കണ്ണിൽ കണ്ണീരോ?

രണ്ടു വൈക്കോൽക്കുതിരകൾ അവളെ ചേർത്തുപിടിച്ചുകൊണ്ട് മാട്ടത്തിനപ്പുറത്തെ കാറിനെ ലക്ഷ്യമാക്കി നടന്നു. കാറിന്റെ പിൻവാതിലുകൾ തുറന്ന് സീറ്റിൽ അവളെ മലർത്തിക്കിടത്തി. താക്കോൽക്കൂട്ടം കറക്കിയവൻ മണ്ണു മണക്കുന്ന നായയെപ്പോലെ ദേവകിക്കുറത്തിയുടെ കടവയറിലേക്കു മുഖം പിടിച്ചു. മറ്റേക്കുതിരകൾ മുൻസീറ്റിൽ തിക്കിത്തി [illegible] ട്ടി.



അമ്മേ ഇഞ്ഞ.....

ഇഞ്ഞ.....

ചെറ്യോന്റെ കുഞ്ഞിക്കരച്ചിലുകൾ.

അമ്മ ഇപ്പൊ വരൂടാ കണ്ണാ. ഇയ്യ് പാല് കുച്ച്ടാ കണ്ണാ...

മുട്ടിമുട്ടിച്ചുമയ്ക്കുന്ന കുറവൻ.

"വരറ്റെ വരറ്റെ ഞാം ഒരട്ക്കട്ടെ." ദേവകിക്കുറത്തിക്കു ഭൂതോദയം. അവൾ പിടഞ്ഞു: "ഒറട്ക്കട്ട്റോ മൻഷ്യാ."

"ഏ?" കാമവെറി പൂണ്ട വൈക്കോൽക്കുതിര ചിനച്ചു: "ഏ? എന്തേ പറഞ്ഞി?"

"ഞാം ഒറട്ക്കട്ടേന്ന്." അവൾ മയപ്പെടുത്തി: "പള്ളേല്ണ്ടാവാണ്ടിരിക്ക്യാൻള്ള ഒറണ്ട് തഞ്ചീല്."

ഉറയിട്ടാൽ സുഖം കുറയുമെന്നു പറയാനൊരുത്തൻ വെമ്പിയതാണ്. അതിനുമുമ്പേ ദേവകിക്കുറത്തി പറഞ്ഞു: "വല്ലോം സംഭവിച്ചാ ഇങ്ങക്കെന്നേ തൊന്തറവ്."

ഇരുട്ടിലൂടെ കൈയിട്ട് സഞ്ചിയിൽനിന്ന് അവൾ എന്തോ പുറത്തെടുത്തു.



കലാശക്കൊട്ട് മുറുകുകയാണ്.

മണിമലർക്കാവിനെ പിടിച്ചു കുലുക്കിക്കൊണ്ട് കുതിരപ്പൂരം ഉറയുകയാണ്. അമിട്ടുകൾ പൊട്ടിവിടരുകയാണ്.

ക്ചിം! ഒറ്റച്ചെത്ത്. അവൾ അതു കടയോടെ മുറിച്ചെടുത്തു.

"ഹള്ളോാാ....."

മണിമലർക്കാവു നടുങ്ങി.

രാത്രി നീളെ നീണ്ട പൂരക്കാഴ്ചകളിൽ മനംമടുത്തവർ മാട്ടത്തിനപ്പുറത്തെ ചോരയിൽക്കുളിച്ച പുതിയ പൂരം കാണാൻ കുതിച്ചു.

കൊലുസു ചിമ്മിനിവിളക്ക് ഊതി.

കോഴിയെ അറുക്കാൻ മുക്രിയ്ക്ക കടംകൊള്ളാറുള്ള രാവി മൂർപ്പിച്ച പിശാങ്കത്തിയെടുത്ത് കാച്ചിത്തുണിയിൽ മറച്ചുപിടിച്ചു.

നിലാവിന്റെ നേർത്ത പട്ട് തുറന്നിട്ട ജാലകംവഴി പറന്നുവന്നതു പിടിച്ചെടുത്ത് കട്ടിലിൽ വിരിച്ച് മലർന്നു കിടന്നു കൊലുസു.

ഇപ്പോൾ കൊലുസുവിന് രതിയുടെ കൂർക്കംവലി കേൾക്കാം. ചരുമുറിയിൽ രതി. അവൾ എല്ലാം മറന്ന് ഉറങ്ങുകയാണ്.

അബുവിന്റെ ശ്വാസത്തിന്റെ നനുത്ത ചൂട് കൊലുസുവിന്റെ കഴുത്തിൽത്തട്ടി. അവൾ വിരഞ്ഞുവോ? കൊലുസുവിന്റെ കീഴ്ച്ചുണ്ട് ഞൊടിയിടകൊണ്ട് അബു സ്വന്തമാക്കി. പിശാങ്കത്തി അവളുടെ വിറയാർന്ന കൈയിൽനിന്നൂർന്നു വീണു.

"ഇതെന്താ ഇവ്ടെ? പണ്ടാരടങ്ങീട്ട്!" അബു പിശാങ്കത്തിയെടുത്ത് വലിച്ചോരേറ്. കത്തി തുറന്നിട്ട പിൻവാതിൽവഴി പുറത്തേക്ക്-

ആ കത്തി പിൻപറമ്പിലെ തെങ്ങുംകുഴിയിൽ ചെന്നുവീണ് അനാഥമായി കിടക്കേണ്ടതായിരുന്നു. പക്ഷേ, അത് എവിടെയും ചെന്നുവീണില്ല. മേലോട്ടുയർന്നു പറന്ന് ആകാശത്തെ നക്ഷത്രങ്ങളിലൊന്നായി മാറി കണ്ണീരും കൈയുമായി കൊലുസുവിന്റെ പില്ക്കാല ജീവിതത്തിന്റെ കഥ പറയുവാൻ തുടങ്ങി അത്. ഉമ്മപ്പെണ്ണിന്റെ ജീവിതകഥ.



(13-ാം പേജിൽ നിന്നും തുടർച്ച)

ഏകദേശം മൂന്നു പതിറ്റാണ്ടുമുമ്പ് അമേരിക്ക തീർത്തും സൈനിക ആവശ്യത്തിന് വികസിപ്പിച്ചെടുത്ത കംപ്യൂട്ടർ ശൃംഖലയാണ് ഇന്റർനെറ്റ്. 1960 കളുടെ മധ്യത്തിൽ അമേരിക്കൻ ഭരണകൂടത്തിനു മുന്നിൽ തലകുഴയുന്ന ഒരു ചോദ്യമുണ്ടായി. റഷ്യയിൽ നിന്നും ഒരു അണുവായുധ ആക്രമണം ഉണ്ടാവുകയും വാർത്താവിനിമയ ബന്ധങ്ങൾ തകരുകയും ചെയ്താൽ സൈനിക കേന്ദ്രങ്ങളുമായി എങ്ങനെ ബന്ധപ്പെടും? ഒരൊറ്റ അണുബോംബ് ആക്രമണത്തിലൂടെ വാർത്താ വിനിമയ ബന്ധങ്ങൾ പാടേ തകരാം. അതിനു ബദലായി യാതൊരു സംവിധാനവും നിലവിലില്ലാതാകും. ഈ പ്രശ്നത്തിന് പരിഹാരവുമായി 1964-ൽ ഒരാൾ മുന്നോട്ടുവന്നു. റാണ്ടം കോർപ്പറേഷനിലെ പോൾ ബാരൻ എന്ന സാങ്കേതിക വിദഗ്ദ്ധനായിരുന്നു അത്. നിലവിലുള്ള പോസ്റ്റാഫീസുകൾക്ക് സമാന്തരമായി ഇലക്ട്രോണിക്ക് പോസ്റ്റ് ഓഫീസായിരുന്നു ബാരന്റെ ആശയം.

ഈ പോസ്റ്റാഫീസിലേക്ക് കത്തുകൾ ഇലക്ട്രോണിക്ക് കവറിൽ പായ്ക്കറ്റുകളായി അയയ്ക്കുകയേ വേണ്ടൂ. സോർട്ടിങ്ങോ താപൽക്കാരനോ ഇല്ലാതെ തന്നെ ഇലക്ട്രോണിക്ക് കത്തുകൾ മേൽവിലാസക്കാരന് കൃത്യമായി എത്തും. കത്തുകൾ വൈകുകയോ നഷ്ടപ്പെട്ടുപോവുകയോ ചെയ്യുന്ന പ്രശ്നമില്ല. മാത്രമല്ല ഏതു സമയത്തും കത്തയയ്ക്കാം. നിമിഷങ്ങൾക്കകം ബന്ധപ്പെടുകയും ചെയ്യാം. പോൾ ബാരന്റെ ഇലക്ട്രോണിക്ക് പോസ്റ്റാഫീസ് പദ്ധതി അമേരിക്കൻ പ്രതിരോധ വകുപ്പിന് സ്വീകാര്യമായി. പ്രതിരോധവകുപ്പ് മേധാവികളേയും ശാസ്ത്രജ്ഞരേയും പരസ്പരം ബന്ധിപ്പിച്ചുകൊണ്ട് അമേരിക്കയിൽ ആദ്യത്തെ കംപ്യൂട്ടർ നെറ്റ്വർക്ക് രൂപീകരിച്ച ഇന്റർനെറ്റിന്റെ തുടക്കമിതാണ്.

60 കളുടെ അവസാനവും 70 കളുടെ ആദ്യ പകുതിയിലുമായി ബാരന്റെ കംപ്യൂട്ടർ നെറ്റ്വർക്ക് അമേരിക്കൻ വാഴ്സിറ്റികളിലും ഗവൺമെന്റ് റിസർച്ച് ലാബറട്ടറികളിലും രൂപംകൊണ്ടു. എന്നാൽ എൺപതുകളുടെ മധ്യത്തോടെ അമേരിക്കയുടെ നാഷണൽ സയൻസ് ഫൗണ്ടേഷൻ ദീർഘദൂര ഹൈസ്പീഡ് ഡാറ്റാ ലൈനുകൾ സ്ഥാപിച്ചതോടെയാണ് ഇന്റർനെറ്റ് സമൂഹ ജീവിതത്തിലേക്ക് കടന്നുവരുന്നത്. വാണിജ്യപരമല്ലാത്ത ഉപയോഗം ലാക്കാക്കിയായിരുന്നു നാഷണൽ സയൻസ് ഫൗണ്ടേഷൻ ഇന്റർനെറ്റിന് തുടക്കം കുറിച്ചത്. വിദ്യാർത്ഥികൾക്കും ഗവേഷകർക്കും അപ്പപ്പോൾ പരസ്പരം വിവരങ്ങൾ കൈമാറാനുള്ള ഇലക്ട്രോണിക്ക് പോസ്റ്റാഫീസ് ആയാണ് അത് പ്രവർത്തിച്ചത്. 1990-ൽ അമേരിക്കൻ ഗവൺമെന്റ് ഇന്റർനെറ്റിന്റെ നിയന്ത്രണങ്ങൾ നീക്കി വാണിജ്യപരമായ ആവശ്യത്തിന് ഉപയോഗിക്കാൻ കംപ്യൂട്ടർ ശൃംഖല തുറന്നുകൊടുത്തു. അതോടെ ഇന്റർനെറ്റിന്റെ ബന്ധങ്ങളും ഉപയോഗവും ലോകവ്യാപകമായി. ലോകത്തെ ഏറ്റവും വലിയ കംപ്യൂട്ടർ ശൃംഖലകളുടെ ശൃംഖലയായി അത് വളർന്നു. 150 രാജ്യങ്ങളിലായി 30 ലക്ഷം വരിക്കാരാണ് ഇന്റർനെറ്റിനുള്ളത്. ഇന്ത്യയിൽ 20,000 വരിക്കാരാണെന്ന് കണക്കാക്കപ്പെടുന്നു.

ലോകത്തിന്റെ ഏതു കോണിലിരുന്നും പെഴ്സണൽ കംപ്യൂട്ടറിലൂടെ ഇന്റർനെറ്റ് വർക്കുമായി ബന്ധപ്പെടാം. ഇതിൽ ലഭ്യമായ കോടാനുകോടി ഇൻഫർമേഷനുകൾ ഏതു വേണമെങ്കിലും തിരഞ്ഞെടുക്കാം. പുസ്തകം, ദിനപത്രങ്ങൾ, സിനിമ, വീഡിയോ, മാഗസീൻ, നിഘണ്ടു, കംപ്യൂട്ടർ ഗ്രാഫിക്സ്, അനിമേഷൻ, പ്രഭാഷണങ്ങൾ, ന്യൂസ് ബുള്ളറ്റിൻ അങ്ങനെ നീളുന്ന ഇൻഫർമേഷനുകളുടെ നിരയിൽ ഏറ്റവും അവസാനം സെക്സുവരെ.



വിഭിന്ന മേഖലകളിലെ അതിവിപുലമായ ഇൻഫർമേഷനുകൾ ഒരൊറ്റ മാധ്യമത്തിലൂടെ നിങ്ങളുടെ മുന്നിൽ എത്തുകയാണ് ഇന്റർനെറ്റിലൂടെ. കംപ്യൂട്ടറിലെ കീബോർഡിൽ വിരലമർത്തിയാൽ ലോകം മുന്നിലെത്തുന്നു എന്ന് ചുരുക്കിപ്പറയാം.

ഒരർത്ഥത്തിൽ ഈ കുറിപ്പ് അച്ചടിമാധ്യമത്തിലൂടെ വായിച്ചറിയേണ്ടതായിരുന്നില്ല. പകരം കംപ്യൂട്ടർ സ്ക്രീനിൽ, ചലിക്കുന്ന ദൃശ്യങ്ങളുടെയും ശബ്ദത്തിന്റെയും അനിമേഷന്റെയും ഗ്രാഫിക്സിന്റെയും ഒക്കെ സാന്നിദ്ധ്യത്തിൽ അനുഭവിച്ച് അറിയേണ്ടതായിരുന്നു.

അതെ, അറിവ് എന്ന സങ്കല്പവും അതിന്റെ അർത്ഥവും പൊളിച്ചെഴുതപ്പെടുന്ന നിമിഷങ്ങളിലൂടെയാണ് നമ്മൾ കടന്നുപോകുന്നത്. അറിവ് എന്നാൽ ഒരാളുടെ ഓർമ്മയിൽ ഒരു വിഷയത്തെക്കുറിച്ചു ശേഖരിച്ചിട്ടുള്ള ഇൻഫർമേഷനുകളും സ്ഥിതി വിവരങ്ങളും അടങ്ങിയതാണ് എന്ന നിർവ്വചനം കാലഹരണപ്പെട്ടിരിക്കുന്നു. ഇൻഫർമേഷൻ കൈക്കലാക്കാനും അത് വീണ്ടെടുക്കാനുമുള്ള ശേഷിയാണ് ഒരാളുടെ അറിവ് എന്ന് പുനർനിർവ്വചിക്കപ്പെട്ടിരിക്കുകയാണ്.

ഈ നിർവ്വചനത്തിന്റെ മുന്നിൽ നിന്നുകൊണ്ട് നമ്മുടെ അറിവ് എത്രമാത്രമെന്ന് അന്വേഷിക്കുമ്പോൾ ഭയാനകമായ ഒരു ശൂന്യത അനുഭവപ്പെട്ടേക്കാം. വിഭിന്നങ്ങളായ മാധ്യമങ്ങളിലൂടെ സീമാതീതമായ ഇൻഫർമേഷനുകൾ നിത്യേന എത്തുന്നു. ഇവ കൈക്കലാക്കുക അത്ര എളുപ്പമല്ല. പത്രമോ ടെലിവിഷനോ ഫോണോ മാത്രമാകാം നാം നിത്യേന ബന്ധപ്പെടുന്ന മാധ്യമങ്ങൾ. അതിനപ്പുറം കംപ്യൂട്ടറും വീഡിയോയും സിനിമയും ഗ്രാഫിക്സും അനിമേഷനും തുടങ്ങിയ ഭിന്നമാധ്യമങ്ങൾ സാധാരണ ജീവിതത്തിൽനിന്ന് ഏറെ വേറിട്ടുനിൽക്കുകയും ചെയ്യുന്നു. ഈ രംഗങ്ങളിലൂടെ കടന്നുവരുന്ന ഭിന്നങ്ങളായ ഇൻഫർമേഷനുകൾ നമുക്ക് അന്യമാണ്. ഈ പശ്ചാത്തലത്തിലാണ് ഭിന്നമാധ്യമങ്ങളെ സംയോജിപ്പിക്കാനുള്ള ശ്രമം പാശ്ചാത്യ ലോകത്ത് ആരംഭിച്ചത്. വിഭിന്ന മാധ്യമങ്ങളുടെ സംയോജനം ആയതിനാൽ മൾട്ടി മീഡിയ എന്ന് ഇത് അറിയപ്പെടുന്നു. ഏതാനും വർഷങ്ങളുടെ പഴക്കം മാത്രമേ മൾട്ടിമീഡിയയ്ക്ക് ആയിട്ടുള്ളൂ.

ഇതേപ്പറ്റി ഇന്റർനെറ്റിന്റെ ബുദ്ധികേന്ദ്രങ്ങളിലൊരാളും അമേരിക്കൻ വൈസ് പ്രസിഡന്റുമായ അൽഗോറെയുടെ നിരീക്ഷണം ഇതാണ്.

മഹാസ്ഫോടനത്തിലൂടെയാണ് പ്രപഞ്ചം ഉണ്ടായതെങ്കിൽ ഇപ്പോൾ മഹത്തായ ഞെരുക്കത്തിലൂടെയാണ് പ്രപഞ്ചം കടന്നുപോകുന്നത്. ഗ്രഹങ്ങളും ഉപഗ്രഹങ്ങളും ധൂമകേതുക്കളും തമ്മിൽ അടുത്തുകൊണ്ടിരിക്കുന്നു. ഇതിന്റെ പ്രതിഫലനമല്ലേ ഭൂമിയിൽ ഭിന്നമാധ്യമങ്ങളുടെ സംയോജനത്തിലൂടെ ഉണ്ടാകുന്നത്. ഫോണും ടി.വിയും വീഡിയോയും ഒരൊറ്റ ബിന്ദുവിൽ കേന്ദ്രീകരിക്കപ്പെടുന്നതും മഹത്തായ ഞെരുക്കത്തിന്റെ ഭാഗമായി കാണാം.

അച്ചടി, ടി.വി, ഫോൺ, വീഡിയോ, അനിമേഷൻ, ഗ്രാഫിക്സ് തുടങ്ങിയവയെല്ലാം അടങ്ങിയ 'മൾട്ടി മീഡിയ' ഒരൊറ്റ കംപ്യൂട്ടർ സ്ക്രീനിൽ കേന്ദ്രീകരിക്കുമ്പോൾ വിജ്ഞാനത്തിന്റെ അപാരമായ ആഴങ്ങൾ നമ്മുടെ വിരൽത്തുമ്പിൽ എത്തുകയാണ്.

ഇത്തരമൊരു ആഴമേറിയ ഇൻഫർമേഷൻ ശൃംഖലയാണ് അമേരിക്കയുടെ ഇന്റർനെറ്റ് എന്ന ഇൻഫർമേഷൻ സൂപ്പർ ഹൈവേയിലൂടെ ലോകത്തിന് ലഭിച്ചുകൊണ്ടിരി

**മഹാസ്ഫോടനത്തിലൂടെയാണ് പ്രപഞ്ചം ഉണ്ടായതെങ്കിൽ ഇപ്പോൾ മഹത്തായ ഞെരുക്കത്തിലൂടെയാണ് പ്രപഞ്ചം കടന്നുപോകുന്നത്. ഗ്രഹങ്ങളും ഉപഗ്രഹങ്ങളും ധൂമകേതുക്കളും തമ്മിൽ അടുത്തുകൊണ്ടിരിക്കുന്നു. ഇതിന്റെ പ്രതിഫലനമല്ലേ ഭൂമിയിൽ ഭിന്ന മാധ്യമങ്ങളുടെ സംയോജനത്തിലൂടെ ഉണ്ടാകുന്നത്. ഫോണും ടി.വിയും വീഡിയോയും ഒരൊറ്റ ബിന്ദുവിൽ കേന്ദ്രീകരിക്കപ്പെടുന്നതും മഹത്തായ ഞെരുക്കത്തിന്റെ ഭാഗമായി കാണാം.**

ക്കുന്നത്.

10.000 ചാനലുള്ള ടെലിവിഷനു തുല്യമായി ഇന്റർനെറ്റ് വളർന്നിരിക്കുന്നതായി അടുത്തിടെ ഒരു റിപ്പോർട്ട് ഉണ്ടായിരുന്നു.

ഈ കണക്ക് അനുനിമിഷം തെറ്റിച്ചുകൊണ്ട് വളരുകയാണ്. ഇന്റർനെറ്റിന് 150 രാജ്യങ്ങളിലായി 30 ലക്ഷം വരിക്കാരുണ്ടെന്ന് പറഞ്ഞുവല്ലോ. ഈ വരിക്കാരിൽ ഏറെയും സ്വതന്ത്ര കംപ്യൂട്ടർ ശൃംഖലകൾ തന്നെയാണ്. ഒരേസമയം ഇന്റർനെറ്റിൽനിന്നും ഇൻഫർമേഷനുകൾ ഇവർ ശേഖരിക്കുന്നതിനൊപ്പം നിരവധി ഇൻഫർമേഷൻ ഫയലുകൾ ഇവർ തിരികെ നൽകുന്നുമുണ്ട്. തിരികെ നൽകുന്നവയിൽ സിനിമയോ, ന്യൂസോ, പുസ്തകമോ, പ്രഭാഷണമോ ഒക്കെയുണ്ടാകാം. ഇത് എത്രമാത്രം വരുമെന്ന് ഒരിക്കലും തിട്ടപ്പെടുത്താനും കഴിയുന്നില്ല. അതുകൊണ്ടുതന്നെ ഇന്റർനെറ്റിൽ നിന്നുകിട്ടുന്ന ഇൻഫർമേഷനുകളുടെയും അതിലേക്കു പ്രവഹിക്കുന്ന ഇൻഫർമേഷനുകളുടെയും അളവ് തിട്ടപ്പെടുത്താനേ കഴിയുന്നില്ല.

അനുനിമിഷം ജലനിരപ്പ് ഉയരുന്ന ഒരു തടാകംപോലെ ഇന്റർനെറ്റ് വളർന്നുകൊണ്ടിരിക്കുന്നു.

ഈ വളർച്ചയിൽ ലോകത്തിന് പുതിയ ഭാഷയും രൂപം കൊള്ളുകയാണ്. ഭാഷ രൂപംകൊള്ളുന്നു എന്നുപറയുമ്പോൾ സംസ്കാരവും പിറക്കുന്നു എന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ശബ്ദവും ചിത്രവും സിനിമയും ഗ്രാഫിക്സും ഒക്കെ തന്നെ ഡിജിറ്റൽ എന്ന ഒരൊറ്റ ഭാഷയിലേക്കാണ് രൂപാന്തരപ്പെടുന്നത്. ഈ ഭാഷയാകട്ടെ ഏതു ജനതയ്ക്കും സ്വീകാര്യമാണ്. ലിപികളില്ലാത്ത ലിഖിത ഭാഷയായി ഡിജിറ്റലൈസേഷൻ ഭാവിയിൽ എന്തൊക്കെ ചരിത്ര രേഖകളാണ് കുറിക്കുകയെന്ന് കണ്ടറിയേണ്ട കാര്യമാണ്.

ചരിത്രത്തിലെ ഏറ്റവും വലിയ കാൽവയ്പായാണ് മനുഷ്യൻ ചന്ദ്രനിൽ ഇറങ്ങിയത് രേഖപ്പെടുത്തിയിട്ടുള്ളത്. എന്നാൽ ഭിന്നമാദ്ധ്യമങ്ങളെ ഒരേസമയം വിരൽത്തുമ്പിലെത്തിക്കുന്ന മൾട്ടി മീഡിയയും ഇന്റർനെറ്റും ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ ഏറ്റവും വലിയ ചുവടുവയ്പായിരിക്കും.

ഇതിനു കാരണമായി ചൂണ്ടിക്കാണിക്കുന്നത്, വ്യവസായ സമൂഹത്തിൽനിന്നും ഇൻഫർമേഷൻ സമൂഹത്തിലേക്ക് ലോകജനത മാറുന്നു എന്നതാണ്. അതുകൊണ്ടുതന്നെ ഇന്റർനെറ്റിനെ സാങ്കേതിക പ്രതിഭാസമായല്ല സാമൂഹിക പ്രതിഭാസമായാണ് സാമൂഹിക ശാസ്ത്രജ്ഞർ വിലയിരുത്തുന്നത്. ലോകം ഒരു ആഗോള ഗ്രാമമായി മാറിക്കൊണ്ടിരിക്കുകയാണെന്നും അവർ ചൂണ്ടിക്കാണിക്കുന്നു.

ഇവിടെയാണ് പുതിയ സംസ്കാരം പിറക്കുന്നത്. ആ സംസ്കാരത്തിന്റെ അടിസ്ഥാനം കൂറ്റൻ യന്ത്രങ്ങളോ നൂറുകണക്കിനു തൊഴിലാളികളോ അല്ല. പകരം സിലിക്കോൺ എന്ന അസംസ്കൃത വസ്തുമാത്രം. പിന്നെ വേണ്ടത് തലച്ചോറാണ്. അതുകഴിഞ്ഞാൽ വൈദ്യുത. പ്രകാശ തരംഗങ്ങളും ഈ നാലേ നാലു ഘടകങ്ങളിലാണ് ഇന്റർമേഷൻ സൊസൈറ്റി വളരുന്നതും വികസിക്കുന്നതും തലമുറയെ സ്വാധീനിക്കുന്നതും.

ഗ്ലോബൽ വില്ലേജിലെ ഹൈവേയാണ് ഇന്റർനെറ്റ് എന്നുപറയാം. ഈ ഹൈവേയിലൂടെ സഞ്ചരിച്ചാൽ എത്രയോ ഇൻഫർമേഷനുകൾ നിങ്ങളുടെ മുന്നിലെത്തുന്നു. പുറത്ത് ഒരു വർഷം മുഴുവൻ തിരഞ്ഞാലും കിട്ടാത്തത് 10 മിനിട്ടുകൊണ്ട് നിങ്ങൾക്ക് ഇന്റർനെറ്റിലൂടെ കണ്ടെത്താനാകും.



ഉദാഹരണമായി നിങ്ങൾ ഒരു ഗവേഷണ വിദ്യാർത്ഥിയാണെന്നിരിക്കട്ടെ. ഡി.എൻ.എയെക്കുറിച്ചാണ് ഗവേഷണം. ഇതിന്റെ മുന്നോടിയായി ഈ മേഖലയിൽ ഇതുവരെ നടന്നിട്ടുള്ള ഗവേഷണങ്ങളെക്കുറിച്ച് മനസ്സിലാക്കേണ്ടതുണ്ട്. അതിനായി ആദ്യം ചെയ്യുക ലൈബ്രറികളെ സമീപിക്കുകയാണ്. ഇവിടെനിന്നു, അപ്റ്റുഡേറ്റ് ഇൻഫർമേഷനുകൾ കിട്ടുക എളുപ്പമല്ല മാത്രമല്ല ഉള്ളവതന്നെ കണ്ടെത്താനും എഴുതിയെടുക്കാനും മാസങ്ങൾ തന്നെ വേണ്ടിവരും. ഇവിടെയാണ് ഇന്റർനെറ്റിന്റെ സഹായം നിങ്ങൾക്ക് തേടാവുന്നത്.

ഡി.എൻ.എ ഗവേഷണത്തിന്റെ ചരിത്രം അന്വേഷിച്ചുകൊണ്ട് ഇന്റർനെറ്റിലേക്ക് ഒരു സന്ദേശം അയച്ചാൽ നിമിഷങ്ങൾക്കകം അതിനു മറുപടി കിട്ടുകയായി. അമേരിക്കയിലോ ഇംഗ്ളണ്ടിലോ നിന്ന് മറുപടി കിട്ടാൻ സെക്കന്റുകൾ മാത്രമേയെടുക്കൂ.

ഇതെല്ലാം സാധ്യമാകുന്നത് ഡിജിറ്റലൈസ് ചെയ്ത് സൂക്ഷിച്ചിട്ടുള്ള ഇൻഫർമേഷനുകൾ ഹൈസ്പീഡ് ഫൈബർ ഓപ്റ്റിക്ക് കേബിളിലൂടെ സംപ്രേഷണം ചെയ്യാൻ കഴിയുന്നതുകൊണ്ടാണ്. ഫൈബർ ഓപ്റ്റിക്ക് കേബിളാണ് ഇന്റർനെറ്റിനെ പുറം ലോകവുമായി ബന്ധിപ്പിക്കുന്ന കണ്ണി എന്നുപറയാം.

അമേരിക്കയിൽ 1992-ൽ 500 കോടി ഡോളറാണ് ഇന്റർനെറ്റിന്റെ ഫൈബർ കേബിളിനുവേണ്ടി ചെലവിട്ടത്. സാധാരണ ടെലിഫോണിന് ഉപയോഗിക്കുന്ന ചെമ്പുകമ്പിയിലൂടെ കടന്നുപോകുന്നതിന്റെ രണ്ടരലക്ഷം ഇരട്ടി ഡാറ്റകൾ വഹിക്കാൻ ഫൈബർ കേബിളിന് കഴിവുണ്ട്.

വേറൊരു വിധത്തിൽ പറഞ്ഞാൽ ഓരോ സെക്കന്റിലും എൻസൈക്ളോപീഡിയ ഓഫ് ബ്രിട്ടണിക്ക മുഴുവനും ഫൈബർ കേബിളിലൂടെ സംപ്രേഷണം ചെയ്യാം. അത്രമാത്രം ചാലകശേഷി ഇതിനുണ്ട്.

ഫൈബർ ഓപ്റ്റിക്കിന്റെ ഈ സാധ്യത വരുംകാലത്ത് ലോകം അടക്കി ഭരിക്കുന്നതിലേക്കുവരെ നീങ്ങിക്കൂടെന്നില്ല. ഏറ്റവും വിപുലമായ ഫൈബർ ഓപ്റ്റിക് നെറ്റ്വർക്ക് ഉള്ളവർക്ക് ലോകത്തെ ഏതുവിധത്തിലും നിയന്ത്രിക്കാവുന്ന ഒരവസ്ഥ ഇപ്പോൾത്തന്നെ വളർന്നുവരുതായിട്ടുണ്ട്.

ഇവിടെയാണ് ഇന്റർനെറ്റ് പോലുള്ള കംപ്യൂട്ടർ ശൃംഖലകൾ സമൂഹത്തിന് വലിയ ഭീഷണി ഉയർത്തുന്നത്.

എന്തു കാര്യവും ഡിജിറ്റലൈസ് ചെയ്തു സൂക്ഷിക്കുന്ന ഒരു കാലമാണ് ഇനി വരുന്നത്. ഇത്തരമൊരു ലോകത്ത് ഇൻഫർമേഷൻ ദാരിദ്ര്യം സൃഷ്ടിക്കുക എളുപ്പമാണ്. ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ചുള്ള ഇൻഫർമേഷനുകൾ ഒളിച്ചുവയ്ക്കാൻ വിപുലമായ കംപ്യൂട്ടർ ശൃംഖല സ്വന്തമായുള്ളവർക്ക് കഴിയും. അതേപോലെതന്നെ തെറ്റായ വിവരങ്ങൾ ലോകമാകെ പ്രചരിപ്പിക്കാനും കഴിയും. പത്രങ്ങളോ മാഗസിനോ മറ്റു വാർത്താമാധ്യമങ്ങളോ ഇല്ലാത്തതും ഇന്റർനെറ്റിനെ മാത്രം ആശ്രയിക്കുന്നതുമായ ഒരു ലോകത്ത് ഇത്തരമൊരു അട്ടിമറി സാദ്ധ്യത തീർത്തും പ്രായോഗികമാണ്. സെൻസറിങ്ങോ നിരോധനമോ പ്രായോഗികമല്ലാത്ത ഇൻഫർമേഷൻ സൂപ്പർ ഹൈവേയിലൂടെ തീവ്രവാദസംഘടനകളുടെ വളർച്ചയും തള്ളിക്കളയാവുന്നതല്ല. രാജ്യത്ത് അന്തഃഛിദ്രം സൃഷ്ടിക്കാൻ തീവ്രവാദികൾ ഈ മാധ്യമം ഉപയോഗിക്കാമെന്ന ഭീതി ഇപ്പോൾ വികസിത രാജ്യങ്ങളിൽ വളർന്നുകഴിഞ്ഞിട്ടുണ്ട്.

അമേരിക്കയിൽ 1992-ൽ 500 കോടി ഡോളറാണ് ഇന്റർനെറ്റിന്റെ ഫൈബർ കേബിളിനുവേണ്ടി ചെലവിട്ടത്. സാധാരണ ടെലിഫോണിന് ഉപയോഗിക്കുന്ന ചെമ്പുകമ്പിയിലൂടെ കടന്നുപോകുന്നതിന്റെ രണ്ടരലക്ഷം ഇരട്ടി ഡാറ്റകൾ വഹിക്കാൻ ഫൈബർ കേബിളിന് കഴിവുണ്ട്.



പി. ഗോവിന്ദപ്പിള്ള

# ഡാർവിന്റെ ആസന്നമരണ മാനസാന്തരകഥ



**ഉ**പരിപ്ളവ ബുദ്ധികളായ ചില മതപ്രചാരകർ സ്വമതം സമർത്ഥിക്കുന്നതിനുവേണ്ടി ആശ്രയിക്കുന്ന ഒരു വൈക്കോൽ തുരുമ്പുണ്ട്. ജീവിതകാലമാകെ മതത്തിനും അന്ധവിശ്വാസത്തിനും എതിരെ പോരാടിയ പലരും ജീവിതത്തിന്റെ അസ്തമയ സന്ധ്യയോടടുത്തപ്പോൾ അതെല്ലാം തള്ളിപ്പറഞ്ഞ് മതത്തെ അതിന്റെ സകലമാന ആചാരവിധികളോടുംകൂടി സ്വീകരിച്ചു എന്നതാണ് ഈ വൈക്കോൽ തുരുമ്പ്. അങ്ങനെ ചെയ്തവർ ആരുമില്ല എന്നൊന്നും വാദിക്കുന്നില്ല. മതവിശ്വാസികൾ മാത്രമല്ല രാഷ്ട്രീയ പ്രവർത്തകർപോലും നീണ്ട പതിറ്റാണ്ടുകളിൽ ആക്ഷേപവും പീഡനങ്ങളും സഹിച്ച് ഉയർത്തിപ്പിടിച്ചുപോന്ന വിശ്വാസങ്ങൾ വാർദ്ധക്യകാലത്ത് തലതിരിഞ്ഞ് നിരസിച്ച് ശത്രുപക്ഷം ചേരുന്നത് നാം കണ്ടിട്ടുണ്ടല്ലോ. അപ്പോൾ പിന്നെ ശരീരവും മനസ്സും ദുർബലമാകുന്ന അന്ത്യകാലത്ത് ഭാവിയെക്കുറിച്ച് ഉത്കണ്ഠാകുലരായി മതത്തെ പരിരംഭണം ചെയ്യുന്നവരുണ്ടെങ്കിൽ വിസ്മയിക്കാനില്ല.

എന്നാൽ അങ്ങനെ അല്ലാത്ത സ്വപ്രത്യയ സ്ഥൈര്യശാലികൾ ലോകചരിത്രത്തിൽ രാഷ്ട്രീയ വിശ്വാസത്തിലെന്നപോലെ മതകാര്യ നിലപാടുകളിലും ഉണ്ടെന്ന വസ്തുത ആദർശശുദ്ധിയുള്ളവർക്ക് ആവേശം നല്കും. അങ്ങനെയുള്ള അനേകം ആദർശശാലികളിൽ പെട്ടെന്ന് ഓർമ്മ വരുന്നത് ഇറ്റാലിയൻ ദാർശനികനും ശാസ്ത്രജ്ഞനും ആയിരുന്ന ഡൊമിനിക്കൻപുരോഹിതൻ ഗിയോർഡാനോ ബ്രൂണോ (1548–1600) യുടേതാണ്. ബൈബിളിലെ ഉല്പത്തി പുസ്തകത്തിലെ പ്രപഞ്ചവീക്ഷണത്തിൽനിന്നും സൃഷ്ടികഥയിൽനിന്നും വ്യത്യസ്തമായ ശാസ്ത്രീയ നിലപാടുകൾ പ്രചരിപ്പിച്ചു എന്നുപറഞ്ഞ് മതാധികൃതർ വിചാരണ നടത്തി ബ്രൂണോയെ ജീവനോടെ കുറ്റിയിൽ കെട്ടിനിറുത്തി തീവച്ചു കൊന്നു. മറ്റനവധി ശാസ്ത്രജ്ഞന്മാരെയും ദാർശനികരെയും കത്തോലി[illegible] "ഇൻക്വിസിഷൻ"കാർ നിഷ്ഠൂരമായി ചുട്ടുകൊന്നതുപോലെ കുറ്റിയിൽ കെട്ടി നിർത്തിയ ബ്രൂണോയ്ക്കു ചുറ്റും അടുക്കിയ വിറകുകൊള്ളികൾ എരിഞ്ഞുയരുകയും പച്ച മാംസത്തിന് തീപിടിക്കുകയും ചെയ്തുതുടങ്ങി. അപ്പോൾ അന്ത്യകൂദാശയ്ക്ക് ചുമതലപ്പെട്ട ഒരു പുരോഹിതൻ കൈയിലൊരു കുരിശുമായി എത്തി ബ്രൂണോയ്ക്ക് അന്ത്യചുംബനമർപ്പിക്കാൻ ചുണ്ടിലേക്ക് വച്ചുനീട്ടി. "ഇനിയെങ്കിലും കുറ്റം ഏറ്റുപറഞ്ഞ് രക്ഷകനെ ആശ്രയിച്ച് ആസന്നമായ പരലോകത്തിലെങ്കിലും നിത്യശാന്തിക്കായി ഇതിൽ ചുംബിക്കൂ" എന്നു പറഞ്ഞുകൊണ്ടാണ്

**ഒ**രു നൂറ്റാണ്ടിനുശേഷം മഹാനായ ഗലീലിയോ ചെയ്തതുപോലെ തന്റെ വിശ്വാസങ്ങൾ ഔപചാരികമായിട്ടെങ്കിലും ഒന്നു തള്ളിപ്പറഞ്ഞു എന്നുവരുത്തി ദുരന്തത്തിൽനിന്ന് ജീവൻ രക്ഷിക്കാമായിരുന്നു എങ്കിലും ബ്രൂണോ അതിനൊരുങ്ങിയില്ല എന്നോർക്കുക. ഭീരുക്കൾക്കും തടിതപ്പികൾക്കും ലോപമില്ലാത്ത ലോകത്തിൽ സോക്രട്ടീസിനേയും ബ്രൂണോയേയും ജൂലിയസ് ഫൂചിക്കിനേയും ഭഗത്സിംഗിനേയുംപോലുള്ളവരും ഉണ്ടായിരുന്നതിനാലാണ് നമ്മുടെ സംസ്കാരവും നാഗരികതയും നിലനില്ക്കുന്നത്.




ആളിപ്പടർന്നുതുടങ്ങിയ ജ്വാല[illegible]യിലൂടെ കുരിശു വച്ചുനീട്ടിയ അന്ത്യകൂദാശക്കാരൻ നിർദ്ദേശിച്ചത്. ശരീരത്തിന്റെ കീഴ്ഭാഗങ്ങൾ കത്തിത്തുടങ്ങിയപ്പോഴും മഹാനായ ആ സത്യപ്രേമി കാർക്കിച്ചു തുപ്പിക്കൊണ്ട് അസത്യത്തിന്റെ പരലോകം തനിക്കാവശ്യമില്ലെന്ന് അലറിയതായി ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിട്ടുണ്ട്.

ഒരു നൂറ്റാണ്ടിനുശേഷം മഹാനായ ഗലീലിയോ ചെയ്തതുപോലെ തന്റെ വിശ്വാസങ്ങൾ ഔപചാരികമായിട്ടെങ്കിലും ഒന്നു തള്ളിപ്പറഞ്ഞു എന്നുവരുത്തി ദുരന്തത്തിൽനിന്ന് ജീവൻ രക്ഷിക്കാമായിരുന്നു എങ്കിലും ബ്രൂണോ അതിനൊരുങ്ങിയില്ല എന്നോർക്കുക. ഭീരുക്കൾക്കും തടിതപ്പികൾക്കും ലോപമില്ലാത്ത ലോകത്തിൽ സോക്രട്ടീസിനേയും ബ്രൂണോയേയും ജൂലിയസ് ഫൂചിക്കിനേയും ഭഗത്സിംഗിനേയുംപോലുള്ളവരും ഉണ്ടായിരുന്നതിനാലാണ് നമ്മുടെ സംസ്കാരവും നാഗരികതയും നിലനില്ക്കുന്നത്.

## അജ്ഞേയവാദം

**സോ**ക്രട്ടീസിനെയും ബ്രൂണോയെയും പോലെ തന്റെ വിശ്വാസങ്ങൾക്കും കണ്ടെത്തലുകൾക്കുംവേണ്ടി ക്രൂരമായ വധശിക്ഷ ഏറ്റുവാങ്ങേണ്ടിവന്ന ആളല്ല വിശ്വശാസ്ത്രചരിത്രത്തിലെ അതികായരുടെ പട്ടികയിൽപ്പെട്ട ബ്രിട്ടീഷുകാരൻ ചാൾസ് ഡാർവിൻ (1809–1882.) എന്നാൽ ഉത്പത്തി പുസ്തകത്തിലെ സൃഷ്ടിവിവരണത്തെ തിരസ്കരിച്ചുകൊണ്ട് അദ്ദേഹം ആവിഷ്കരിച്ച ജീവി പരിണാമ സിദ്ധാന്തത്തെ മുൻനിർത്തി അദ്ദേഹത്തിനും കുടുംബാംഗങ്ങൾക്കും അനുഭവിക്കേണ്ടിവന്ന പീഡനങ്ങൾക്കും അധിക്ഷേപങ്ങൾക്കും അതിരില്ല. പൊതുവേദികളിൽ പ്രത്യക്ഷപ്പെടാനും പരസ്യമായ വാദപ്രതിവാദങ്ങളിൽ പങ്കെടുക്കാനും സ്വതവേ ലജ്ജാശീലനും മിതഭാഷിയുമായിരുന്ന ഡാർവിൻ ഉത്സുകനായിരുന്നില്ല. അതെല്ലാം അദ്ദേഹത്തിനുവേണ്ടി ധീരമായി നിർവ്വഹിച്ചത് ഉജ്ജ്വല പ്രതിഭാശാലിയായ സുഹൃത്ത് തോമസ് ഹെൻട്രി ഹക്സിലിയായിരുന്നു (1825–1895). ഹക്സിലിയും യാഥാസ്ഥിതിക സർവ്വകലാശാലാധികൃതരും പള്ളി മേധാവികളും തമ്മിൽ ഡാർവിനിസത്തെച്ചൊല്ലി നടന്ന ഗംഭീര വിവാദങ്ങൾ ബൗ

ദ്ധിക ചരിത്രത്തിലെ ഉജ്ജ്വല അദ്ധ്യായങ്ങളാണ്. ഹക്സിലി ഇംഗ്ലീഷ് ഭാഷയ്ക്കും ലോക വൈജ്ഞാനിക വ്യവഹാരത്തിനും നൽകിയ സംഭാവനയാണ് "അഗ്നോസ്റ്റിസിസം" അഥവാ അജ്ഞേയവാദം. ഈശ്വരന്റെ അസ്തിത്വത്തെ നിഷേധിക്കുന്ന നാസ്തികനോ സമർത്ഥിക്കുന്ന ആസ്തികനോ അല്ല താനെന്നും ഈശ്വരാസ്തിത്വത്തെ സംബന്ധിച്ച് താൻ അജ്ഞനാണെന്നും അത്രേ ഹക്സിലി ഈ പദപ്രയോഗം കൊണ്ടു വിവക്ഷിക്കുന്നത്. അത്രമാത്രം കൊണ്ട് വിവക്ഷ പൂർണ്ണമാകുന്നില്ല. ഈശ്വരനുണ്ടോ ഇല്ലയോ എന്ന് അറിഞ്ഞില്ലെന്നു വിചാരിച്ച് ഫലപ്രദവും ധർമ്മനിരതവും ആയ ജീവിതത്തിന് ഒരു പ്രതിബന്ധവും വരാനില്ലെന്നുകൂടി ഹക്സിലി കരുതി.




ചാൾസ് ഡാർവിൻ പരസ്യമായി ഇതൊന്നും പറഞ്ഞുനടന്നില്ലെങ്കിലും തന്റെ സുഹൃത്തിന്റെ പദപ്രയോഗം അംഗീകരിക്കുകയും തന്റെ നിലപാടും അതാണെന്ന് സ്വകാര്യ സംഭാഷണങ്ങളിലും കത്തുകളിലും വ്യക്തമാക്കുകയും ചെയ്തിട്ടുണ്ട്. വേദപുസ്തകത്തിലെ സൃഷ്ടി വിവരണം കെട്ടുകഥയാണെന്നു സ്ഥാപിക്കുന്ന ഡാർവിൻ ഈശ്വരനിഷേധിയും വേദവിരോധിയും ആണെന്ന് എതിരാളികൾ ആരോപിച്ചപ്പോഴൊന്നും അതു നിഷേധിക്കാനും അദ്ദേഹം ഒരുമ്പെട്ടിട്ടില്ലെന്നതും ചരിത്രസത്യം. ഡാർവിന്റെ ആത്മകഥയിൽ തന്റെ നിലപാട് അദ്ദേഹം അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം വ്യക്തമാക്കിയിട്ടുമുണ്ട്. ആത്മകഥയുടെ വെട്ടിത്തിരുത്താതുള്ള പൂർണ്ണരൂപം ഡാർവിൻ മരിച്ച് അനേക വർഷങ്ങൾക്കുശേഷം മാത്രമാണ് പ്രസിദ്ധീകരിച്ചത്. മതത്തെയും തന്റെ വിശ്വാസങ്ങളെയും കുറിച്ച് ഡാർവിൻ അതിൽ പറയുന്ന കാര്യങ്ങൾ ആത്മകഥയുടെ ആദ്യ പതിപ്പിൽ നിന്ന് നീക്കം ചെയ്തിരുന്നു.

## വിക്ടോറിയൻ അസഹിഷ്ണുത

**എ**ന്താണങ്ങനെ ആദ്യപതിപ്പിൽ മതകാര്യങ്ങൾ നീക്കം ചെയ്യാൻ കാരണം? എന്തുകൊണ്ടാണ് മതനിഷേധി എന്ന ആരോപണം വന്നപ്പോൾ പ്രതികരിക്കാതിരിക്കാൻ കാരണം? എന്തുകൊണ്ട് ഈ കാര്യത്തിൽ പരസ്യമായ നിലപാടെടുക്കാതെ അതെല്ലാം തന്റെ സുഹൃത്ത് ഹക്സിലിയുടെ ചുമലിലേക്കു ചാരി? ഇതിനെല്ലാം നേരത്തേ പരാമർശിച്ച ഡാർവിന്റെ ലജ്ജാശീലത്തിനും അന്തർമുഖത്വത്തിനും പുറമേ മറ്റൊരു കാരണം കൂടിയുണ്ടായിരുന്നു. യാഥാസ്ഥിതിക മതവിശ്വാസങ്ങൾ കൊടികുത്തി വാണിരുന്ന വിക്ടോറിയൻ ഇംഗ്ളണ്ടിൽ മതനിഷേധം എന്നത് അഭിജാത കുടുംബങ്ങൾക്ക് ആലോചിക്കാനേ വയ്യാത്ത ആപൽക്കര നടപടിയായിരുന്നു.

ഇംഗ്ളീഷ് രാഷ്ട്രീയ സംവിധാനത്തിലേയും വൈജ്ഞാനിക കേന്ദ്രങ്ങളിലേയും പരമത സഹിഷ്ണുതയേയും ഉദാരസങ്കല്പനങ്ങളേയും കുറിച്ചുള്ള കഥകൾ മിക്കവാറും കെട്ടുകഥകളാണ് എന്ന് ഒന്നുകൂടി വ്യക്തമാക്കുന്നതാണ് ഡാർവിന്റെ കാലത്തെ അനുഭവങ്ങൾ. മതനിഷേധം. യുക്തിവാദം. അജ്ഞേയവാദം മുതലായവ ദാർശനികമായ ശത്രുതയെ മാത്രമല്ല സാമൂഹ്യമായ ബഹിഷ്കരണത്തെയും അപകീർത്തിയെയും ക്ഷണിച്ചുവരുത്തുമായിരുന്നു. ജനനം, വിവാഹം, മരണം മുതലായവ സംബന്ധിച്ച ചടങ്ങുകളിൽപ്പോലും ഈ ബഹിഷ്കാരവും അപകീർത്തിയും സാധാരണ ഇടത്തരക്കാർക്കും അഭിജാതർക്കും അസഹ്യമായ അലോസരങ്ങൾ സൃഷ്ടിക്കും. ഇതെല്ലാം ഹക്സിലിയേയും അക്കാലത്തെ മറ്റൊരു തീവ്രമത നിഷേധിയായിരുന്ന ചാൾസ് ബ്രാഡ്‌ലോയെയും പില്ക്കാലത്ത് ഇന്ത്യയിലെത്തിയ അക്കാലത്തെ തീപ്പൊരി ആനിബസന്റിനേയും പോലുള്ളവർ ധീരതയോടെ നേരിടുകയും ദുരനുഭവങ്ങൾ ഏറ്റുവാങ്ങുകയും ചെയ്തു എന്നുള്ളത് നേരുതന്നെ. അതുപോലെ ചെയ്യാൻ ഡാർവിന് പ്രതിബന്ധമായത് അദ്ദേഹത്തിന്റെ കടുത്ത ഈശ്വരഭക്തയായ ഭാര്യ എമ്മയും മറ്റ് കുടുംബാംഗങ്ങളുമാണ്. അവരെ ഏതെങ്കിലും വിധത്തിൽ വേദനിപ്പിക്കുന്നതിൽ ഡാർവിൻ അധീരനായിരുന്നതും ഈ സ്ഥിതിക്ക് അപ്രധാനമല്ലാത്ത കാരണമായിരുന്നു.

ഈ പ്രത്യേക സാഹചര്യങ്ങളും ഡാർവിന്റെ അന്തർമുഖത്വവും എല്ലാം ചേർന്ന് സൃഷ്ടിച്ച അന്തരീക്ഷമാണ് അദ്ദേഹത്തിന്റെ നിര്യാണശേഷം അല്പബുദ്ധികളായ ചില മതപ്രചാരകർക്ക് ഒരു ആസന്ന മരണ മാനസാന്തരം അദ്ദേഹത്തിനു സംഭവിച്ചു എന്ന് പ്രചരിപ്പിക്കാൻ അവസരമൊരുക്കിയത്. 1882-ലെ മരണത്തോടടുത്ത് ഡാർവിൻ തന്റെ ജീവിത ദൗത്യഫലമായ പരിണാമസിദ്ധാന്തത്തെ തള്ളിപ്പറഞ്ഞു എന്നും ബൈബിളിലെ ഉത്പത്തി പുസ്തക കഥ അപ്പാടെ സ്വീകരിച്ചു എന്നും തനിക്ക് കുമ്പസാരിക്കാനും അന്ത്യകൂദാശ നല്കാനും ഒരു പുരോഹിതന്റെ സേവനം ആവശ്യപ്പെട്ടു എന്നും മറ്റുമാണ് വളരെ വിപുലമായി യൂറോപ്പിലും അമേരിക്കയിലും വരമൊഴിയായും വാമൊഴിയായും പ്രചരിപ്പിക്കപ്പെട്ട കെട്ടുകഥ. പുസ്തകങ്ങളും പത്രലേഖനങ്ങളും എത്രയെണ്ണമാണ് ഈ കെട്ടുകഥ പ്രചരിപ്പിക്കാൻ എഴുതപ്പെട്ടത് എന്നത് തിട്ടപ്പെടുത്താൻ പോലും കഴിയില്ല.

**ജെ**യിംസ് മൂർ ഡാർവീനിയൻ ഗവേഷണത്തിലെ ഒരു പുതുമുഖമല്ല. മൂറും അദ്രിയൻ ഡെസ്മണ്ടും ചേർന്നെഴുതിയ "ഡാർവിൻ" എന്ന 808 പുറം വരുന്ന ബൃഹദ് ജീവചരിത്രം ഡാർവിനെക്കുറിച്ച് ഇംഗ്ളീഷിൽ വന്നിട്ടുള്ള നൂറുകണക്കിനു കൃതികളിൽ ഏറ്റവും വലുതും ആധികാരികവുമാണ്.

## ശാസ്ത്രചരിത്ര ഷെർലക്ക് ഹോംസ്

**ഈ** കഥ ആരാണ് ആദ്യം പടച്ചുവിട്ടത്. അതെങ്ങനെയാണ് പ്രചരിച്ചത്. അതിന്റെ മുഖ്യ പ്രചാരകർ ആരൊക്കെയായിരുന്നു, ഈ പ്രശ്നത്തിന്റെ സത്യാവസ്ഥ എന്ത് എന്നെല്ലാം അദ്ഭുതപ്രഭാവനായ ഷെർലക്ക് ഹോംസിനെപ്പോലും വെല്ലുന്ന അപസർപ്പക സാമർത്ഥ്യത്തോടെ ആരാഞ്ഞ് സത്യം സ്ഥാപിക്കുന്ന ഒരു കൃതിയാണ് ജെയിംസ് മൂറിന്റെ "ഡാർവിൻ ലെജന്റ്." (ലണ്ടൻ. 1994 വില 6.99 പവൻ.)

ജെയിംസ് മൂർ ഡാർവീനിയൻ ഗവേഷണത്തിലെ ഒരു പുതുമുഖമല്ല. മൂറും അദ്രിയൻ ഡെസ്മണ്ടും ചേർന്നെഴുതിയ "ഡാർവിൻ" എന്ന 808 പുറം വരുന്ന ബൃഹദ് ജീവചരിത്രം ഡാർവിനെക്കുറിച്ച് ഇംഗ്ളീഷിൽ വന്നിട്ടുള്ള നൂറുകണക്കിനു കൃതികളിൽ ഏറ്റവും വലുതും ആധികാരികവുമാണ്. അതിൽ സ്പർശിച്ചുപോയിട്ടുള്ള ഈ വിഷയമാണ് കൂടുതൽ വിശദമായ അന്വേഷണത്തിനും അപഗ്രഥനത്തിനും ഇവിടെ മൂർ വിഷയമാക്കുന്നത്. ഈ കെട്ടുകഥയുമായി ബന്ധപ്പെട്ട പ്രസിദ്ധവും അപ്രസിദ്ധവുമായ പുസ്തകങ്ങളിൽ പ്രചാരം കുറഞ്ഞതും കൂടിയതുമായ പത്രമാസികകളുടെ പതിറ്റാണ്ടുകൾ പഴകിയ പ്രതികൾ കണ്ടെടുക്കാനും ഈ പ്രചാരവേലയിലെ നായകരുടെയും പ്രതിനായകരുടെയും ഊരും പേരും പ്രകൃതവുമന്വേഷിച്ചും മൂർ യൂറോപ്പിലും അമേരിക്കയിലും മാത്രമല്ല ഇന്ത്യ ഉൾപ്പെടെ മറ്റ് അനവധി രാജ്യങ്ങളിലും അലഞ്ഞുനടന്നിട്ടുണ്ട്. ഇങ്ങനെ പല രാജ്യങ്ങൾ താണ്ടിയും പല ഗ്രന്ഥശാലകൾ പരതിയും മരിച്ചുപോയവരുടെ പിൻഗാമികൾ ഉൾപ്പെടെ പലരേയും കണ്ടു സംസാരിച്ചും ജെയിംസ് മൂർ നടത്തുന്ന സത്യാന്വേഷണ യാത്ര ഉദ്വേഗജനകമായ ഒരപസർപ്പക കഥ പോലെ വായിച്ചുപോകാൻ കഴിയുന്ന ശൈലിയിലാണ് എഴുതിയിരിക്കുന്നത്. പദസൂചിയും ഗ്രന്ഥസൂചിയുമുൾപ്പെടെ 158 പുറം മാത്രമുള്ള ഇതിൽ സംഗ്രഹിച്ചിട്ടുള്ള വിവരങ്ങളും മറ്റും ഡാർവിനെപ്പറ്റി അറിയാൻ മാത്രമല്ല നമ്മെ സഹായിക്കുക. എങ്ങനെയാണ് ഇത്തരം കെട്ടുകഥകൾ വ്യക്തികളെയും സംഭവങ്ങളെയും കുറിച്ച് പ്രചുരപ്രചാരം നേടുന്നത് എന്നതിന്റെ ഒരു സാധന പാഠം കൂടിയാണിത്. ഇത്തരം ചില കഥകൾ ചില മാർഗ്ഗങ്ങളിലൂടെ പ്രചരിച്ചാൽ പിന്നെ എത്ര വിപരീതമായ തെളിവുകൾ കിട്ടിയാലും അത് മനുഷ്യരുടെ മനസ്സിൽനിന്ന് മാച്ചുകളയാൻ പോലും കഴിവില്ലാതാകുന്നു. കഴിഞ്ഞ നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ആളും പ്രസിദ്ധനായ ശാസ്ത്രജ്ഞനും ഗ്രന്ഥകാരനും. അനേക പഠനങ്ങൾക്കും പരാമർശങ്ങൾക്കും വിധേയനും ആയ ഡാർവിനെക്കുറിച്ച് ഇത്തരം അസംബന്ധങ്ങൾ പ്രചരിക്കാമെങ്കിൽ പിന്നെ അത്രയൊന്നും തെളിവുകൾ അവശേഷിക്കാതെ കാലയവനി

# പുസ്തക വാർത്ത



കയ്ക്കു പിറകിൽ മറഞ്ഞ പൂർവ്വസൂരികളുടെ ദുരവസ്ഥ ഊഹിക്കുകയാണ് ഭേദം.

## തുടക്കം ലേഡി ഹോപ്പിൽ

**ലോ**ക വ്യാപകമായി തെരച്ചിൽ നടത്തി ജെയിംസ് മൂർ അവസാനം ഈ കെട്ടുകഥയ്ക്ക് തുടക്കം കുറിച്ച വ്യക്തിയെ കണ്ടെത്തുന്നു. ലേഡി ഹോപ്പ് എന്ന മതപ്രചാരകയായ ഒരു സവിശേഷ വ്യക്തിയാണവർ. ഡാർവിന്റെ അന്ത്യകാലത്ത് അദ്ദേഹം കഴിച്ചുകൂട്ടിയ കെന്റ് പ്രദേശത്ത് ഇവർ ഒരു മതപ്രചാരകയായി കഴിച്ചുകൂട്ടിയിരുന്നു എന്ന് തെളിഞ്ഞിട്ടുണ്ട്. എലിസബത്ത് കോട്ടൺ എന്ന കന്യകാനാമം ഉണ്ടായിരുന്ന ലേഡി ഹോപ്പിന് ചെറുപ്പകാലത്ത് ഇന്ത്യയുമായും ബന്ധമുണ്ടായിരുന്നു എന്ന വസ്തുത മൂർ തെളിയിക്കുന്നുണ്ട്. മൂറിന്റെ ഗവേഷണത്തിൽ നിഷ്കൃഷ്ടമായ സത്യദീക്ഷയും വിശദാംശങ്ങളും എത്രകണ്ട് ഉണ്ട് എന്നു മനസ്സിലാക്കാൻ അദ്ദേഹത്തിന്റെ താഴെ ചേർക്കുന്ന ഉദ്ധരണി വായിക്കുക:

"പിന്നീട് ജനറൽ സർ ആയിത്തീർന്ന റോയൽ എൻജിനിയേഴ്സിലെ ക്യാപ്റ്റൻ ആർതർ കോട്ടൺന്റെയും ഒരു ഭൂവുടമാ കുടുംബത്തിൽപ്പെട്ട എലിസബത്ത് ലിയർ മൗത്തിന്റെയും മകളായി ആഫ്രിക്കയിലെ

(ശേഷം 93-ാം പേജിൽ)







എ.പി. ഉദയഭാനു

# പി.ടി. പുന്നൂസിന്റെ ജയം

(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

**ഗോ**മതിയും ദേവും തമ്മിലുള്ള ബന്ധം അവസാനകാലങ്ങളിൽ അത്രവളരെ നല്ലതായിരുന്നെന്നു തോന്നുന്നില്ല. ഗോമതിക്കും ദേവിനും കൂടെ ഒരു വളർത്തുമകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. അങ്ങനെയിരിക്കെ ഒരിക്കൽ ദേവ് പനവിള ജംഗ്ഷനിലുള്ള എന്റെ വീട്ടിൽ കടന്നുവരികകയും തന്നെ പിരിച്ചുവിട്ടതിനെപ്പറ്റി സംസാരിക്കയും ചെയ്തു. സ്റ്റേഷൻ ഡയറക്ടർ രാജഗോപാലിനോട് സംസാരിക്കണമെന്നാവശ്യപ്പെട്ടു. പാർലമെന്ററി സെക്രട്ടറി രാജഗോപാലിനെയും ഡോ. കെജ്കറേയും എനിക്ക് നേരിട്ട് അറിയാം. എന്റെ ശ്രീമതി പാർലമെന്റിൽ ഉണ്ടുതാനും. ഞാൻ ഡയറക്ടർ രാജഗോപാലിനെ വിളിച്ച് ദേവിനെ പിരിച്ചുവിട്ടത് എന്തിനാണെന്ന് ചോദിച്ചു. ദ്വിഭാര്യാത്വം സർവ്വീസിൽ വലിയ കുറ്റമാണെന്നും അതാണ് ദേവിന്റെ പേരിലെ കുറ്റമെന്നും അദ്ദേഹം പറഞ്ഞു. താൻ രണ്ടാമത് വിവാഹം ചെയ്തതായി അദ്ദേഹംതന്നെ സമ്മതിക്കുന്നുവെന്നും പറഞ്ഞു. "ആദ്യത്തെ വിവാഹം, വിവാഹമല്ലെന്നാണ് ദേവ് പറയുന്നതെന്ന്" ഞാൻ പറഞ്ഞു. സർവ്വീസിൽ ചേർന്നപ്പോൾത്തന്നെ താൻ വിവാഹിതനാണെന്ന് ദേവ് എഴുതിക്കൊടുത്തിരുന്നുവെന്ന് രാജഗോപാൽ പറഞ്ഞു. ഏതായാലും അങ്ങനെ ദേവിന്റെ ഉദ്യോഗം പോയി. എന്നാൽ അന്ന് എൻ.ബി.എസ്സിൽ ഏറ്റവും കൂടുതൽ പ്രചാരമുള്ള പുസ്തകം ദേവിന്റേതായിരുന്നു. പിന്നീടും എഴുത്തുകാരനെന്ന നിലയിൽ നല്ല വരുമാനം ഉണ്ടായിരുന്നു. അതെല്ലാം കൊണ്ട് ദേവ് ഒരു വീടു പണിയിച്ച് സുഖമായിത്തന്നെ ജീവിച്ചു. ഞാൻ ദേവിനെ അവസാന ദിവസങ്ങളിൽ പോയിക്കണ്ടിരുന്നു. ദേവിന്റെ മകൻ എന്റെ രണ്ടാമത്തെ മകളുടെ, രണ്ടാമത്തെ മകന്റെ സതീർത്ഥ്യനായിരുന്നു മെഡിക്കൽ കോളേജിൽ. ദേവ് വലിയ ഒരു ജീനിയസ്സായിരുന്നു. അതിന്റേതായിരിക്കാം, അദ്ദേഹത്തിന് പല സവിശേഷതകളും ഉണ്ടായിരുന്നു.

1952-ലെ പൊതു തിരഞ്ഞെടുപ്പുകാലത്ത് കോൺഗ്രസ്സ് നിയമസഭാ കക്ഷിയുടെ ജനറൽ സെക്രട്ടറിയായിരുന്ന എനിക്ക്, നിഷ്പ്രയാസം ജയിക്കാമായിരുന്ന ഏത് അസംബ്ളിമണ്ഡലവും തിരഞ്ഞെടുക്കാമായിരുന്നു. ജയിച്ചുവന്നാൽ, ഒരു മന്ത്രി ആകാമായിരുന്നു. അധികാരത്തിൽനിന്ന് പിൻതിരിഞ്ഞു നിന്നിരുന്നെങ്കിലും അസംബ്ളിയുടേയും പാർലമെന്റിലേയും പ്രവർത്തനങ്ങൾ എനിക്കിഷ്ടമായിരുന്നു. പാർലമെന്റിൽ പോകണമെന്നുള്ള മോഹവും ഇവിടെ മന്ത്രിയായിത്തീരുന്നതിനുള്ള വിമുഖതയും കൊണ്ട് ഞാൻ പാർലമെന്റ് നിയോജക മണ്ഡലമാണു തിരഞ്ഞെടുത്തത്. അങ്ങനെ തിരഞ്ഞെടുത്തതാകട്ടെ അമ്പലപ്പുഴ ആലപ്പുഴ ചേർന്ന തീരദേശ നിയോജകമണ്ഡലമായിരുന്നു. സുനിശ്ചിതമായ മരണത്തിലേക്ക് വാരികുന്തവുമെടുത്തു പാഞ്ഞുചെന്ന് ഈയാംപാറ്റകളെപ്പോലെ തീയിൽ വീഴാൻ ആളുകളെ നിഷ്പ്രയാസം പ്രേരിപ്പിക്കാനുള്ള സ്വാധീനശക്തി അന്നത്തെ അവിഭക്ത കമ്മ്യൂണിസ്റ്റ് പാർട്ടിക്കുണ്ടായിരുന്നു. പുന്നപ്രവയലാറിന്റെ ഗർജ്ജനം ആ സമയത്തും, ആ പ്രദേശങ്ങളിലെല്ലാം അത്യുച്ചത്തിൽ മുഴങ്ങിയിരുന്നു. അങ്ങനെയുള്ള ഒരു നിയോജകമണ്ഡലമായിരുന്നു ഞാൻ തിരഞ്ഞെടുത്തത്! ജയിക്കണമെന്ന് നിർബന്ധബുദ്ധിയോടെ വിചാരിക്കുന്ന ഒരുവനും ഇങ്ങനെ ഒരു ബുദ്ധിശൂന്യത കാണിക്കയില്ല. പക്ഷെ ആ നിയോജകമണ്ഡലത്തിൽ കോൺഗ്രസ്സിന്റെ പ്രചാരണവേല ചെയ്യുന്നത് കോൺഗ്രസ്സിൽ പ്രധാന നിലയിൽ എത്തിയിട്ടുള്ള എന്റെ കർത്തവ്യമായി കണക്കാക്കി. ക്രിസ്ത്യാനികൾക്ക് പ്രത്യേകിച്ച് ലത്തീൻ ക്രിസ്ത്യാനികൾക്കും കത്തോലിക്കർക്കും പ്രാബല്യമുള്ള സ്ഥലമായതിനാൽ അവിടെ തനിക്ക് സ്ഥാനാർത്ഥിത്വം വേണമെന്ന അവകാശവുമായി സി.സി. നെറോത്ത് മുന്നോട്ടുവന്നു. നെറോത്ത് വ്യവസായ പ്രമുഖനായ എൻ.സി.ജോണിന്റെ ഉറ്റ ബന്ധുവായിരുന്നു. അദ്ദേഹം സ്വന്തം നിലയിൽ അഭിഭാഷകനും, കുറച്ചൊക്കെ കോൺഗ്രസ്സ് പാരമ്പര്യം ഉള്ള ആളുമായിരുന്നു. എനിക്ക് സ്ഥാനാർത്ഥിത്വം തന്നപ്പോൾ അതിൽ പ്രതിഷേധിച്ച് സി.സി. നെറോത്ത് സ്വതന്ത്ര സ്ഥാനാർത്ഥിയായി രംഗപ്രവേശം ചെയ്തു. നിയമവിരുദ്ധമാക്കപ്പെട്ടിരുന്ന കമ്മ്യൂണിസ്റ്റു പാർട്ടിയുടെ അത്യുന്നത നേതാവും എന്റെ പഴയ സ്നേഹിതനും ലോകോളേജ് സുഹൃത്തുമായ സാക്ഷാൽ പി.റ്റി. പുന്നൂസ് ആയിരുന്നു എന്റെ എതിർ സ്ഥാനാർത്ഥികളിൽ മുഖ്യൻ. പുന്നപ്ര-വയലാർ സംഭവങ്ങളുടെ പശ്ചാത്തലത്തിൽ കമ്മ്യൂണിസ്റ്റു പാർട്ടി അപ്രതിരോധ്യ ശക്തിയായി നിലനിൽക്കുന്ന സ്ഥലമായിരുന്നു പുന്നപ്ര വയലാർ.

## ഞാനും എന്റെ ജീവിതവും

എനിക്കെതിരായുള്ള പ്രചാരണത്തിൽ കമ്മ്യൂണിസ്റ്റുകാർ എന്നെ ചീത്ത പറഞ്ഞിരുന്നില്ല. റോസമ്മ പുന്നൂസ് തന്റെ കുഞ്ഞുമായി നടന്ന് പുന്നൂസിനുവേണ്ടി വളരെ സമർത്ഥമായി പ്രചാരണം നടത്തിയിരുന്നു. തിരഞ്ഞെടുപ്പിൽ വിജയിച്ച് എന്റെ ഭർത്താവ് പാർലമെന്റ് മെംബറായിത്തീർന്നാൽ അദ്ദേഹത്തിനു പുറത്തുവരാൻ കഴിയുമെന്നും എന്റെ കുഞ്ഞിന് അവന്റെ അച്ഛനെ കാണാൻ ഭാഗ്യമുണ്ടാകുമെന്നും അവർ പറഞ്ഞിരുന്നു. അത് വളരെയധികം ഹൃദയങ്ങളെ ചലിപ്പിക്കുന്നതായിരുന്നു. കമ്മ്യൂണിസ്റ്റ് പാർട്ടി നിരോധിച്ചിരിക്കുകയാൽ ശ്രീ.പി.ടി. പുന്നൂസ് ഒളിവിലായിരുന്നു. അദ്ദേഹത്തിനു നേരിട്ടു വന്ന് പ്രചാരണം നടത്തുന്നതിനും തന്റെ വാക്ചാതുര്യവും പ്രഭാഷണവൈദഗ്ദ്ധ്യവും പ്രയോഗിക്കാനും കഴിഞ്ഞിരുന്നില്ല. എന്നാൽ അതിനേക്കാൾ ശക്തവും ഫലപ്രദവുമായിരുന്നു റോസമ്മ പുന്നൂസിന്റെ പ്രചാരണം. അന്ന് എന്റെ കൈയിലുണ്ടായിരുന്ന ഒരു ബേബി ഫോർഡ് കാർ ഉപയോഗിച്ചായിരുന്നു ഞാൻ നിരന്തരമായി സഞ്ചരിച്ച് പ്രചാരണം നടത്തിയിരുന്നത്. അന്നെന്റെ അസംബ്ളി സ്ഥാനാർത്ഥികളായിരുന്നവരിൽ കരുണാകര തണ്ടാരുടെ പേർ ഞാൻ മികവോടെ ഇപ്പോഴും ഓർക്കുന്നു. എന്റെ പാർലമെന്ററി നിയോജക മണ്ഡലത്തിലുള്ള എല്ലാ അസംബ്ളി സ്ഥാനാർത്ഥികളും പറ്റേ തോറ്റുവെന്നുപറഞ്ഞാൽ മതിയല്ലോ. അന്ന് എനിക്കുവേണ്ടി മീറ്റിംഗുകൾ സംഘടിപ്പിച്ച് പാടാൻ ഗ്രാമഫോൺ പ്ളേറ്റുകൾ വയ്ക്കുമ്പോൾ 'നിരാശ, നിരാശ' എന്ന ഗാനമാണ് ഉയർന്നുവന്നത് എന്ന് ഞാൻ ഇപ്പോഴും ഓർക്കുന്നു. അതു വരാൻപോകുന്ന ഭാവിയുടെ സൂചനയായിരുന്നു. "അരിതരാത്ത, തുണിതരാത്ത ഭരണമേ തകരൂ, തകരൂ നിന്റെ കൊടിമരങ്ങൾ" എന്നുള്ള ഗാനത്തിൽക്കൂടെയാണ് കമ്മ്യൂണിസ്റ്റുകാർ പ്രചാരണം നടത്തിയിരുന്നത്. എല്ലാ പ്രസംഗങ്ങളിലും ഈ ഗാനം ഞാൻ വിശകലനം ചെയ്തിരുന്നു.

ഏതായാലും തിരഞ്ഞെടുപ്പുഫലം വന്നപ്പോൾ പകുതിയിലേറെ വോട്ടിന്റെ ഭൂരിപക്ഷത്തോടെ പി.റ്റി. പുന്നൂസ് വിജയിക്കുകയുണ്ടായി. പാർട്ടി ഏതായാലും ഒരു രാഷ്ട്രീയ പ്രവർത്തകനെന്ന നിലയിൽ എന്നെക്കാൾ കൂടുതൽ വിജയിക്കാനർഹതയുള്ള ആളായിരുന്നല്ലോ ശ്രീ. പി.റ്റി.പുന്നൂസ്. ഒരുപക്ഷെ സി.സി. നെറോത്ത് എതിർത്തില്ലായിരുന്നെങ്കിൽ, വിഭജിച്ചുപോയ ഞങ്ങളുടെ ശക്തികൾ ഒരുമിച്ചു ചേർന്ന് പ്രവർത്തിച്ചിരുന്നെങ്കിൽ, ഒരുപക്ഷെ കോൺഗ്രസ്സിന്റെ നില കുറച്ചുകൂടെ മെച്ചപ്പെട്ടതാകുമായിരുന്നേനെ. നെറോത്തിനും എനിക്കും കൂടെ കിട്ടിയ

മൊത്തം വോട്ടുകളുടെ എണ്ണം മാത്രമായിരുന്നില്ലല്ലോ ഒരുമിച്ചുനിന്നിരുന്നെങ്കിൽ കിട്ടാമായിരുന്നു വോട്ടുകൾ. രണ്ടും രണ്ടും കൂടെ കൂട്ടിയാൽ കിട്ടുന്ന തുക പലപ്പോഴും നാലായിരിക്കയില്ല. നാലിൽ കൂടുതലായിരിക്കാം. ഒന്നിച്ചു ചേരുമ്പോൾ ഒരു ശക്തി കൂടെ ഉണ്ടാകും.

1957 ഏപ്രിൽ 5-ാം തീയതി ഇ.എം.എസ്സിന്റെ നേതൃത്വത്തിലുള്ള ആദ്യത്തെ കമ്മ്യൂണിസ്റ്റുകാരുടെ മന്ത്രിസഭ രൂപീകരിക്കപ്പെട്ടു. ലോകത്തിൽ ആദ്യം തന്നെ തിരഞ്ഞെടുപ്പിൽക്കൂടി കമ്മ്യൂണിസ്റ്റുപാർട്ടി അധികാരത്തിൽ വരുന്നത് കേരളത്തിലാണെന്നും, അത് മഹാ അദ്ഭുതങ്ങളിലൊന്നാണെന്നും ഘോഷിക്കപ്പെട്ടിരുന്നു. ഇതു ശരിയാണോ എന്ന് നിശ്ചയമില്ല. വേറെവിടെയോ ഒരിടത്ത് കമ്മ്യൂണിസ്റ്റുഭരണം വന്നിട്ടുണ്ട്. കേന്ദ്ര കോൺഗ്രസ്സ് കമ്മിറ്റിയുടെ പ്രതിനിധിയായി ചക്രവർത്തി അന്ന് തിരുവനന്തപുരത്തെത്തുകയുണ്ടായി. എന്റെ ഓർമ്മ ശരിയാണെങ്കിൽ, കമ്മ്യൂണിസ്റ്റ് മന്ത്രിസഭയിൽ സി.അച്ചുതമേനോൻ ധനകാര്യമന്ത്രിയും, റ്റി.വി. തോമസ് വ്യവസായ മന്ത്രിയും, കെ.സി. ജോർജ്ജ് ഭക്ഷ്യകാര്യമന്ത്രിയും, ജോസഫ് മുണ്ടശ്ശേരി വിദ്യാഭ്യാസ മന്ത്രിയും, ഡോ: എ.ആർ.മേനോൻ ആരോഗ്യമന്ത്രിയും, വി.ആർ.കൃഷ്ണയ്യർ ആഭ്യന്തര മന്ത്രിയുമായിരുന്നു. അവർക്കു പുറമേ കെ.പി.ഗോപാലൻ, റ്റി.എ.മജീദ്, പി.കെ.ചാത്തൻ, കെ.ആർ. ഗൗരി എന്നിവരും മന്ത്രിമാരായിരുന്നു. ആ തിരഞ്ഞെടുപ്പിൽ അഞ്ചു കമ്മ്യൂണിസ്റ്റ് സ്വതന്ത്രന്മാരുൾപ്പെടെ 65 സീറ്റ് കമ്മ്യൂണിസ്റ്റുകാർക്കു കിട്ടി. അഖിലേന്ത്യാ നേതാക്കന്മാർ വന്ന് പ്രചാരണം നടത്തിയിട്ടും കോൺഗ്രസ്സിന് വെറും 43 സീറ്റുമാത്രമേ ലഭിച്ചുള്ളൂ. പി.എസ്.പിക്ക് ഒൻപതും, മുസ്ലിം ലീഗിന് എട്ടും സീറ്റുകളാണു ലഭിച്ചിരുന്നത്. കമ്മ്യൂണിസ്റ്റു പാർട്ടിക്ക് സ്വതന്ത്രന്മാരുൾപ്പെടെയുള്ള 65 സീറ്റുകൾ ഉണ്ടായിരുന്നുവെന്ന് നേരത്തെ പറഞ്ഞുവല്ലോ. ആരുപിടിച്ചാലും ചലിപ്പിക്കാൻ കഴിയാത്ത ഒരു ശക്തിയായി അവർ നിന്നിരുന്നു. അന്ന്, മുസ്ലിം ലീഗും, പി.എസ്.പിയും മറ്റും വൈരാഗ്യത്തോടെ കോൺഗ്രസ്സിനെ എതിർത്ത്, കമ്മ്യൂണിസ്റ്റുപാർട്ടിയെ ജയിപ്പിക്കുകയായിരുന്നുവെന്ന് ഞാൻ നേരത്തെ പറഞ്ഞിട്ടുണ്ട്.

(തുടരും)





# യെൽറ്റ്സിന് ഒരു മുന്നറിയിപ്പ്

മോസ്കോ നഗരത്തിനു മീതേ ചത്തുകിടക്കുന്ന ടെലിഫോൺ കമ്പിയാണ് കമ്മ്യൂണിസമെന്നു പരിഹസിച്ചവർക്കു പശ്ചാത്തപിക്കാം. ലോസ് ഏഞ്ചലസിലെ കത്തീഡ്രലിൽ കുമ്പസരിച്ച് ബിൽ ക്ളിന്റണിന്റെ വേസ്റ്റ് കോട്ടിൽ തൂങ്ങിയാൽ പോപ്പിന്റെ റോമൻ അരമനയും ലോകത്തിന്റെ പുതിയ പൊലീസുകാരനും ചേർന്നു റഷ്യയിൽ സ്വർണ്ണം വിതറുമെന്നു കരുതിയ ബോറിസ് യൽറ്റ്സിനും, അഞ്ഞൂറു ദിവസംകൊണ്ടു റഷ്യയിൽ അദ്ഭുതം സൃഷ്ടിക്കുന്ന സമ്പദ് സമവാക്യങ്ങളുമായി ഓപ്പൺ മാർക്കറ്റിനു ഹോശാന പാടിയ ഷതാലിന്മാർക്കും പെട്രോഗ്രാഡിലെ പള്ളിസെമിത്തേരിയിൽ റഷ്യൻ ജനത ഒരു കല്ലറയും കുരിശും പണിതുവച്ചിരിക്കുന്നു. "മേ മൈ സോൾ റെസ്റ്റ് ഇൻ പീസ്" എന്ന ആത്മവിലാപവുമായി ഇനി അതിനുള്ളിൽ മലർന്നുവീണ് അന്ത്യവിശ്രമംകൊണ്ടാൽ മതി വലതുപക്ഷവാദികൾക്ക്.

ഡിസംബർ 17-ാം തീയതി ഞായറാഴ്ച റഷ്യൻ പാർലമെന്റിന്റെ ലോവർ ചേംബർ ഡൂമയിലേക്കു തിരഞ്ഞെടുപ്പു നടന്നു. നൂറ്റിയഞ്ചു ദശലക്ഷം വരുന്ന റഷ്യൻ ജനതയുടെ അറുപത്തിയഞ്ചു ശതമാനം തങ്ങളുടെ സമ്മതിദാനാവകാശം വിനിയോഗിച്ച തിരഞ്ഞെടുപ്പിൽ ഭൂരിപക്ഷംപേരും കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് അനുകൂലമായാണ് നിലപാടെടുത്തത്. 1993-ൽ നടന്ന പാർലമെന്റ് തിരഞ്ഞെടുപ്പിൽ യൽറ്റ്സിന്റെ നേതൃത്വത്തിലുള്ള തിരുത്തൽശക്തികൾക്കു പിന്തുണ നല്കിയ റഷ്യൻ ജനത ഇപ്പോൾ പഴയ കമ്മ്യൂണിസ്റ്റ് പാർട്ടിയെ അധികാരത്തിലേക്കു തിരിച്ചു വിളിക്കുന്നു.

അരദശാബ്ദംമുമ്പ് കമ്മ്യൂണിസ്റ്റ് ഭരണങ്ങളെ കടപുഴക്കിയെറിഞ്ഞ കിഴക്കൻ യൂറോപ്പിലേയും സെൻട്രൽ യൂറോപ്പിലേയും ജനങ്ങൾ ആദ്യ തിരഞ്ഞെടുപ്പുകളിൽ പ്രതിവിപ്ളവശക്തികളെയാണ് ബാലറ്റിലൂടെ സംരക്ഷിച്ചത്. എന്നാൽ രണ്ടാം തിരഞ്ഞെടുപ്പിൽ അതേ ജനത കമ്മ്യൂണിസ്റ്റുകാരെയും കമ്മ്യൂണിസ്റ്റ് പാർട്ടികളേയും വീണ്ടും അധികാരത്തിലേറ്റിയിരിക്കുന്നു. പോളണ്ടിലും ഹംഗറിയിലും സംഭവിച്ചത് ഇതാണ്. സോളിഡാരിറ്റി പ്രസ്ഥാനത്തിലൂടെ കമ്മ്യൂണിസ്റ്റ് കോട്ടയിൽ ഉരുൾപൊട്ടൽ സൃഷ്ടിച്ച പോളണ്ടിലെ വലേസയെ അധികാരത്തിൽനിന്നും പുറത്താക്കിക്കൊണ്ട് അലക്സാണ്ടർ ക്വാസ്നിയേവ്സ്കിയെ പിന്തുണച്ച പോളീഷ് ജനവിധി പ്രതിവിപ്ളവശക്തികൾക്ക് ഇരുട്ടടിയായിരിക്കുമ്പോഴാണ്, കമ്മ്യൂണിസ്റ്റ് ഭരണത്തിനു ജാതകം കുറിച്ച റഷ്യൻ മണ്ണിൽ അതിന്റെ ശ്രാദ്ധം കഴിക്കാൻ വ്രതം നോറ്റിരുന്ന ജനാധിപത്യത്തിന്റെ പുതിയ മെത്രാന്മാർക്ക് റഷ്യൻ ജനത അന്ത്യകൂദാശ വിധിച്ചത്.

നാല്പത്തിമൂന്നു പാർട്ടികളാണ് പാർലമെന്റ് തിരഞ്ഞെടുപ്പിന്റെ മത്സരരംഗത്തുണ്ടായിരുന്നത്. മുപ്പതു ശതമാനം വോട്ടെണ്ണൽ നടന്നുകഴിഞ്ഞപ്പോൾത്തന്നെ ഗെന്നടി യുഗാനോവിന്റെ നേതൃത്വത്തിലുള്ള കമ്മ്യൂണിസ്റ്റ് പാർട്ടി ഇതരകക്ഷികളിൽനിന്നും വളരെയേറെ മുന്നേറിയിരിക്കുന്നു. നാനൂറ്റിയമ്പത് സീറ്റുകളുള്ള പാർലമെന്റിൽ ഏകദേശം നൂറ്റിയമ്പതോളം സീറ്റുകൾ കമ്മ്യൂണിസ്റ്റ് പാർട്ടിക്കു ലഭിക്കുമെന്നാണ് ഇപ്പോഴത്തെ സാഹചര്യങ്ങൾ സൂചിപ്പിക്കുന്നത്. മുൻ തിരഞ്ഞെടുപ്പിൽ ലഭിച്ച സീറ്റുകളേക്കാൾ മൂന്നിരട്ടി മുന്നേറ്റം ഇക്കുറി റഷ്യയിൽ കമ്മ്യൂണിസ്റ്റ് ചേരി കാഴ്ചവച്ചിരിക്കുന്നു. നാല്പത്തിമൂന്ന് പാർട്ടികൾ മത്സരിച്ച തിരഞ്ഞെടുപ്പിൽ നാലു പാർട്ടികൾ മാത്രമാണ് പാർലമെന്റ് കാണാൻ പോകുന്നത്. കമ്മ്യൂണിസ്റ്റ് പാർട്ടി, ഷിറിനോവ്സ്കിയുടെ നേതൃത്വത്തിലുള്ള ലിബറൽ ഡമോക്രാറ്റിക് പാർട്ടി, യാബ്ളോക്കോ പ്രസ്ഥാനം, പ്രധാനമന്ത്രി വിക്ടർ ചെർണോമിർഡിന്റെ 'ഔർ ഹോം ഈസ് റഷ്യ' എന്നീ പാർട്ടികൾക്കാണ് ഏറ്റിറക്കങ്ങളോടെ ജനപിന്തുണ ലഭിച്ചിട്ടുള്ളത്. ഗവൺമെന്റ് പാർട്ടിയായ ചെർണോമിർഡിന്റെ 'ഔർ ഹോം ഈസ് റഷ്യ'യ്ക്ക് 250 സീറ്റുകൾ എണ്ണിയപ്പോൾ കേവലം പത്തു സീറ്റുകളിലേ വിജയം നേടാനായുള്ളൂ. എന്നാൽ ഷിറിനോവ്സ്കിയുടെ ലിബറൽ പാർട്ടി പതിനൊന്നു ശതമാനം വോട്ടുകൾ നേടിക്കൊണ്ട് കമ്മ്യൂണിസ്റ്റ് പാർട്ടിക്കു തൊട്ടുപിന്നാലെ നിലകൊള്ളുന്നു.

കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് റഷ്യയിൽ ഇപ്പോൾ ലഭിച്ചിട്ടുള്ള മുന്നേറ്റം അപ്രതീക്ഷിതമായിരുന്നില്ല. കഴിഞ്ഞ ഏതാനും മാസക്കാലമായി ദേശീയവും വിദേശീയവുമായ ഏജൻസികൾ നടത്തിയ അഭിപ്രായ വോട്ടെടുപ്പിൽ കമ്മ്യൂണിസ്റ്റ് പാർട്ടി ഒരിക്കൽക്കൂടി റഷ്യൻ ജനതയിൽ ഗണ്യമായ സ്വാധീനം നേടിയെടുത്തിരിക്കുന്നു എന്ന വസ്തുത വെളിവാക്കപ്പെടുകയുണ്ടായി. വോൾഗോഗ്രാഡിൽ പ്രാദേശിക ഭരണസമിതിയിലേക്ക് അടുത്തകാലത്തു നടന്ന തിരഞ്ഞെടുപ്പിൽ എൺപതു ശതമാനം സീറ്റുകളും കമ്മ്യൂണിസ്റ്റ് പാർട്ടിക്കാണു ലഭിച്ചത്. ഗെന്നടി യുഗാനോവിന്റെ നേതൃത്വത്തിലുള്ള കമ്മ്യൂണിസ്റ്റ് പാർട്ടി സോവിയറ്റ് യൂണിയനിൽ നിലവിലുണ്ടായിരുന്ന പഴയ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ തുടർച്ചയല്ല എന്നു നാം ഓർക്കണം. യുഗാനോവുപോലും കമ്മ്യൂണിസം എന്ന വാക്ക് അധികം ഉച്ചരിക്കാറില്ല. മാത്രവുമല്ല, സ്വകാര്യവത്കരണത്തെ തടസ്സപ്പെടുത്തുമെന്നു പറയുന്ന യുഗാനോവ് ആസ്തികൾ ദേശസാൽക്കരിക്കുമെന്നു പറയുന്നില്ല. സോഷ്യൽ ഡെമോക്രാറ്റുകൾ എന്നാണ് അവർ സ്വയം വിശേഷിപ്പിക്കുന്നത്.



കമ്മ്യൂണിസ്റ്റ് നേതാവായ ഗെന്നടി യുഗാനോവ്

യെൽറ്റ്സിനെതിരായും കമ്മ്യൂണിസ്റ്റുകാർക്ക് അനുകൂലമായും ജനവിധി രൂപപ്പെട്ടതിന്റെ സാഹചര്യം ഗവൺമെന്റിന്റെ സാമ്പത്തിക-സാമൂഹ്യ നയങ്ങളോടുള്ള ജനങ്ങളുടെ വിയോജിപ്പാണെന്നു വിലയിരുത്തപ്പെടുന്നു. കമ്മ്യൂണിസ്റ്റ് പാർട്ടിയും നാഷണലിസ്റ്റുകളും യെൽറ്റ്സിന്റെ നയങ്ങൾക്കെതിരേ നടത്തിയ പ്രചാരണങ്ങളും അവ നേടിയെടുത്ത സ്വാധീനവും ഗൗരവതരമായ ഒരു ഗതിമാറ്റത്തിന്റെ ദിശാസൂചിയാണ്. തുറന്ന വിപണിയിലൂടെ കമ്പോളാധിപത്യത്തിനും അതുവഴി ചൂഷണം, തൊഴിലില്ലായ്മ തുടങ്ങിയ പ്രതിസന്ധികളുടെ വർദ്ധനവിനും വഴിയൊരുക്കിയ സർക്കാർ സമീപനങ്ങൾക്കെതിരേ ജനകീയ പ്രതിരോധം സൃഷ്ടിക്കുക എന്ന ആഹ്വാനവുമായി രംഗത്തെത്തിയ കമ്മ്യൂണിസ്റ്റുകാർക്കു ലഭിച്ച ഭൂരിപക്ഷം യെൽറ്റ്സിന്റെ ഭരണകൂടത്തെ പ്രതിസന്ധിയിലാക്കിയേക്കും. കാരണം അടുത്തവർഷം ജൂണിൽ നടക്കാനിരിക്കുന്ന പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ നിലവിലുള്ള ഭൂരിപക്ഷമോ ശക്തിയോ നിലനിർത്താൻ യെൽറ്റ്സിനും അദ്ദേഹത്തിന്റെ പാർട്ടിക്കും കഴിയണമെന്നില്ല. യൽറ്റ്സിന്റെ ഭരണത്തോട് എഴുപത്തിയഞ്ചു ശതമാനം ജനങ്ങളും പ്രതികൂലമായ നിലപാടാണ് സ്വീകരിച്ചിട്ടുള്ളതെന്ന് ഗവൺമെന്റ് ഏജൻസികളുടെ അന്വേഷണം വെളിപ്പെടുത്തിയിരുന്നു. ഇതിന്റെ ഭാഗമായി 1996-ലേക്ക് രൂപീകരിച്ച ബഡ്ജറ്റിൽ വ്യാപകമായ മാറ്റങ്ങൾ വരുത്താൻ യെൽറ്റ്സിൻ നിർദ്ദേശിക്കുകയുണ്ടായി. എന്നാൽ ജനഹൃദയങ്ങളിൽ ഇളക്കമൊന്നും സൃഷ്ടിക്കാൻ ഈ നീക്കത്തിനായില്ല.

റഷ്യൻ ഭരണഘടനാപ്രകാരം പ്രസിഡന്റിന് സമ്പൂർണ്ണ അധികാരമുണ്ട്. പ്രധാനമന്ത്രിയേയും ഗവൺമെന്റിനേയും തീരുമാനിക്കാനുള്ള അവകാശവും പ്രസിഡന്റിൽ നിക്ഷിപ്തമാണ്. എന്നാൽ പാർലമെന്റിന്റെ അംഗീകാരത്തോടെ മാത്രമേ വാർഷിക ബജറ്റ് നടപ്പിൽ വരുത്താനാകൂ. യൽറ്റ്സിന്റെ മൂക്കിനു താഴെ ഡൂമയിൽ കമ്മ്യൂണിസ്റ്റുകൾക്കു മുൻകൈ ലഭിക്കുന്നതോടെ പ്രസിഡൻസിയും പാർലമെന്റും തമ്മിൽ അതിശക്തമായ ചേരിപ്പോര് ആരംഭിക്കും. പഴയ ശക്തികളെ അധികാരത്തിൽ വരാൻ അനുവദിക്കരുതെന്ന യെൽറ്റ്സിന്റെ അഭ്യർത്ഥനയുടെ നെഞ്ചിൽ ചവിട്ടിയാണ് റഷ്യൻ ജനത കമ്മ്യൂണിസ്റ്റുകാർക്ക് അനുകൂലമായി വിധിയെഴുതിയത്.

-സ്റ്റാഫ് ലേഖകൻ

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**ഞാ**ൻ അൽഐൻ എന്ന ഗൾഫ് രാജ്യത്തു പോയപ്പോൾ അന്ന് അവിടെ ജോലി നോക്കിയിരുന്ന ഡോക്ടർ ശബരീനാഥൻ (എന്റെ അഭിവന്ദ്യ ഗുരുനാഥൻ നാലാങ്കൽ കൃഷ്ണപിള്ളയുടെ മകൻ) ലോകമാകെയുള്ള സ്റ്റെയ്ഷനുകൾ കിട്ടുന്ന ഒരു റേഡിയോ സെറ്റ് എനിക്കു ദയാപൂർവം സമ്മാനിച്ചു. നിധിപോലെ ഞാൻ കരുതുന്ന ആ ഉപകരണത്തിൽ ഒരു പാറ്റക്കുഞ്ഞു കയറി. അതിനെ വെളിയിൽ ചാടിക്കാൻ ആസ്ഥാനവിദ്വാന്റെ പാട്ടോ പ്രക്ഷേപണം ചെയ്യുന്ന നാടകമോ എന്നെപ്പോലുള്ളവരുടെ പ്രഭാഷണമോ മതിയാകുമെന്ന് എനിക്കറിയാമായിരുന്നു. നോബ് ഒന്നു തിരിച്ചാൽ മതി. കർണ്ണകഠോരമായ ശബ്ദം ഉണ്ടാകും. പാറ്റക്കുഞ്ഞു പ്രാണനുംകൊണ്ടു വെളിയിൽ ചാടും. സത്യമിതാണെങ്കിലും ഞാൻ സ്ക്രൂഡ്രൈവറെടുത്ത് ഓരോ ഭാഗമായി ഇളക്കി. പാറ്റക്കുഞ്ഞു വെളിയിലായി. പക്ഷേ തിരിച്ച്, ഇളക്കിയ ഭാഗങ്ങൾ ഒന്നിച്ചു ചേർക്കാൻ എനിക്കറിഞ്ഞുകൂടാ. ഇപ്പോൾ, റേഡിയോ കൂടുതൽ ചീത്തയാക്കുന്ന ഒരു റിപയററെ ഏല്പിച്ചിരിക്കുകയാണ്. അതു തിരിച്ചു വാങ്ങാൻ ചെല്ലുന്നതിനു മുൻപ് തറവാട് എഴുതിവില്ക്കുകയും വേണം. എങ്കിലേ നന്നാക്കുന്നവന്റെ കൂലി കൊടുക്കാൻ കഴിയൂ.

റേഡിയോയുടെ ഭാഗങ്ങൾ വെവ്വേറെയായപ്പോൾ ഓരോ ഭാഗത്തിനും ഒരു പ്രാധാന്യവുമില്ല. ചില കമ്പിക്കഷണങ്ങളും മറ്റുമേയുള്ളു. എന്നാൽ അവ ചേർക്കേണ്ട രീതിയിൽ ചേർത്തു നോബ് തിരിക്കുമ്പോൾ ശബ്ദം. വിവിധ ഭാഗങ്ങളുടെ "ആകത്തുക"യെക്കാൾ കൂടുതലാണു റേഡിയോ എന്ന ഉപകരണം. സാഹിത്യസൃഷ്ടിയും ഇങ്ങനെതന്നെ. "മരിക്കസാധാരണമീവിശപ്പിൽ ദഹിക്കലോ നമ്മുടെ നാട്ടിൽ മാത്രം" എന്ന കാവ്യഭാഗത്തെ മരിക്കുക, സാധാരണം, ഈ, വിശപ്പ്, ദഹിക്കൽ ഇങ്ങനെ വേർതിരിച്ചാൽ കിട്ടുന്ന അർത്ഥപ്രതീതിയല്ല അവയെ ഒന്നിച്ചു ചേർക്കുമ്പോൾ ഉണ്ടാകുന്ന അർത്ഥബോധം. ആ അർത്ഥബോധത്തിൽക്കവിഞ്ഞും എന്തോ അനുഭവപ്പെടുന്നു. പദങ്ങൾ വിഭിന്നങ്ങളായി നില്ക്കുമ്പോൾ അമൂർത്തസ്വഭാവമുണ്ടെന്നും പറയാം. അവ അന്യോന്യം ചേരുമ്പോൾ അമൂർത്തസ്വഭാവം മാറുകയും മൂർത്ത സ്വഭാവം വരികയും ചെയ്യുന്നു. സാകല്യാവസ്ഥയിലുള്ള ഈ മൂർത്തതയും അതു ജനിപ്പിക്കുന്ന അനിർവചനീയമായ ഒരു പ്രതീതിയുമാണ് കലാസൃഷ്ടികളുടെ സവിശേഷത. ശ്രീ. എബ്രഹാം മാത്യുവിന്റെ "വളരെക്കാലം മുൻപ്" എന്ന ചെറുകഥയ്ക്ക് (കലാകൗമുദി) ഈ സവിശേഷതയില്ല. എന്റെ മുൻപിലുണ്ടായിരുന്ന റേഡിയോ ഭാഗങ്ങൾ എങ്ങനെ അർത്ഥരഹിതങ്ങളും അപ്രധാനങ്ങളുമായിബ്ഭവിച്ചുവോ അമ്മട്ടിൽ അർത്ഥരഹിതങ്ങളും അപ്രധാനങ്ങളുമാണ് അദ്ദേഹത്തിന്റെ രചനയിലെ ഘടകങ്ങൾ. പുഴവക്കത്തുകൂടെ നടക്കുന്ന ഒരാൾ, വധിക്കപ്പെടുന്ന ഒരു സ്ത്രീ, പത്തു വിരലുകളും നഷ്ടപ്പെട്ടവൾ ഇങ്ങനെ അമൂർത്തതയോളം ചെല്ലുന്ന കുറെ ഭാഗങ്ങളെ ഛേദിച്ചിട്ടിരിക്കുകയാണ് രചയിതാവ്. അവയുടെ ദർശനം ഭാവാനുഭൂതിയോ രസാനുഭൂതിയോ ജനിപ്പിക്കാതെ പീഡാജനകമായിത്തീരുന്നു. കഥയ്ക്കു തുടക്കവും മധ്യവും പര്യവസാനവും വേണമെന്ന പക്ഷക്കാരനല്ല ഞാൻ. അബ്സേഡിസ്റ്റ് കഥകളെഴുതുന്ന Donald Barthelme-യുടെ അമ്പതോളം കഥകൾ ഞാൻ വായിച്ചിട്ടുണ്ട്. അബ്സ്റ്റ്റാക്ഷനാണ് അവയുടെ സവിശേഷത. അക്കഥകൾപോലും ഒരുകണക്കിൽ രസാവഹങ്ങളാണ്. കലാകൗമുദിയിലെ ഇക്കഥയാവട്ടെ അസ്വസ്ഥത ജനിപ്പിക്കുന്നതും.

"ഒരുത്തൻ വീട്ടിൽ വന്നിരുന്ന് രണ്ടു മണിക്കൂർ ബോറടിക്കുമ്പോൾ എനിക്കു റിസ്റ്റ് വാച്ച് അയാൾ കാണാതെ നോക്കാനുള്ള പ്രവണതയുണ്ടാകും. അതു നിയന്ത്രിക്കാനാവില്ല എനിക്ക്. രഹസ്യമായി വാച്ച് നോക്കും. ബോറൻ അതു കാണുകയും ചെയ്യും."

## ചോദ്യം, ഉത്തരം

"**എ**പ്പോഴും ശണ്ഠകൂടുന്ന ഭാര്യാഭർത്താക്കന്മാരെക്കുറിച്ച് എന്തു പറയുന്നു?"

"തങ്ങൾ അറിഞ്ഞും അറിയാതെയും കുഞ്ഞുങ്ങളെ ന്യൂറോസിസിലേക്കു കൊണ്ടുചെല്ലുന്നു അവർ. അച്ഛനമ്മമാരുടെ നിരന്തരമായ ശണ്ഠ കണ്ടു മനംമടുത്ത് ആത്മഹത്യ ചെയ്യുന്ന സന്താനങ്ങളുണ്ട്."

"എങ്ങനെയാണ് എഴുതേണ്ടത്? ആദ്യത്തെ പാഠങ്ങൾ പറഞ്ഞുതരാമോ?"

"എന്തെഴുതിയാലും നിങ്ങളുടെ വ്യക്തിത്വം അതിൽ വരണം. ജി. ശങ്കരക്കുറുപ്പിന്റെയും കുട്ടിക്കൃഷ്ണമാരാരുടെയും കത്തുകളിൽപ്പോലുമുണ്ട് അവരുടെ സമുന്നത വ്യക്തിത്വങ്ങളും സ്വത്വശക്തികളും. പസ്തർനക്കിനു നോബൽ സമ്മാനം കിട്ടിയപ്പോൾ അദ്ദേഹം അക്കാഡമിക്കു കമ്പിയടിച്ചത് ഇങ്ങനെ:-

Immensely grateful, touched, proud, astonished, abashed. ഇതാണ് വ്യക്തിത്വം."

"വലിയ വലിയ ശസ്ത്രക്രിയാ വിദഗ്ദ്ധരുടെ വിജയരഹസ്യമെന്ത്?"

"ഈശ്വരവിശ്വാസം കൂടുന്തോറും ശസ്ത്രക്രിയയ്ക്കുള്ള വൈദഗ്ദ്ധ്യവും കൂടിക്കൂടി വരും. മഹായശസ്കരായ ഡോക്ടർമാർ കാലത്തു പൂജ കഴിഞ്ഞിട്ടാണ് കത്തി കൈയിലെടുക്കുന്നതു രോഗിയുടെ ശരീരം കീറാൻ."

"ഏതു പ്രേരണയാണ് നിങ്ങൾക്കു നിയന്ത്രിക്കാൻ വയ്യാത്തത്?"

"ഒരുത്തൻ വീട്ടിൽ വന്നിരുന്ന് രണ്ടുമണിക്കൂർ ബോറടിക്കുമ്പോൾ എനിക്കു റിസ്റ്റ് വാച്ച് അയാൾ കാണാതെ നോക്കാനുള്ള പ്രവണതയുണ്ടാകും. അതു നിയന്ത്രിക്കാനാവില്ല എനിക്ക്. രഹസ്യമായി വാച്ച് നോക്കും. ബോറൻ അതു കാണുകയും ചെയ്യും."

"നിങ്ങൾ ഭീരുവല്ലേ?"

"ലോകംതന്നെ ഭീരുത്വം കാണിക്കുമ്പോൾ അതിലെ ഒരു ക്ഷുദ്രജീവിയായ ഞാൻ എന്തിനു പേടിക്കാതിരിക്കണം? വർഷാകാലത്തു ഭൂമി കുനിക്കൂടി വിറയ്ക്കുന്നു. ഇടിവെട്ടുമ്പോൾ അതു ഭയത്താൽ പ്രകമ്പനംകൊള്ളുന്നു."

"അസത്യത്തെപ്പോലെ സത്യം വേഗത്തിൽ പ്രചരിക്കാത്തതെന്ത്?"

"സത്യവും പ്രചരിക്കും. ഭാര്യയെസ്സംബന്ധിച്ച സത്യം ലോകമറിയും. ലോകമാകെയറിഞ്ഞാലും അവളുടെ ഭർത്താവു മാത്രം അറിയുകില്ല."

"പശ്ചാത്താപമുണ്ടാകുന്നത് എപ്പോൾ?"

"അന്യരെ അതിരുകടന്നു വേദനിപ്പിക്കുമ്പോൾ, അരുതാത്തതു ചെയ്യുമ്പോൾ, ആവശ്യകതയിൽക്കവിഞ്ഞ കോപത്തോടുകൂടി മക്കളെ ശകാരിക്കുമ്പോൾ, ഒരു ചീത്തക്കൃതി നല്ലതാണെന്ന് എഴുതി ബഹുജനവഞ്ചന നടത്തുമ്പോൾ."

## ആര്?

**എ**ന്നെ ശിശുവാക്കി മാറ്റി ലയത്തിന്റെ തൊട്ടിലിൽ കിടത്തി, സംഗീതത്തിന്റെ മാധുര്യത്തിൽ വിലയംകൊള്ളിക്കുന്നത് ആര്?-ചങ്ങമ്പുഴ.

മരണത്തെ മധുരീകരിച്ച് അതിന്റെ മണിനാദമുയർത്തി എനിക്കും ആത്മഹനനത്തിന്റെ അഭിവാഞ്ഛ ജനിപ്പിക്കുകയും അതേസമയം ഉദാത്തമണ്ഡലത്തിലെത്തിക്കുകയും ചെയ്യുന്നത് ആര്?-ഇടപ്പള്ളി രാഘവൻപിള്ള.

ലൗകികതയുടെ നാഗരികത വികസിച്ചാലും ആധ്യാത്മികതയുടെ ഗ്രാമീണതയ്ക്കു ശാശ്വതസ്വഭാവമുണ്ടെന്നും അതാണ് മനുഷ്യനെ മനുഷ്യനാക്കുന്നതെന്നും എന്നെ പഠിപ്പിച്ച് കവിതയുടെ ആമോദത്തിൽ എന്നെ ആമജ്ജനം ചെയ്യിക്കുന്നത് ആര്?-പി.കുഞ്ഞിരാമൻനായർ.

ഉടമസ്ഥനാൽ നയിക്കപ്പെടുന്ന ശാന്തനായ വൃഷഭം പെട്ടെന്നു മദംകൊണ്ടു കയറുപൊട്ടിച്ച് നാലുകാലുകളും 'പറിച്ച്' ഓടുകയും അതിന് എതിരേ വരുന്ന എന്നെ ഭയാക്രാന്തനാക്കുകയും ചെയ്തുകൊണ്ട് എന്നെ തൊട്ടുതൊട്ടില്ല എന്ന രീതിയിൽ ഓടിപ്പോകുകയും ചെയ്യുന്നതുപോലെ അനുവാചകരെ കവിതയാൽ ക്ഷോഭാകുലരാക്കുന്നത് ആര്?-ഉള്ളൂർ.

കാതു കേൾക്കാത്തവനോടു നമ്മുടെ ശക്തിയാകെ സംഭരിച്ച് തൊണ്ടപൊട്ടുമാറ് നിലവിളിച്ചാലും സമ്പൂർണ്ണമായ ഗ്രഹണപടുതയില്ലാതെ മിഴിച്ചു നില്ക്കുന്നവനെപ്പോലെ അനുവാചകനെ മാറ്റിക്കളയുന്ന കവിതയുടെ ഉദ്ഘോഷകനാര്?-ഇടശ്ശേരി

വൃദ്ധയാണെങ്കിലും തലമുടിയാകെ ഡൈകൊണ്ടു കറുപ്പിച്ച് ചുക്കിച്ചുളിഞ്ഞ കവിളുകളിൽ ഒന്നിനുമുകളിലായി നാലുതവണ ടാൽകം പൗഡറിട്ട് അതിനുമുകളിൽ റൂഷ് പുരട്ടി ചുണ്ടുകളിൽ ചെഞ്ചായം തേച്ച് പടിയുന്നി നടക്കുന്ന വൃദ്ധകവിതയുടെ സംരക്ഷകനാര്?-ഒളപ്പമണ്ണ

യുവതിയാണെങ്കിലും മാംസളതയാകെ നശിപ്പിച്ച് ദൃഷ്ടിഗോചരമല്ലാത്ത അസ്ഥിപഞ്ജരത്തെ ദാവണിയിലൂടെ പ്രദർശിപ്പിച്ച് നമ്മുടെ മുൻപിൽ വന്നുനില്ക്കുന്ന കവിതയെ കൊണ്ടുനടക്കുന്ന കവിയാര്?-വൈലോപ്പിള്ളി.

മാതൃഭൂമി ആഴ്ചപ്പതിപ്പിലെ 'മലബാറിലെ ശിക്കാറ്' എന്ന വൈലോപ്പിള്ളിക്കാവ്യം ഒന്നാന്തരം കവിതയാണെങ്കിലും കാവ്യാംഗനയുടെ അസ്ഥികൂടു മാത്രമാണ് മാംസമില്ല. മധുരമന്ദഹാസമില്ല.

സാരോ-വിവ

## സർക്കാർ സമീകരിക്കുന്നു

**ലോ**കപ്രശസ്തി നേടിയ നാടകകർത്താവും രാഷ്ട്രവ്യവഹാരമണ്ഡലത്തിലെ നേതാവും ചെക്ക് പ്രസിഡന്റുമായ വാറ്റ്സ്ളാഫ് ഹാവൽ പറയുന്നു.- 'എനിക്കു പേടിയാണ്. അതുകൊണ്ട് ഒരു ചോദ്യവും അങ്ങോട്ടു ചോദിക്കാതെ ഞാൻ അനുസരണശീലമുള്ളവനായി വർത്തിക്കുന്നു' എന്നൊരു വാക്യം ബോർഡിലെഴുതി കടയിൽ തൂക്കിയിടാൻ പച്ചക്കറിവില്പനക്കാരൻ നിർബദ്ധനാണെന്നിരിക്കട്ടെ അതു സത്യം പ്രതിഫലിപ്പിക്കുമെങ്കിലും അതിന്റെ അർത്ഥവിജ്ഞാനീയത്തോട് അയാൾ അത്രകണ്ട് അവഗണന പുലർത്തുകില്ല. തന്റെ താഴ്ചയെ കാണിക്കുന്ന ആ പ്രസ്താവം അവിടെ തൂക്കിയിടാൻ പച്ചക്കറി വില്പനക്കാരനു ലജ്ജയും ക്ലേശവും കാണും. ഇതു സ്വാഭാവികമത്രേ. അയാൾ മനുഷ്യജീവിയാണല്ലോ. അന്തസ്സിന്റെ ബോധവുമുള്ളവനാണല്ലോ. ഈ സങ്കീർണ്ണത ഒഴിവാക്കാനായി അയാളുടെ ഭക്തിപ്രകടനം മറ്റൊരുതരത്തിലാവണം. 'ലോകത്തെ തൊഴിലാളികൾ സംഘടിച്ചാൽ അതിലെന്താണു തെറ്റ്?' എന്നാണു ബോർഡിലെ വാക്യമെങ്കിൽ അത് അയാളുടെ താണതരത്തിലുള്ള അനുസരിക്കലിനെ തന്നിൽനിന്നുതന്നെ മറച്ചുവയ്ക്കാൻ ഉപകരിക്കും. അധികാരത്തിന്റെ അധമാടിസ്ഥാനങ്ങളെയും അതു മറച്ചുവയ്ക്കും. ഏതോ സമുന്നതമായതിനെയും അവ ഒളിച്ചുവയ്ക്കും. ആ ഏതോ ഒന്നാണ് ഐഡിയോളജി. ഈ ഐഡിയോളജി തങ്ങളുടെ മനഃസാക്ഷിയെ വഞ്ചിക്കാനും യഥാർത്ഥാവസ്ഥയെ മറച്ചുവയ്ക്കാനും സഹായിക്കും. ജോലി നഷ്ടപ്പെടുമെന്നു പേടിയുള്ള പച്ചക്കറി വില്പനക്കാരൻ ലോകതൊഴിലാളികളുടെ സംഘടിക്കലിലുള്ള താൽപര്യത്തിൽ ആ പേടിയെ ഒളിച്ചുവയ്ക്കുന്നു. സമഗ്രാധിപത്യാനന്തരസംവിധാനത്തിൽ ബലിമൃഗങ്ങളും സ്തംഭങ്ങളുമാക്കപ്പെടുന്ന ആളുകൾക്ക് ഇതൊരു വ്യാമോഹമുണ്ടാക്കിക്കൊടുക്കുന്നു. പ്രപഞ്ചവ്യവസ്ഥയ്ക്കും മനുഷ്യവ്യവസ്ഥയ്ക്കും യോജിച്ചതാണ് അതെന്നുള്ള വ്യാമോഹം. ആശയത്തിന്റെ ചുരുക്കം.

തന്റെ ഈ സുചിന്തിതാഭിപ്രായത്തെ സ്പഷ്ടമാക്കാനാണ് ഹാവൽ 'Audience' എന്ന മനോഹരമായ ഏകാങ്കനാടകമെഴുതിയത്. മദ്യം വാറ്റുന്ന സ്ഥലത്തെ ഫോർമാൻ, ഹാവലിനുതന്നെ പ്രാതിനിധ്യമരുളുന്ന വനെക് ഇങ്ങനെ രണ്ടു പേരാണ് കഥാപാത്രങ്ങൾ. ഫോർമാൻ സ്റ്റേറ്റിന്റെ നിയമങ്ങളനുസരിച്ച് തന്റെ സ്ഥാപനത്തെ നടത്തിക്കൊണ്ടു പോകുന്നവൻ. വനെക്കാകട്ടെ ഭരണസംവിധാനത്തോ

കുമാരി കാർത്തികാ ഗോപന്റെ നൃത്തം ഇന്ന് (14-12-95) റ്റെലിവിഷനിൽ കണ്ടു. ഈ കുട്ടി കേരളത്തിന്റെ മാത്രമല്ല ഭാരതത്തിന്റെയും അഭിമാനഭാജനമാണ്.

ട് എതിർപ്പുള്ളവൻ. അയാൾ സ്വതന്ത്രൻ. ഫോർമാൻ സംവിധാനത്തോടു പാരതന്ത്ര്യമുള്ളവൻ. ഭരണത്തെ എതിർക്കുന്ന വനെക്കിനു സ്വാതന്ത്ര്യത്തോടെ സംസാരിക്കാം. പ്രവർത്തിക്കാം. പക്ഷേ ഐഡിയോളജിയുടെ അടിമയായ പാവം ഫോർമാൻ വ്യക്തിത്വമില്ലാതെ ജീവിക്കുന്നു. സർക്കാരിനെ അയാൾ പേടിക്കുന്നു. ഭയത്തിന്റെ ഫലമായി അയാളുടെ സ്വഭാവത്തിനുപോലും വൈകല്യമുണ്ടാകുന്നു. നിശ്ശബ്ദത പരിപാലിച്ചില്ലെങ്കിൽ ജോലി മാത്രമല്ല, സ്വന്തം തലയും കഴുത്തിലിരിക്കില്ലെന്ന് അയാൾ മനസ്സിലാക്കുന്നു. ആധുനിക ഗവൺമെന്റുകൾ അവർക്കു കീഴ്പ്പെട്ടവരെ എങ്ങനെ തേജോവധം ചെയ്യുന്നുവെന്നു മനസ്സിലാക്കണമെങ്കിൽ ഹാവലിന്റെ ഈ നാടകം വായിക്കണം. ഇത്രമാത്രം പ്രതിഭാശാലിയായ ഹാവൽ പ്രസിഡന്റുസ്ഥാനം സ്വീകരിച്ചു ഒന്നിനൊന്നു ദുഷിച്ചുപോകുന്നല്ലോ എന്നു വിചാരിച്ച് എനിക്കു ദുഃഖം.



ബാലചന്ദ്രൻ ചുള്ളിക്കാട്

## സ്റ്റീൽപ്പാത്രം

"എന്റെ പെണ്ണിനെ കാണാൻ താൻ വരുന്നില്ലേ?" എന്നു സ്നേഹപൂർവം പലതവണ ചങ്ങാതി ക്ഷണിച്ചതുകൊണ്ട് ഞാൻ ഒരുദിവസം ഓഫീസ് സമയം കഴിഞ്ഞ് അയാളുടെകൂടെ പോയി. വീട്ടിൽ ചെന്നുകയറാത്ത താമസം 'തങ്കം' എന്ന് അയാൾ വിളിച്ചു. നവവധു വന്നു. സാക്ഷാൽ തങ്കംതന്നെ. കുറെനേരം അതുമിതും കുട്ടുകാരനോടു പറഞ്ഞിരുന്നിട്ട് ഞാൻ പോകാനെഴുന്നേറ്റു. അപ്പോൾ ഒരു മധുരസ്വരം ഡോർകേർട്ടനു പിറകിൽ 'ചായ കുടിച്ചിട്ടു പോകാം'. ആ യുവതി ചായ കൊണ്ടുവന്നു ചിത്രപ്പണികളുള്ള ഒരു സ്റ്റീൽ റ്റംബ്ളറിൽ. സ്റ്റീൽ റ്റംബ്ളറിൽ കൊണ്ടുവരുന്ന ഒന്നും ഞാൻ കഴിക്കില്ല. എങ്കിലും അവരെ രണ്ടുപേരെയും വിഷമിപ്പിക്കാൻ മടിച്ചു ഞാൻ ആ ചായകുടിച്ചു. യാത്രപറഞ്ഞു പോരികയും ചെയ്തു. മുപ്പതുവർഷം കഴിഞ്ഞാണ് ഞാൻ പിന്നീട് അവരുടെ വീട്ടിൽ പോയത്. 'തങ്കം' എന്നു ചങ്ങാതി അപ്പോഴും വിളിച്ചു. തങ്കം വന്നെങ്കിലും അവർ തങ്കമായിരുന്നില്ല. ആ തങ്കത്തിന്റെ ഉടലെടുത്ത രൂപം എന്നു പറയുന്നതാവും ശരി. മുടിയാകെ പൊഴിഞ്ഞിരിക്കുന്നു. മിനുസമേറിയ പണ്ടത്തെ കവിളുകൾക്കു പകരം സോഡാക്കുപ്പിയുടെ രണ്ടു കുഴികൾ. കൂടുതൽ മെലിഞ്ഞിട്ടുണ്ട് അവർ. കുറെനേരം സംസാരിച്ചിട്ടു യാത്രപറഞ്ഞു ഞാൻ. അപ്പോൾ ഡോർകേർട്ടനു പിറകിലായി പരുഷശബ്ദം. 'ചായ കുടിച്ചിട്ടു പോകാം'. അവർ ചായകൊണ്ടുവന്നു. മുപ്പതു വർഷംമുൻപു കൊണ്ടുവന്ന അതേ സ്റ്റീൽ റ്റംബ്ളർ. ചിത്രപ്പണികൾ എന്റെ ഓർമ്മയിൽനിന്നു വിട്ടുപോകാത്തതുകൊണ്ട് പണ്ടു കൊണ്ടുവച്ച റ്റംബ്ളർതന്നെയാണ് അതെന്ന് എനിക്ക് ഓർമ്മിക്കാൻ കഴിഞ്ഞു. ചായകുടിച്ചിട്ടു ഞാൻ റോഡിലേക്കു പോന്നു. ഈ സംഭവത്തിനു ശേഷം പത്തുവർഷം കഴിഞ്ഞു. ഇപ്പോൾ അവിടെ പോയാലും അവർ അതേ റ്റംബ്ളറിൽ ചായകൊണ്ടു വയ്ക്കുമെന്നു ഞാൻ വിചാരിക്കുന്നു.

മനുഷ്യജീവിതം ഈ സ്റ്റീൽപ്പാത്രംപോലെയാണ്. ചിത്രപ്പണികൾക്ക് മങ്ങലേറ്റതുപോലെ ചില മങ്ങലുകൾ വ്യക്തിക്ക് ഉണ്ടാകും. വ്യക്തി മാറുകില്ലതാനും. കുങ്കുമം വാരികയിൽ പ്രഫെസർ റെബേക്ക സഖറിയ എഴുതിയ "ഈ വ്ലിൻ" എന്ന സർവസാധാരണമായ കഥയിൽ ആ പേരുള്ള ഒരു പാവപ്പെട്ട പെൺകുട്ടിയെ കാണാം. പരുക്കൻ ജീവിതയാഥാർത്ഥ്യങ്ങളുടെ സമ്മർദ്ദത്തിൽപ്പെട്ട് അവൾ കന്യാസ്ത്രീയായി മാറിയിട്ടും വലിയ മാറ്റമില്ല. ജീവിതത്തിന്റെ ദുരന്തസ്വഭാവത്തെയാണ് റെബേക്ക ചിത്രീകരിക്കുന്നത്.

സർഗ്ഗശക്തിയുള്ള കവികൾ ബുദ്ധിമാന്മാരായിരിക്കണമെന്നില്ല. ചങ്ങമ്പുഴ ബുദ്ധിശാലിയായിരുന്നു. ശ്രീ. ബാലചന്ദ്രൻ ചുള്ളിക്കാട് കവിയാണ്, ബുദ്ധിമാനാണ്.

## നിരീക്ഷണങ്ങൾ

1) കുമാരി കാർത്തികാഗോപന്റെ നൃത്തം ഇന്ന് (14-12-95) റ്റെലിവിഷനിൽ കണ്ടു. ഈ കുട്ടി കേരളത്തിന്റെ മാത്രമല്ല ഭാരതത്തിന്റെയും അഭിമാനഭാജനമാണ്.

2) ശ്രീമതി ബാലാമണിഅമ്മയ്ക്കു 'സരസ്വതിസമ്മാൻ' കിട്ടേണ്ടതുതന്നെ. മഹനീയമായ സാഹിത്യസേവനമാണല്ലോ അവരുടേത്. പക്ഷേ "നിവേദ്യ"ത്തെക്കാൾ ആയിരം മടങ്ങു മനോഹരമാണ് ശ്രീ. ഒ.എൻ.വി. കുറുപ്പിന്റെ "ഉജ്ജയിനി" എന്ന കാവ്യം.

3) ശ്രീ. തിരുനല്ലൂർ കരുണാകരന്റെ മേഘസന്ദേശം തർജ്ജമ ചേതോഹരമാണ്.

4) സർഗ്ഗശക്തിയുള്ള കവികൾ ബുദ്ധിമാന്മാരായിരിക്കണമെന്നില്ല. ചങ്ങമ്പുഴ ബുദ്ധിശാലിയായിരുന്നു. ശ്രീ. ബാലചന്ദ്രൻ ചുള്ളിക്കാട് കവിയാണ്, ബുദ്ധിമാനാണ്.

5) കുമാരനാശാന്റെ 'ചിന്താവിഷ്ടയായ സീത' എൻ. ഗോപാലപിള്ള സംസ്കൃതത്തിലേക്കു തർജ്ജമചെയ്തു. തർജ്ജമ നന്ന്. പക്ഷേ മുഖസ്തുതിക്കാർ അദ്ദേഹത്തിന്റെ മുൻപിൽ വാപൊത്തിനിന്ന് ചുണ്ടുകൾക്കിടയിലൂടെ 'അങ്ങയുടെ തർജ്ജമ മൂലകൃതിയെക്കാൾ മനോഹരമാണ്' എന്നു പറയുന്നതു ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. ഇതു ശരിയല്ല. തർജ്ജമ മൂലകൃതിയെ അതിശയിച്ചാൽ അതു തർജ്ജമയല്ല. മകനെ കണ്ടിട്ട് 'ഹാ, അച്ഛനെപ്പോലെയിരിക്കുന്നു' എന്നു പറയാം. എന്നാൽ അച്ഛനെ കണ്ടിട്ട് 'ഹാ, മകനെപ്പോലെതന്നെ' എന്നു പറയരുത്.

6) നൈജീരിയയിലെ ഡിക്റ്റേറ്റർ കെൻ സരോ-വിവ എന്ന സാഹിത്യകാരനെ തൂക്കിക്കൊന്നു. നൈജീരിയയിലെ ബൊറി എന്ന സ്ഥലത്ത് 1941-ലാണ് സരോ-വിവ ജനിച്ചത്. അനേകം ചെറുകഥകളും നാടകങ്ങളും, നോവലുകളും എഴുതി അദ്ദേഹം. Transistor Radio, Tambari, Tambari in Takana, Songs in a Time of War ഇവ പ്രധാനപ്പെട്ട കൃതികളത്രേ. നൈജീരിയയിലെ സർവകലാശാലയിൽ പ്രഭാഷണങ്ങൾ നിർവഹിച്ച ധിഷണാശാലിയുമായിരുന്നു സരോ-വിവ. അന്യാദൃശസ്വഭാവമാർന്ന പ്രതിഭയാൽ അദ്ദേഹം അനുഗൃഹീതനായിരുന്നു. മഹാനായ ഈ സാഹിത്യകാരനെ തൂക്കിക്കൊന്നതിന്റെ വിവരണം ഈ ആഴ്ചത്തെ 'ന്യൂസ് വീക്കി'ലുണ്ട്. അതു വായിക്കുന്നവർക്കു മഹാദുഃഖമുണ്ടാകും. കൊല നടത്തുന്നതിനുമുൻപ് സരോ-വിവയെ റ്റോർച്ചർ ചെയ്തു. വേണ്ടിടത്തോളം താഴ്ചയില്ലാത്ത കുഴിയിലേക്കു തൂക്കിയിട്ടതുകൊണ്ട് അദ്ദേഹത്തിന്റെ കഴുത്ത് ഒടിഞ്ഞില്ല. ഏറെനേരം സരോ-വിവ കയറിൽക്കിടന്നു പിടച്ചു. ഞാൻ സത്യം പറയുകയാണ്. തുടർന്നു വായിക്കാതെ ഞാൻ ന്യൂസ് വീക്ക് മാറ്റിവച്ചു. എന്തൊരു ക്രൂരമായ ലോകം!





## വി.കെ.ബി



വി.കെ.ബി

**ശ്രീ.** വി.കെ.ബിയുടെ മരണം പ്രിയപ്പെട്ട വായനക്കാരെപ്പോലെ എന്നെയും ദുഃഖിപ്പിക്കുന്നു. സ്വഭാവശുദ്ധിയുള്ള സഹൃദയനായിരുന്നു അദ്ദേഹം. സാഹിത്യത്തിലുണ്ടാകുന്ന പരിമൃദുലചലനങ്ങളെപ്പോലും കണ്ടുപിടിച്ച് അവയെ ബഹുജനമദ്ധ്യത്തിൽ കൊണ്ടുവരാൻ വി.കെ.ബിക്കു സാമർത്ഥ്യമുണ്ടായിരുന്നു. അങ്ങനെ താൻ എഡിറ്ററായിരുന്ന ഭാഷാപോഷിണി സഹൃദയശ്രദ്ധയിലേക്കു വന്നപ്പോഴാണ് അദ്ദേഹം അപഹരിക്കപ്പെട്ടത്. ഒരു നല്ല മനുഷ്യൻ പോയി. രാഷ്ട്രവ്യവഹാരത്തെസ്സംബന്ധിച്ചു സറ്റയറുകൾ എഴുതിക്കൊണ്ടിരുന്ന നല്ല പ്രബന്ധകാരൻ പോയി. പ്രഗല്ഭനായ പത്രാധിപർ പോയി. അന്യന്റെ വേദന സ്വന്തം വേദനയായി കരുതിയ മനുഷ്യസ്നേഹി പോയി. കഷ്ടം!

ശ്രീ. വി.കെ.ബിയുടെ മരണം പ്രിയപ്പെട്ട വായനക്കാരെപ്പോലെ എന്നെയും ദുഃഖിപ്പിക്കുന്നു. സ്വഭാവശുദ്ധിയുള്ള സഹൃദയനായിരുന്നു അദ്ദേഹം.

## സർവസാധാരണം

**ധി**ഷണാപരമായ ജീവിതം നയിക്കുന്നവർക്കു രാഷ്ട്രവ്യവഹാരം തങ്ങളുടേതല്ലെന്നു തോന്നും. രാജ്യം ഭരിക്കുന്നത് ആരെന്നുപോലും അവർക്ക് അറിഞ്ഞുകൂടായിരിക്കും. ധിഷണാശാലിയായി ഭാവിച്ചു പറയുകയല്ല ഞാൻ. പ്രധാനമന്ത്രി ശ്രീ. നരസിംഹറാവുവാണെന്നും ധനകാര്യമന്ത്രി ശ്രീ. മൻമോഹൻസിങ്ങാണെന്നും എനിക്കറിയാം. ശ്രീ. പി.ജെ. കുര്യനും മന്ത്രിയാണെന്ന് എനിക്കറിയാം. ശേഷമുള്ളവരുടെ പേരുകൾപോലും എനിക്ക് അറിഞ്ഞുകൂടാ. സാഹിത്യമണ്ഡലത്തിന്റെ സ്ഥിതി വിഭിന്നമാണ്. നല്ല നോവലുകൾ വായിക്കുന്നവർക്ക് ഇവ ഞങ്ങളുടേതാണല്ലോ എന്ന തോന്നലുണ്ടാകും. അതല്ല രാഷ്ട്രീയ ലഘുലേഖകളുടെ സ്ഥിതി. അവ ആരു വായിച്ചാലും 'എനിക്കിവ അന്യം' എന്ന പ്രതീതി ജനിപ്പിക്കും. തങ്ങളുടേതെന്ന തോന്നൽ ജനിപ്പിക്കുന്നു നല്ല സാഹിത്യകൃതികൾ. എന്നാൽ പൈങ്കിളിനോവലുകൾ വായിക്കുന്ന സഹൃദയർക്കു രാഷ്ട്രവ്യവഹാരം ജനിപ്പിക്കുന്ന അന്യവത്കരണബോധത്തെക്കാൾ കൂടുതലായ അന്യവത്കരണബോധം ജനിക്കും. അതിനാലാണ് വൈക്കം മുഹമ്മദ് ബഷീറിനെ സ്നേഹിക്കുന്ന രീതിയിൽ സഹൃദയർക്കു മുട്ടത്തുവർക്കിയെ സ്നേഹിക്കാൻ കഴിയാത്തത്. പൈങ്കിളിസാഹിത്യത്തെക്കാൾ ദുഷ്ടമാണ് സർവസാധാരണത്വമാവഹിക്കുന്ന രചനകൾ. പൈങ്കിളിയിൽ ഭാവചാപല്യവും അതുളവാക്കുന്ന അസത്യവും മാത്രമേയുള്ളൂ. സർവസാധാരണമായ കഥയിൽ നിത്യജീവിതത്തിന്റെ ഫോട്ടോപ്പകർപ്പാണുള്ളത്. നമ്മൾ കണ്ടു പരിചയിച്ചത് വീണ്ടും കഥകളിലൂടെ കാണാൻ നമുക്കു താൽപര്യമില്ല. ദേശാഭിമാനി വാരികയിൽ ശ്രീ. ബക്കളം ദാമോദരൻ എഴുതിയ "എല്ലാം ശുഭപര്യവസായികൾ" എന്ന കഥയിൽ ചിരപരിചിതത്വത്തിന്റെ പുനരാവിഷ്കാരം മാത്രമേയുള്ളൂ. ഭാര്യയും ഭർത്താവും പിരിയുന്നതും വീണ്ടും ഒരുമിച്ചു കൂടുന്നതും എത്രകാലമായി നമ്മൾ കാണുന്നു. ഒരംശത്തിലും അന്തർദൃഷ്ടി വ്യാപരിപ്പിക്കാതെയുള്ള ഈ പുനഃപ്രകാശനംകൊണ്ടു കഥാകാരൻ എന്തു നേടുന്നു? നമ്മളെന്തു നേടുന്നു? സഹൃദയർക്കു സാഹിത്യത്തെസ്സംബന്ധിച്ച അന്യവത്കരണബോധം ഉണ്ടാക്കരുത് എഴുത്തുകാർ.

(86-ാം പേജിൽ നിന്നും തുടർച്ച)

താൻസേനിയ രാജ്യത്തിൽ ലോങ്ങ് ഫോർഡ് ഇടവകയിൽ 1842 ഡിസംബർ 9-ാം തീയതി എലിസബത്ത് റെയിഡ് കോട്ടൺ ജനിച്ചു. എലിസബത്ത് രണ്ടുതവണ വിവാഹം ചെയ്തു-1877-ൽ അഡ്മിറൽ സർ ജെയിംസ് ഹോപ്പുമായും. (1881-ൽ മരിച്ചു) 1893-ൽ ജീവകാരുണ്യ പ്രവർത്തകനായ റ്റി.ആന്റണി ഡെന്നിയുമായും. (1909-ൽ മരിച്ചു.) അവർക്ക്കുട്ടികൾ ഉണ്ടായില്ല. നിരവധി പുസ്തകങ്ങൾ (ലഘുലേഖകളും) അവരെഴുതി. അവയിൽ 30 എണ്ണം ബ്രിട്ടീഷ് ലൈബ്രറി കാറ്റലോഗിൽ സ്ഥലം പിടിച്ചിട്ടുണ്ട്. അവയിലെല്ലാം ലേഡി ഹോപ്പ് എന്നാണ് കർത്തൃനാമം. ഇവയിൽ മിക്കവയുടെയും വിഷയം മതകാര്യങ്ങളും മദ്യനിരോധനവുമാണ്. അവയിൽ കുറെ ഡാർവിൻ കഥയുമായി ബന്ധപ്പെട്ട തന്റെ ജീവിത സംഭവങ്ങളാണ്. 1913-ൽ അമേരിക്കയിലെത്തിയ എലിസബത്ത് കാലിഫോർണിയായിൽ പാർപ്പുറപ്പിച്ചു. ചിലപ്പോഴൊക്കെ ഇംഗ്ളണ്ടിലേക്ക് യാത്ര ചെയ്യാറുള്ള അവർ 1922 മാർച്ച് 8-ാം തീയതി യാത്രാമദ്ധ്യേ മരിച്ചു. ആസ്ട്രേലിയയിലെ സിഡ്നി നഗരത്തിന്റെ പ്രാന്തപ്രദേശത്ത് സമ്മൽഹില്ലിലുള്ള ബുറിൻഡാ സ്വകാര്യ ആശുപത്രിയിലായിരുന്നു അന്ത്യം."

റോയൽ എഞ്ചിനിയേഴ്സിലെ സർ ആർതർ കോട്ടൺ ദീർഘകാലം ഇന്ത്യയിലെ എൻജിനീയറിംഗ് സർവീസിൽ പ്രവർത്തിച്ചിരുന്നപ്പോൾ ആന്ധ്രയിലെ കൃഷ്ണയിലെയും ഗോദാവരിയിലെയും ഉൾപ്പെടെ നിരവധി ജലസേചന പദ്ധതികളുടെ ആസൂത്രകനും നിർവാഹകനുമായിരുന്നു. ഡാർവിൻ കഥയുമായി ബന്ധപ്പെട്ട ഏതൊരു സംഭവത്തെയും വ്യക്തിയെയും കുറിച്ച് ഈവിധം അത്യന്തം വിശദവും നിഷ്കൃഷ്ടവും ആയ തെളിവുകളും വിവരങ്ങളും ശേഖരിക്കാൻ മൂർ നടത്തിയിട്ടുള്ള യാത്രകളും സന്ദർശനങ്ങളും ലോകവ്യാപകമാണ്. ഒരപസർപ്പകനെപ്പോലെ ഓരോ തുമ്പിന്റെയും സൂചനയുടെയും പിറകെ പോകുന്ന മൂറിന്റെ കൂടെയുള്ള അന്വേഷണ യാത്ര വായനക്കാർക്കും ഉദ്വേഗജനകം തന്നെ.

ഈ അന്വേഷണങ്ങളിൽ നിന്നെല്ലാം തെളിയുന്നതും മൂർ സമർത്ഥിക്കുന്നതും ലേഡി ഹോപ്പിന്റെ കഥ കെട്ടുകഥ തന്നെയാണ് എന്നത്രെ. ഒരുപക്ഷെ ഡാർവിന്റെ അന്ത്യകാലത്ത് ആ പ്രദേശങ്ങളിൽ മതപ്രചാരണാർത്ഥം സഞ്ചരിച്ചിരിക്കാവുന്ന ലേഡി ഹോപ്പ് ഡാർവിനെ കണ്ടിരിക്കാനോ കാണാതിരിക്കാനോ ഒരുപോലെ ഇടയുണ്ട്. കണ്ടെന്നതിനെന്നപോലെ കണ്ടില്ലെന്നതിനും തെളിവില്ല. എന്നാൽ ഡാർവിനിങ്ങനെ മാനസാന്തരമുണ്ടായതായി അവസാനകാലത്തെല്ലാം അദ്ദേഹത്തോടൊപ്പമുണ്ടായിരുന്ന ഭാര്യയോ മക്കളോ അറിഞ്ഞിരുന്നില്ല. മാത്രമല്ല അവസാനകാലത്തും തന്റെ നിലപാടുകളിൽ ഡാർവിൻ ഉറച്ചുനിന്നതായി തെളിവുകൾ അവർക്കെല്ലാം കിട്ടിയിരുന്നുതാനും. ഡാർവിനെ സംബന്ധിച്ച് ഈ ആരോപണം പടിപടിയായി പ്രചരിച്ചുവന്നപ്പോൾ 1920-കളിൽത്തന്നെ കുടുംബാംഗങ്ങൾ ശക്തിയുക്തം അതിനെ പരസ്യമായി നിഷേധിച്ചിരുന്നത് അക്കാലത്തെ പത്രങ്ങളിൽനിന്ന് ജെയിംസ് മൂർ ഉദ്ധരിച്ചുചേർക്കുന്നു. എന്നിട്ടും ഈ കഥ നിരന്തരമായി എങ്ങനെയൊക്കെയോ പ്രചരിച്ചുപോന്നത് നേരത്തേ സൂചിപ്പിച്ചപോലെ അടിസ്ഥാനരഹിതമായ കേട്ടുകേൾവികൾക്കും പ്രചരിക്കാൻ കഴിയും എന്നതിന്റെ രസകരമായ ഒരു ഉദാഹരണമാണ്.

1959-ൽ ഡാർവിന്റെ 150-ാം ജന്മദിനത്തോടനുബന്ധിച്ച് അദ്ദേഹത്തിന്റെ ആത്മകഥ പൂർണ്ണരൂപത്തിൽ പ്രസിദ്ധീകരിച്ചുകഴിഞ്ഞിട്ടും ഈ പഴയ കെട്ടുകഥ ഉൾനാടൻ ഇടവകകളിലും പ്രാദേശിക മാധ്യമങ്ങളിലും "രോഗശാന്തി ശുശ്രൂഷാ" ചടങ്ങുകളിലും "ദൈവ മഹത്വ പ്രഘോഷണ" റാലിയിലും പ്രചരിച്ചുവരുന്നു എന്നതാണ് തന്നെ ഈ ഭഗീരഥ പ്രയത്നത്തിലേക്കു നയിച്ചതെന്ന് ജെയിംസ് മൂർ അറിയിക്കുന്നു. ജെയിംസ് മൂറിനോട് നാസ്തികർ മാത്രമല്ല ആസ്തികരായ സത്യാന്വേഷികളും കടപ്പെട്ടിരിക്കുന്നു.

(19-ാം പേജിൽ നിന്നും തുടർച്ച)

അങ്ങനെ ആദ്യത്തെ പാര സ്വന്തം നാട്ടുകാർ തന്നെ പോളോയുടെ വിവരണങ്ങളുടെ വിശ്വസനീയതയിൽ അടിച്ചുകയറ്റി. മാർക്കോ മരിച്ച് വർഷങ്ങൾ കഴിഞ്ഞപ്പോൾ സാഹസികരായ സഞ്ചാരികൾ കിഴക്കിന്റെ ഹൃദയത്തിൽ നിന്ന് മുത്തെടുത്ത ആദ്യത്തെ യൂറോപ്യനായി മാർക്കോയെ വാഴ്ത്തി. ആ വാഴ്ത്തപ്പെട്ടവനെയാണ് മിസ് ഫ്രാൻസ് വുഡ്ഢ് വെറും നുണയനെന്നു വിളിക്കുന്നത്.

സൂര്യനെ കാണാതെ സൂര്യനമസ്ക്കാരം നടത്തിയവനാണ് മാർക്കോയെന്ന തെളിയിക്കൽ മിസ് വുഡ്ഢ് ഗവേഷണ (കു)ബുദ്ധി കണ്ടെത്തുന്ന വസ്തുക്കളിൽ ചിലത് വെറും 'സില്ലി'യായിത്തോന്നും. തീറ്റിമാടനായ ഒരു കടൽപ്പക്ഷിയെ പരിശീലിപ്പിച്ച് മീൻപിടിപ്പിക്കുന്ന ചൈനീസ് രീതിയെക്കുറിച്ചു പോളോ ഒന്നും മിണ്ടിയില്ലത്രെ. മക്കാർട്ടിനി പ്രഭുവിന്റെ സംഘനേതൃത്വത്തിൽ വളരെ പിന്നീട് (1792- 94) ചൈനയെ കണ്ടറിയാൻ പോയവർ തീറ്റിമാടൻപക്ഷി മീൻ കൊത്തിയെടുത്ത് യജമാനന്റെ കൈയിലെത്തിക്കുന്ന വിദ്യ കണ്ട് അദ്ഭുതസ്തബ്ധരായിപോലും. മാർക്കോ പോളോയും മക്കാർട്ടിനി പ്രഭുവും ചൈനയെ കണ്ടറിയലിനിടയിൽ അഞ്ചു നൂറ്റാണ്ടു നീണ്ടു എന്ന കാലയളവ് ഉണ്ടായിരുന്നുവെന്ന കാര്യം എങ്ങനെ മറക്കാൻ പറ്റും. യൂറോപ്പിന് പരിമിതമല്ലാത്ത കടലാസ് കറൻസിയെക്കുറിച്ചും കൽക്കരി ഉപയോഗത്തെക്കുറിച്ചും എഴുതിപ്പിടിപ്പിച്ച മാർക്കോ ചൈനയിലെ തേയിലയെക്കുറിച്ച് എന്തുകൊണ്ടു എഴുതിയില്ല? എഴുത്തിനിടയിൽ കടുത്ത ഇറ്റാലിയൻ വീഞ്ഞു കുടിച്ച് ഊർജ്ജസമാഹരണം നടത്തുന്നതിനിടയിൽ മാർക്കോ തേയിലയുടെ കടുപ്പം മറന്നുപോയതാവാം. ചൈനയിലെ സ്ത്രീകളുടെ സൗന്ദര്യത്തെക്കുറിച്ചും അവരുടെ സിൽക്ക്വസ്ത്രധാരണത്തെക്കുറിച്ചും കവിതാഭ്രാന്തു പിടിച്ചതുപോലെ എഴുതിയ ഇറ്റാലിയൻ സായിപ്പ് എന്തുകൊണ്ട് ചൈനീസ് പെൺകുട്ടികളുടെ ഭംഗിയുള്ള കാലുകൾ കണ്ടില്ല എന്ന് വുഡ്ഢ് മദാമ്മ ചോദിക്കുന്നത് അല്പം അരിശത്തോടെയാണ്. പൗരസ്ത്യ സ്ത്രീകളുടെ ഭാവ-രൂപശുദ്ധിയെക്കുറിച്ച് അറിയാവുന്നതുകൊണ്ട് മനഃപൂർവം വിട്ടതാകണം. പെണ്ണിന്റെ കാലുകളെ ഉരുട്ടി ഒതുക്കിയെടുക്കുന്നതിന് കുഞ്ഞുന്നാളിലേ ബാൻഡേജ് വിദ്യ ചെയ്തിരുന്നുവെന്നത് നേരാണ്. മാർക്കോപോളോയുടെ സഞ്ചാരക്കുറിപ്പുകളുടെ നെഞ്ചിൽ കുത്തിക്കയറ്റുന്ന ഏറ്റവും കൂർത്ത കുന്തം എന്താണെന്നോ? മാർക്കോയുടെ സഞ്ചാരകൃതിയിൽ വൻമതിൽ ഇല്ലെന്നുള്ളതാണ്. പതിനേഴു വർഷം ചക്രവർത്തിയുടെ അനുഗ്രഹത്തിന്റെയും വാത്സല്യത്തിന്റേയും തൂവലും ചാർത്തി ചൈനയിലുടനീളം സഞ്ചരിച്ചിട്ട് വൻമതിൽ എന്തേ മാർക്കോയുടെ ദൃഷ്ടിപഥത്തിലെത്തിയില്ല. ഉത്തരം നൽകേണ്ടയാൾ വെനീസിലെ പള്ളിപ്പറമ്പിലുറങ്ങുന്നു. ആ സുഖനിദ്രയ്ക്കു മീതെ അഞ്ചു നൂറ്റാണ്ട് എന്ന കാലത്തിന്റെ കൂമ്പാരവുമുണ്ട്.

മാർക്കോപോളോയുടെ 'ഡിസ്ക്രിപ്ഷൻ ഒഫ് ദ വേൾഡ്' ചരിത്രഗ്രന്ഥങ്ങളുടെ അലമാരയിൽ നിന്ന് മനോരാജ്യക്കഥകളുടെ അലമാരയിലേക്ക് മാറ്റിവയ്ക്കാനുള്ള ഇംഗിതം സാധിച്ചു കിട്ടാനെന്നോണം വല്ലാത്ത ശാഠ്യം കാണിക്കുകയും ചെയ്യുന്നുണ്ട്. അതുകൊണ്ടാണല്ലോ കാരകോറം പർവ്വതത്തിനു മുമ്പിൽ മാർക്കോ അന്തംവിട്ടുനിന്നശേഷം തിരിച്ചുപോയിട്ടുണ്ടാകുമെന്ന സംശയം പുതിയ കാലത്തിന്റെ ചരിത്രകാരിയുടെ മനസ്സിൽ കൊടിയേറ്റം നടത്തുന്നത്. കരിങ്കടൽതീരത്ത് കോൺസ്റ്റാന്റിനോപ്പിൾ നഗരത്തിൽ പോളോ കുടുംബത്തിന് വ്യാപാരശാലകളും ഗുദാമുകളുമുണ്ടായിരുന്നു. കിഴക്കുനിന്നുള്ള വ്യാപാരികൾ കൊണ്ടുവരുന്ന പൊന്നിന്റെ വിലയുള്ള ദ്രവ്യങ്ങളുമെത്തുന്ന പ്രധാന സ്ഥലമായിരുന്നു കോൺസ്റ്റാന്റിനോപ്പിൾ. കടലുകളും പർവ്വതങ്ങളും മണൽക്കാടുകളും പ്രകൃതിക്ഷോഭങ്ങളും കടന്നുവന്ന വ്യാപാരികളിൽ നിന്നും കെട്ടുകഥകൾ മാർക്കോ മനസ്സിൽ കുറിച്ചിട്ടുണ്ടാകുമെന്ന് ഗ്രന്ഥകാരി സംശയിക്കുന്നു. പതിനേഴുവർഷം നീണ്ട കുറിച്ചിടലുകൾക്കുശേഷം വെനീസിലെത്തിയ മാർക്കോ പറഞ്ഞുകൊടുത്തു പിസയിലെ റെസ്റ്റിസെല്ലോ എന്നയാൾ കേട്ടെഴുത്തു നടത്തിയതാണ് 'ലോകത്തിന്റെ വിവരണം' എന്നു കേൾക്കുമ്പോൾ വീർപ്പുമുട്ടിക്കുന്ന അഭംഗി തോന്നുന്നു. പഴയ ചരിത്രത്തെ ആവശ്യത്തിനും അനാവശ്യത്തിനും കീറിമുറിച്ചുനോക്കുന്ന പുതിയ പ്രവണത ക്രിസ്റ്റഫർ കൊളംബസിനെയും വാസ്ക്കോ ഡിഗാമയേയും ബന്ധനസ്ഥരാക്കുന്ന കാലം ഇങ്ങനെയാണെങ്കിൽ വിദൂരത്തിലല്ലെന്നുതോന്നുന്നു. രണ്ടാമതുപറഞ്ഞയാളെ പിടികൂടിയാൽ നമുക്കും കക്ഷി ചേരേണ്ടിവരുമല്ലോ.



Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran